

# കലാകൗമുദി

സെപ്തംബർ 10, 1989 **730** വില: 3 രൂപ 25 പൈസ




കവർ ഡിസൈൻ: ശ്രീ ഭട്ടതിരി

കളർ ട്രാൻസ്പെരൻസി:
ശ്രീമതി ഗീതാഇടമറുക് സ്കാനർ

## ഈ കത്ത് ഒരു സാക്ഷി!

ഞാൻ 33 വയസ്സുള്ള യുവാവാണ്. അഞ്ചു കൊല്ലമായി മുടികൊഴിച്ചിൽ തുടങ്ങിയിട്ട്. പരസ്യങ്ങളിൽ കാണുന്ന മരുന്നുകളൊക്കെ ഉപയോഗിച്ചുനോക്കി. പക്ഷേ ഫലമില്ല. അങ്ങനെയിരിക്കുമ്പോഴാണ് മലയാളമനോരമ പേപ്പറിൽ മുൻപേജിൽത്തന്നെ കഷണ്ടിക്കുള്ള മരുന്ന് കണ്ടുപിടിച്ചു എന്നു കണ്ടത്. തിരുവനന്തപുരത്തുപോയി. അവിടെ എത്തിയപ്പോൾ കൂപ്പൺ വഴിയാണ് മരുന്നു കൊടുക്കുന്നത് എന്ന് കാവൽക്കാരനായ പൊലീസ് പറഞ്ഞു. മൂന്നുമാസത്തേക്ക് കൂപ്പൺ കിട്ടാനില്ല. ഗോപാലകൃഷ്ണൻനായരുടെ ഡ്രൈവർ എന്ന വ്യക്തി കൂപ്പൺ തരാമെന്നും 100 രൂപ തരണമെന്നും പറഞ്ഞു. അങ്ങനെ 200 രൂപയ്ക്ക് രണ്ടു കൂപ്പൺ കരസ്ഥമാക്കി. 140 രൂപയ്ക്ക് രണ്ടുകുപ്പി മരുന്നുകിട്ടി. ഒന്നാമത്തെ ആഴ്ച കൊണ്ടുതന്നെ ഫലം അറിയാമെന്നാണ് പറഞ്ഞത്. ഇന്നേക്ക് നാലുമാസം കഴിഞ്ഞു. ഉണ്ടായിരുന്ന എല്ലാ മുടിയും അനുപ് എന്ന ഗോപാലകൃഷ്ണൻനായരുടെ മരുന്ന് ഉപയോഗിച്ച് കൊഴിഞ്ഞുപോയി. കഷണ്ടിക്കുള്ള മരുന്നുതട്ടിപ്പാണെന്ന് ഒന്നുകൂടി ഞാൻ താങ്കൾക്ക് ഉറപ്പുതരുന്നു. ഈ എഴുത്ത് ഒരു സാക്ഷിയാക്കിക്കൊണ്ട് ഞാൻ നിർത്തുന്നു.

**കുഞ്ഞിരാമൻ കെ.**
നേവി റസ്റ്ററൻറ്
ചിരാഗ് നഗർ, ആഗ്രാറോഡ്
ഘട്കോപാർ
ബോംബെ—400 086

### രണ്ട്

വർഷങ്ങൾക്കുമുമ്പ് ആയുർവേദ ആചാര്യന്മാർ കണ്ടുപിടിച്ച് ഫലസിദ്ധി കണ്ടറിഞ്ഞ മരുന്നുകൾ പൊതുജനത്തെ പററിക്കാൻവേണ്ടി മാത്രമാണ് പുതിയ പേരിലും പുതിയ ലേബലിലും പുറത്തിറക്കുന്നത്. 100 മി.ലി. അനുപ് കേശതൈലം 70 രൂപയ്ക്ക് വില്ക്കുന്ന മഹാനെ എന്തുപേര് വിളിക്കണമെന്ന് എനിക്കുതന്നെ അറിയില്ല. ഈ നഗ്നമായ ചൂഷണത്തിനെതിരെ, ആയുർവേദ ഔഷധ നിർമ്മാണരംഗത്തെ അരാജകാവസ്ഥയ്ക്കെതിരെ ഇനിയെങ്കിലും അധികാരികളുടെ കണ്ണ് തുറപ്പിക്കേണ്ടതാണ്.

**ഡോ.കെ.ചന്ദ്രചൂഡൻ ബി.എ.എം. (AMAI)**
സെക്രട്ടറി
കൊല്ലം ജില്ല
ആയുർവേദ മെഡിക്കൽ അസോസിയേഷൻ ഓഫ് ഇന്ത്യ
എസ്.കെ.നഴ്സിംഗ് ഹോം
മങ്ങാട് പി.ഒ.,
കൊല്ലം.

### മൂന്ന്

കഷണ്ടി സംഹാരി തേച്ചു കഷണ്ടിയിൽ മുടി കിളിർക്കാത്തതിനേക്കാൾ കഷ്ടം, സഹസ്രയോഗത്തിലെ നീലിഭൃംഗാദിയുടെ പ്രയോഗം കണ്ടെത്താൻ, 15 വർഷം ഗവേഷണം നടത്തിയ ലാബറട്ടറി അസിസ്ററൻറിനെ ശാസ്ത്രജ്ഞനാക്കിയ നിരുത്തരവാദപരമായ വാർത്തയാണ്.

**പി.പി. സുമനൻ**
കളർകോട്
ആലപ്പുഴ—3

### നാല്

ആയുർവേദ വൈദ്യശാസ്ത്രത്തെ നിരവധി വർഷങ്ങളായി വില്പനച്ചരക്കാക്കി മാററിയിരിക്കുന്നു. അടിസ്ഥാന സൗകര്യങ്ങൾ ഇല്ലാതെ ആയുർവേദ കോളേജുകൾ ആരംഭിക്കാൻ തുനിഞ്ഞതു തുടങ്ങി ഇന്ന് അനുപ് - ഹെർബൽ ഓയിലിൻെറ ഉല്പാദനംവരെ ഇതാണ് കാണിക്കുന്നത്.

ഈ അവസരത്തിൽ വിചിത്രമായ ഒരു കാര്യംകൂടി ജനങ്ങൾ അറിയുന്നത് നല്ലതായിരിക്കും. കേരളത്തിൽ എല്ലാ വൈദ്യുതകേന്ദ്രങ്ങൾക്കുംകൂടി ഒരു ഡ്രഗ്സ് കൺട്രോളർ ആണുള്ളത്. അദ്ദേഹത്തിൻെറ കീഴിലാണ് ആയുർവേദ ഡെപ്യൂട്ടി ഡ്രഗ്സ് കൺട്രോളർ. പക്ഷേ, ഈ കൺട്രോളർക്ക് ശുപാർശ ചെയ്യുന്നവ തടഞ്ഞുവയ്ക്കാനും, ആയുർവേദ ഡ്രഗ്സ് കൺട്രോളർ തടഞ്ഞുവയ്ക്കുന്നതിനെ തൻെറ അധികാരം ഉപയോഗിച്ച് നിയമസാധുതയുള്ളതാക്കിത്തീർക്കാനും ആയുർവേദ ഔഷധങ്ങളുമായി പുലബന്ധംപോലുമില്ലാത്ത ഡ്രഗ്സ് കൺട്രോളർക്ക് കഴിയുന്നു. അനുപ് ഹെയർ ഓയിലിൻെറ കാര്യത്തിൽ ഇതാണ് സംഭവിച്ചത്. അതുപോലെതന്നെ ഇന്ന് ആയുർവേദ ഡ്രഗ് ഇൻസ്പെക്ടർമാരായി നിയമിക്കുന്നത് ആയുർവേദ ഔഷധങ്ങളെക്കുറിച്ചോ, അവയുടെ നിർമ്മാണ രീതിയെക്കുറിച്ചോ അറിവില്ലാത്ത ബിഹാംകാരെയാണ്.

നിരവധികാലമായി ആയുർവേദ വിദ്യാർത്ഥികളും, ആയുർവേദരംഗത്തുള്ളവരും സർക്കാരിനോട് ആവശ്യപ്പെടുന്നതാണ്, അലോപ്പതി ഡ്രഗ്സ് കൺട്രോളർ വിഭാഗത്തിൽനിന്നും മാററി ആയുർവേദത്തിന് സ്വതന്ത്രമായ കൺട്രോളർ വിഭാഗം ആരംഭിക്കണമെന്നും ആയുർവേദത്തിൽ അടിസ്ഥാനയോഗ്യതയുള്ളവരെ മാത്രം ആയുർവേദ ഡ്രഗ് ഇൻസ്പെക്ടർമാരായി നിയമിക്കണമെന്നും.

**ആനന്ദ് പി.**
സെക്രട്ടറി
എസ്.എഫ്.ഐ യൂണിററ്
ഗവ: ആയുർവേദകോളേജ്
തിരുവനന്തപുരം

### അഞ്ച്

'കഷണ്ടി' എണ്ണയെപ്പററിയുള്ള ലേഖനം പ്രസിദ്ധീകരിച്ചത് സമയോചിതമായി. മരുന്നുകൾ ഉപയോഗിക്കുമ്പോൾ അവയുടെ ചേരുവകളും അതുമൂലം ഉണ്ടായേക്കാവുന്ന പാർശ്വഫലങ്ങളും പ്രതിവിധികളും മററും ഒരു ലഘുലേഖാരൂപത്തിൽ മരുന്നുകളുടെ കൂടെത്തന്നെ നല്കേണ്ടത് അനുപേക്ഷണീയമാണ്. ഇതൊന്നുംതന്നെ പാലിക്കാതെ ഈ മരുന്നിന് ഇന്ത്യയിലുള്ള സകല മാദ്ധ്യമങ്ങൾ വഴിയും ലഭിച്ച പ്രചാരണത്തിനു പിന്നിൽ ഏതോ നിക്ഷിപ്ത താല്പര്യക്കാർ അഹോരാത്രം പണി എടുത്തിട്ടുണ്ടെന്ന കാര്യത്തിൽ തർക്കമില്ല.

**എം. ഉണ്ണികൃഷ്ണൻ**
ജഗതി
തിരുവനന്തപുരം

### ആറ്

'കഷണ്ടിമരുന്ന്' ഉണ്ടാക്കിയ വിവാദം ആയുർവേദ രംഗത്തെ അനേകം അശാസ്ത്രീയതകളെ വെളിച്ചത്തുകൊണ്ടുവരുന്നു. ആയുർവേദ പഠനത്തിനുള്ള അംഗീകൃതരീതികൾ നിലവിൽ വന്നിട്ട് അരനൂററാണ്ട് കഴിഞ്ഞിട്ടും, കുറേ മരുന്നുകുപ്പികൾ നിരത്തിവച്ചുകൊണ്ട് ആർക്കുവേണമെങ്കിലും ഒരു സുപ്രഭാതത്തിൽ ആയുർവേദ ചികിത്സകനായിത്തീരാൻ ഇവിടെ ഇന്നും സാധ്യമാകുന്നു. എങ്ങനെ വേണമെങ്കിലും ഉപയോഗിക്കാവുന്ന നിരുപദ്രവമായ മരുന്നുകളാണ് ആയുർവേദത്തിലുള്ളതെന്ന തെററിദ്ധാരണയും ഇവിടെ പ്രചരിപ്പിക്കപ്പെടുന്നു. ഒരു ക്ലിനിക്കൽ ട്രയൽപോലും നടത്താതെ പുതിയ ആയുർവേദ ഔഷധങ്ങൾ വ്യാവസായിക അടിസ്ഥാനത്തിൽത്തന്നെ നിർമ്മിക്കാൻ സർക്കാർപോലും സമ്മതിക്കുന്നു. ഇങ്ങനെ ജനങ്ങളുടെ അജ്ഞതയും സർക്കാരിൻെറ നിയന്ത്രണമില്ലായ്മയും ചൂഷണം ചെയ്തുകൊണ്ട് ഇവിടെ തഴച്ചുവളരുന്നത് ആയുർവേദ ചികിത്സയൊന്നുമല്ല. അശാസ്ത്രീയമായ ഒരു 'ഹെർബൽ' വ്യവസായവും അതിനേക്കാൾ അപകടകരമായ 'നിഗൂഢദിവ്യ' ചികിത്സകളുമാണത്. ശരീരത്തെപ്പററിയും, രോഗത്തെപ്പററിയും, മരുന്നിനെപ്പററിയുമുള്ള വസ്തുനിഷ്ഠമായ അറിവ് ആയുർവേദ ചികിത്സയിലും അത്യാവശ്യമാണെന്ന ബോധം നമുക്കില്ലാത്തതാണ് ഇതിനൊക്കെ പ്രധാന കാരണം.

**ഡോ. പി.വിശ്വനാഥൻ**
പറശ്ശിനിക്കടവ്

### ഏഴ്

ഒരു തുക്കടാ ലാബോറട്ടറി അസിസ്ററൻറിന് ദിവസവും പതിനായിരക്കണക്കിന് രൂപയുണ്ടാക്കാൻ കഴിയുന്നത് സഹിക്കാനൊക്കാത്തതിൻെറ അസൂയയിൽനിന്നുമാണോ ഈ പ്രതികരണങ്ങളിൽ ചിലതെങ്കിലും? ഈ കൺസ്യൂമർ പ്രൊട്ടക്ഷൻ കൗൺസിലിന് (ഇപ്പോൾ അവരിലുംവലിയ മതിപ്പൊന്നുമില്ല) 'അനുപ്' ഹെയർ ഓയിലിൽ മിനോഡിക്സിനോ ആനപ്പല്ല് ചുട്ടുപൊടിച്ചതോ ചേർത്തിട്ടുണ്ടോ എന്നും മററും പരിശോധിക്കാൻ ഗോപാലകൃഷ്ണൻ നായരുടെ അനുവാദം ഒന്നും ആവശ്യമില്ലല്ലോ. സി.പി.കൃഷ്ണൻനായരെയോ ഹുസൈനെയോ പൊക്കിക്കാണിച്ച് അവരെന്തിന് കൊഞ്ഞനംകാട്ടുന്നു. കേശതൈലത്തെ കഷണ്ടി മരുന്നാക്കി മാററിയത് പത്രക്കാരാണെന്നുള്ള നായരുടെ വാദം കുപ്പിയുടെ പുറത്തെഴുത്ത് Certain type-all type of baldness എന്നാക്കിയത് ജയപ്രദയാണെന്നും വന്നേക്കാം. ഇതുപയോഗിച്ച് ഗുണവും ദോഷവും അനുഭവിച്ചവരുടെ ഒരു ഒത്തുചേരലിന് വേദി ഒരുക്കി ഭൂരിപക്ഷത്തിന് വിട്ടുകൊടുക്കാൻ—കലാകൗമുദിക്കൊന്ന് ശ്രമിച്ചുകൂടേ? കുറഞ്ഞത് ഒരു ഗ്യാലപ്പോളിനെങ്കിലും?

**ജയപ്രകാശ് മാലൂർ**
സംഗീത
നെടുവത്തൂർ
നീലേശ്വരം പി.ഒ.
കൊട്ടാരക്കര





# തിരഞ്ഞെടുപ്പും പഞ്ചസാരയും

ഒരല്പം മധുരം. ഒത്തിരി ചിരി. ഒരുതുണ്ട് നിലാവ്. സാധാരണക്കാരൻെറ ജീവിതത്തിൽനിന്ന് ഇതെല്ലാം ഓടിഒളിച്ചിട്ട് കാലമെത്രയോയായി. പ്രാരബ്ധങ്ങളുടെ നടുച്ചുഴിയിൽപ്പെട്ട്, ഒന്നുപിടിച്ചുനിൽക്കാൻപോലും കഴിയാതെ, അനുനിമിഷം ക്ളേശഭരിതമാകുന്ന ഈ ജീവിതത്തിന് ഒട്ടൊരാശ്വാസം നൽകുന്നത്, നിസ്സാരങ്ങളെന്നു തോന്നുന്ന കൊച്ചുകൊച്ചു കാര്യങ്ങളാണ്. പക്ഷേ, അതുപോലും നിഷേധിച്ചാലോ?

പഞ്ചസാരയ്ക്കുണ്ടായിരിക്കുന്ന വിലക്കയററം, ഒരു മഹാ രോഗത്തിൻെറ ചെറിയൊരു സൂചിക മാത്രമാണ്. അറുപതു ശതമാനമാണ് മുപ്പതു ദിവസത്തിനിടയിൽ ഈ നിത്യോപയോഗസാധനത്തിൻെറ വിലയിൽ വന്ന വർദ്ധനവ്. (അതനുസരിച്ച് വരുമാനത്തിലുണ്ടാകുന്ന തേയ്മാനം തൽക്കാലം നമുക്ക് മറക്കാം.) എന്തുകൊണ്ട് ഈ വിലക്കയററം? പഞ്ചസാര ഉല്പാദനത്തിൽ തകർച്ച സംഭവിച്ചതുകൊണ്ടാണോ? കരിമ്പുകൃഷി നശിച്ചതുമൂലമാണോ? തൊഴിൽസമരങ്ങളാണോ? ഇല്ല. അങ്ങനെയെന്തെങ്കിലുമൊരു ആപത്ത് ഉണ്ടായതായി ആരും പറയുന്നില്ല. എന്നാൽ ഒരു കാര്യം നടന്നിട്ടുണ്ട്. സ്വതന്ത്ര വിപണിയിലെത്തിക്കുന്ന പഞ്ചസാരയുടെ അളവ് കുറച്ചിട്ടുണ്ട്. വേറെയാരുമല്ല. കോൺഗ്രസ് ചുക്കാൻപിടിക്കുന്ന മഹാരാഷ്ട്രയിലെ പഞ്ചസാരമില്ലുകളാണ് അത്തരമൊരു മഹാകൃത്യം നടത്തിയിരിക്കുന്നത്. കോട്ടാ പഞ്ചസാരയെന്നപേരിൽ നാമമാത്രമായ സ്റേറാക്ക് വിതരണത്തിന് നൽകുകയും, തുറന്ന കമ്പോളത്തിലെത്തിക്കേണ്ട പഞ്ചസാരയുടെ അളവ് കുറേശ്ശെ കുറച്ചുകൊണ്ടുവരികയും ചെയ്യുമ്പോൾ ഉണ്ടാകുന്നത് വിലക്കയററമാണെന്ന് അറിയാത്തവരല്ല, "മണ്ടന്മാരായ പാവം ജനങ്ങൾ."

പക്ഷേ, അറിഞ്ഞിട്ടെന്തു വിശേഷം? തിരഞ്ഞെടുപ്പ് അടുത്തുവരികയല്ലേ? കോൺഗ്രസ്സിന് അധികാരത്തിൽ തിരിച്ചുവരാൻ പണം വേണ്ടേ? ഖജനാവിൽനിന്നും കവർന്നെടുക്കുന്നതിന് ഒരു പരിധിയുണ്ട്. ബോഫോഴ്സോ, അന്തർവാഹിനിയോ വിദേശത്തുനിന്നു വാങ്ങിയാൽ, അതിൽനിന്നും കിട്ടുന്ന കമ്മിഷൻ സ്വന്തം കീശ നിറയ്ക്കാനേ തികയൂ. പിന്നെയുള്ളത് അംബാനിയെപ്പോലുള്ള ദേശീയ മുതലാളിമാരാണ്. അവരിൽനിന്നും പണം പിടുങ്ങാൻ മുമ്പത്തെപ്പോലെ എളുപ്പമല്ല. എന്തെന്നാൽ രാജീവാണോ വി.പി.സിംഗാണോ അടുത്ത പ്രധാനമന്ത്രിയെന്ന് തീർച്ചയാക്കിയശേഷമേ ഏതു കൂട്ടിൽ മുട്ടയിടണമെന്ന് അവർ തീരുമാനിക്കൂ. പഞ്ചസാരമില്ലുകളുടെ കാര്യം അതല്ല. മഹാരാഷ്ട്രയിലെ തൊണ്ണൂറു ശതമാനം മില്ലുകളും കോൺഗ്രസ്സിൻെറ വിരൽത്തുമ്പിൽ കിടന്നുകളിക്കുന്ന സഹകരണമേഖലയിലാണ്. പിഴിയാവുന്നതിൻെറ മാക്സിമം അവിടെനിന്നും പിഴിഞ്ഞെടുക്കാം. അതിൻെറ ഫലമോ? ഒരു കപ്പ് ചായയോ ഒരുകപ്പ് കാപ്പിയോ കുടിക്കാൻ മോഹിക്കുന്നവൻെറ ചങ്ക് കലങ്ങുംവിധമാണ് പഞ്ചസാരയുടെ വിലകൂടിയി രിക്കുന്നത്.

ജനങ്ങളെ സേവിച്ചേതീരൂ എന്നുംപറഞ്ഞ് നടക്കുന്ന രാഷ്ട്രീയപാർട്ടികളാണെങ്കിൽ, എണ്ണിയാലും തീരില്ല. പട്ടിണിപ്പാവങ്ങളായ സാധാരണക്കാരൻെറ ദുഃഖത്തെപ്പററി പറഞ്ഞ്, പൊതുവേദികളിൽ പൊട്ടിക്കരയുന്ന നേതാക്കളാണെങ്കിൽ സുകരസമാനം വർദ്ധിച്ചുകൊണ്ടിരിക്കുകയും ചെയ്യുന്നു. പക്ഷേ, അവർക്കൊന്നും പഞ്ചസാര വേണ്ട. അഥവാ, പഞ്ചസാര വേണമെങ്കിൽത്തന്നെ കിലോയ്ക്ക് പത്തായാലെന്ത്, പതിനഞ്ചായാലെന്ത്, ആവശ്യംപോലെ വാങ്ങാനുള്ള സൗകര്യവുമുണ്ട്. അതുകൊണ്ടുതന്നെ നിത്യോപയോഗസാധനങ്ങളുടെ വില വാണംപോലെ കുതിച്ചുകയറിയാലും ഈ നേതാക്കന്മാരൊന്നും അനങ്ങുകയില്ല. ഏറിവന്നാൽ ഒരു പ്രകടനമോ, ഒരു പൊതുയോഗമോ നടത്തി അവരൊതുങ്ങും.

ഇവിടെ വിലക്കയററത്തിനെതിരെ ഉണരേണ്ടത്, സാധനങ്ങൾ ഉപയോഗിക്കുന്നവർ തന്നെയായിരിക്കണം. രാഷ്ട്രീയക്കാർ വന്നുവിളിച്ചാൽ കൊടിപിടിക്കാൻ പോകുന്നവരും, വെള്ളം കുടിക്കാതെ പൊള്ളുന്ന വെയിലത്ത് മുദ്രാവാക്യം മുഴക്കാൻ പോകുന്നവരും ഒരുപക്ഷേ, ഇതേപ്പററിയൊന്നും ആലോചിച്ചില്ലെന്നുവരും. ആലയിലെ ആട്ടിൻപററത്തെപ്പോലെയാണല്ലോ അവർ.

എന്നാൽ എല്ലാത്തിനും സാക്ഷികളാവാൻ വിധിക്കപ്പെട്ട മഹാഭൂരിപക്ഷമുണ്ട്, ഇതേപ്പററിയൊക്കെ ആലോചിക്കാൻ കെല്പുള്ളവരായി. പക്ഷേ, അവർ ഉണരുമോ? ഉണർന്നാൽ മാത്രമേ ഇതിനെല്ലാം ഒരറുതി വരൂ.



## സി. അച്യുതമേനോൻ

# ചൈനീസ് സംഭവ വികാസങ്ങൾ എന്തുകൊണ്ട്?



കമ്മ്യൂണിസ്റ്റ് രാജ്യങ്ങളെല്ലാം ഇന്ന് ജനാധിപത്യ പ്രക്രിയയിലൂടെ കടന്നുപോയ്ക്കൊണ്ടിരിക്കുന്നു. എന്നാൽ ഈ പ്രക്രിയയ്ക്കെതിരെ മുഖം തിരിഞ്ഞു നിൽക്കുകയോ മാറി നിൽക്കുകയോ ആണ് ചൈന ചെയ്യുന്നത്. ഇതാണ് ബീജിങ്ങിൽ ജൂൺ 3-4 തീയതികളിലുണ്ടായ സംഭവവികാസങ്ങൾക്ക് കാരണമെന്ന് എനിക്ക് തോന്നുന്നു.

ഈ ജനാധിപത്യപ്രക്രിയയെ എല്ലാ കമ്മ്യൂണിസ്റ്റുകാരും ഒരുപോലെ സ്വാഗതം ചെയ്യുന്നില്ല. കുറെ പഴയ കമ്മ്യൂണിസ്റ്റുകാർ അവരുടെ യാഥാസ്ഥിതിക നിലപാടുകളിൽ നിന്ന് മാറാൻ തയ്യാറല്ല. സോവിയറ്റു യൂണിയനിലും പോളണ്ടിലും ഹംഗറിയിലുമൊക്കെ നടക്കുന്ന ജനാധിപത്യവൽക്കരണം, ബൂർഷ്വാജനാധിപത്യത്തിലേക്ക് അവയെ വലിച്ചുകൊണ്ടു പോകുകയാണെന്നും അത് സോഷ്യലിസത്തിന്റെ അന്ത്യം കുറിക്കുമെന്നും അവർ കരുതുന്നു.

സമൂഹത്തിന്റെ പരിണാമം ഫ്യൂഡൽ വ്യവസ്ഥയിൽ നിന്ന് മുതലാളിത്തത്തിലേക്കാണ്. എന്തെല്ലാം കുറ്റങ്ങളും കുറവുകളുമുണ്ടെങ്കിലും മുതലാളിത്തം ഫ്യൂഡലിസത്തേക്കാൾ മെച്ചമാണെന്നു ഏത് കമ്മ്യൂണിസ്റ്റുകാരനും സമ്മതിക്കും. അതുകൊണ്ടാണല്ലോ ഫ്യൂഡൽ വ്യവസ്ഥയെ തകർത്തു ഫ്രാൻസിൽ മുതലാളിത്തവ്യവസ്ഥ സൃഷ്ടിച്ച ഫ്രഞ്ചു വിപ്ളവത്തെ നാം മഹത്തായ ഒരു വിപ്ളവമായി ഇന്നും കണക്കാക്കുന്നത്. ഫ്യൂഡലിസത്തിൽനിന്നും മുതലാളിത്തത്തിനുള്ള ഒരു മേന്മ, മുതലാളിത്തം ഏതാനും ജനാധിപത്യമൂല്യങ്ങൾക്ക് അഥവാ പൗരാവകാശങ്ങൾക്ക് സ്ഥാനം നൽകുന്നു എന്നുള്ളതാണ്.

എന്തൊക്കെയാണ് ഈ പൗരാവകാശങ്ങൾ? മൊത്തത്തിൽ അവ താഴെ പറയുന്നവയാണ്:

1. ഏത് മതത്തിൽ വിശ്വസിക്കുന്നതിനും ഒരുമതത്തിലും വിശ്വസിക്കാതിരിക്കുന്നതിനും പൗരന് സ്വാതന്ത്ര്യമുണ്ട്.

2. രാഷ്ട്രീയമായും സാമൂഹികമായും ഏതഭിപ്രായം വച്ചുപുലർത്താനും അത് പ്രകടിപ്പിക്കാനുമുള്ള സ്വാതന്ത്ര്യം അയാൾക്കുണ്ട്. അഭിപ്രായപ്രകടനം വാങ്മൂലമായിട്ടാകാം, അതായത് പ്രസംഗങ്ങളിലൂടെയും പ്രഭാഷണങ്ങളിലൂടെയും. അതുപോലെ തന്നെ എഴുത്തിലൂടെയും. അതായത് സ്വന്തം അഭിപ്രായം പത്രങ്ങളിലെഴുതാനും അതിനായി പത്രങ്ങൾ തുടങ്ങാനും നടത്താനുമുള്ള സ്വാതന്ത്ര്യം.

3. സമാധാനപരമായി സംഘടിക്കാനും പ്രവർത്തിക്കാനുമുള്ള സ്വാതന്ത്ര്യം.

4. സ്വതന്ത്രനായി ജീവിക്കാനുള്ള അവകാശം. എന്നുവച്ചാൽ നിയമാനുസൃതമല്ലാത്ത അറസ്റ്റിൽ നിന്നും തടങ്കലിൽ നിന്നുമുള്ള മോചനം.

5. നിയമാനുസൃതമായ എന്തു തൊഴിലും ചെയ്തു ജീവിക്കാനുള്ള അവകാശം.

ഈ വക അവകാശങ്ങളൊന്നും ഒരു പൗരന് വേണ്ടാ എന്ന് ഏത് കമ്മ്യൂണിസ്റ്റുകാരനാണ് പറയുക? ആരും പറയുമെന്ന് തോന്നുന്നില്ല. എന്നാൽ കമ്മ്യൂണിസ്റ്റുകാരുടെ ആക്ഷേപം ബൂർഷ്വാജനാധിപത്യസ്വാതന്ത്ര്യങ്ങൾ പൂർണ്ണമല്ലെന്നാണ്. മുതലാളിത്ത ഭരണഘടനകളിൽ അവ എഴുതിച്ചേർത്തിട്ടുണ്ടായിരിക്കാം. എന്നാൽ യഥാർത്ഥത്തിൽ എല്ലാ പൗരന്മാർക്കും അത് ജീവിതത്തിൽ അനുഭവപ്പെടുന്നില്ല എന്നാണവർ പറയുന്നത്. അത് ശരിയല്ലേ?

നാമിപ്പോൾ ഇന്ത്യയിലെ എല്ലാ പൗരന്മാർക്കും ജനാധിപത്യ സ്വാതന്ത്ര്യമുണ്ടെന്നു പറയുന്നു. എന്നാൽ വാസ്തവത്തിൽ ഉണ്ടോ? നിത്യവൃത്തിക്കുവേണ്ടി തന്നെ പകലിരവു പണിയെടുക്കുന്ന ഒരു ദരിദ്രന് എവിടെ അഭിപ്രായപ്രകടനസ്വാതന്ത്ര്യം, അഞ്ച് കൊല്ലത്തിലൊരിക്കൽ പോളിങ്ങ് ബൂത്തിലേക്ക് പോകുമ്പോൾ മാത്രമല്ലാതെ. അവന് തന്റെ ആശയങ്ങൾ ഒരു പത്രത്തിലൂടെ പ്രകാശിപ്പിക്കാൻ കഴിയില്ല. കാരണം, പത്രങ്ങളെല്ലാം ഇന്ന് വൻകിടമുതലാളിമാരുടെ കൈകളിലാണ്. ഓരോപത്രം നടത്തുന്നതിനും കോടിക്കണക്കിന് രൂപ മുതലിറക്കേണ്ടിവരുന്നു. അങ്ങനെ ഇറക്കാൻ കഴിയുന്നവർ പത്രങ്ങൾ തുടങ്ങുന്നു. അവർക്കിഷ്ടമുള്ള ആശയങ്ങൾ മാത്രം പ്രചരിപ്പിക്കുന്നു. ഇഷ്ടമില്ലാത്തവയ്ക്ക് പ്രകാശനാനുവാദവുമില്ല.

ഇത്രയും പറഞ്ഞതിൽ നിന്ന് മുൻചൊന്ന പൗരാവകാശങ്ങൾ 'വേണ്ടെന്നാണോ അർത്ഥം? അല്ല. ഒരു ബൂർഷ്വാവ്യവസ്ഥയിൽ പ്രസ്തുത അവകാശങ്ങൾ ഒരിക്കലും പൂർണ്ണമായി സാക്ഷാൽക്കരിക്കപ്പെടുകയില്ല എന്നു മാത്രമാണ്. സാക്ഷാൽക്കരിക്കണമെങ്കിൽ ഒരു സോഷ്യലിസ്റ്റ് വ്യവസ്ഥ നിലവിൽ വരണം. ഉൽപാദനോപകരണങ്ങൾ അപ്പോൾ പൊതുഉടമയിൽ വരുന്നു. കുത്തകമുതലാളിമാർക്കോ കോടീശ്വരന്മാർക്കോ അപ്പോൾ ജനങ്ങളുടെ പേരിൽ സംസാരിക്കാൻ ഒക്കുകയില്ല. വാർത്താപ്രചാരണമാദ്ധ്യമങ്ങളും പൊതുഉടമയിൽ വരുന്നു. എല്ലാപൗരന്മാർക്കും അത്തരം മാദ്ധ്യമങ്ങളിലൂടെ തങ്ങളുടെ അഭിപ്രായങ്ങൾക്ക് പ്രകാശനം നൽകാൻ അവസരം ലഭിക്കുന്നു.

### ഒരനുഭവകഥ

സോഷ്യലിസ്റ്റ് വ്യവസ്ഥിതിയെപ്പറ്റി ഉണ്ടായിരുന്ന ഒരു സങ്കല്പമാണ് മുകളിൽ പറഞ്ഞത്. എന്നാൽ അത് ഇന്നേവരെയും പ്രാവർത്തികമായിട്ടില്ല. സോവിയറ്റു യൂണിയനിലെ പ്രാവ്ദ, ഇസ്വെസ്റ്റിയ മുതലായ പത്രങ്ങളും മറ്റനേകം പ്രസിദ്ധീകരണങ്ങളും ഗവൺമെൻറുവകയായിരുന്നു. അങ്ങനെ താത്വികമായി അവ ജനങ്ങളുടെതായിരുന്നു. എന്നാൽ അനുഭവത്തിലോ? അങ്ങനെയല്ലതാനും. കാരണം, പ്രാവ്ദ എഴുതുന്ന ഒരു മുഖപ്രസംഗത്തിലെ അഭിപ്രായങ്ങളോട് വിയോജിക്കുന്ന ഒരു സോവിയറ്റു പൗരൻ തന്റെ ഒരു വിയോജനക്കുറിപ്പ് പ്രാവ്ദയ്ക്കയച്ചാൽ പ്രസിദ്ധീകരിക്കുമായിരുന്നോ. ഇല്ല, എന്ന് മൂന്നുതരം. പരേതനായ സ.കെ. ദാമോദരനുണ്ടായ ഒരനുഭവം പറയാം. അദ്ദേഹം 1970-കളിൽ ഒരിക്കൽ ചികിത്സയ്ക്കും അല്പം വിശ്രമത്തിനുമായി സോവിയറ്റ് യൂണിയനിൽ പോയി. ആശുപത്രിയിൽ കിടക്കുമ്പോൾ ഒരുദിവസം രാവിലെ കിട്ടിയ പ്രാവ്ദ എടുത്തുനിവർത്തി വായിച്ചുനോക്കിയപ്പോൾ (അദ്ദേഹത്തിന് റഷ്യൻ ഭാഷ അറിയാമായിരുന്നു) അതിൽ ഇന്ത്യയിലെ സ്ഥിതിഗതികളേക്കുറിച്ചു തെറ്റായ രീതിയിൽ ചിത്രീകരിച്ചിരുന്ന ഒരു ലേഖനം കാണുവാനിടയായി. ഉടൻതന്നെ ദാമോദരൻ കിടക്കയിലിരുന്നുകൊണ്ട് അതിന് ഒരു വിയോജനക്കുറിപ്പുഎഴുതി പ്രാവ്ദയ്ക്കുകൊടുത്തയച്ചു. പത്രം അത് പ്രസിദ്ധീകരിച്ചില്ല. അതിനു പകരം പ്രാവ്ദ പത്രാധിപസമിതി അയച്ച രണ്ട് റഷ്യൻ സഖാക്കൾ ആശുപത്രിയിലെത്തി ദാമോദരനെ സന്ദർശിച്ചു. പ്രാവ്ദാലേഖനം എങ്ങനെ ശരിയായിരുന്നുവെന്നും, ദാമോദര

ടിയാൻമെൻസ്ക്വയറിൽ ചൈനീസ് പട്ടാളം.

ന്റെ കുറിപ്പ് എങ്ങനെ തെറ്റായിരുന്നുവെന്നും അവർ വിശദീകരിക്കാൻ തുടങ്ങി. ദാമോദരന് കണക്കല്ലാതെ ശുണ്ഠിവന്നു. "അതിനെപ്പറ്റിയൊക്കെ നമുക്ക് പിന്നീട് ചർച്ചചെയ്യാം. ആദ്യം നിങ്ങൾ പ്രാവ്ദയിൽ എന്റെ കുറിപ്പ് പ്രസിദ്ധപ്പെടുത്തു" എന്നുപറഞ്ഞു അവരെ മടക്കി അയച്ചു. കുറിപ്പ് പ്രാവ്ദ പ്രസിദ്ധീകരിച്ചില്ല. ഈ സംഭവം ദാമോദരൻ തന്റെ മരണത്തിനുമുമ്പ് അവസാനമായി നൽകിയ ഒരു പ്രസ്സ് ഇൻറർവ്യൂവിൽ പറഞ്ഞ കാര്യമാണ്. സോവിയറ്റ് പൗരന്മാരുടേയും അനുഭവം സ. ദാമോദരന്റേതിൽ നിന്ന് ഭിന്നമായിരുന്നിരിക്കാനിടയില്ല. സോവിയറ്റു യൂണിയനിലെ ഔദ്യോഗികജിഹ്വകളിലൂടെ പുറത്തുവന്നിരുന്ന അഭിപ്രായങ്ങൾ അവിടെ എല്ലാം അടക്കിഭരിച്ചിരുന്ന സോവിയറ്റുബ്യൂറോക്രസിയുടെതായിരുന്നു. കമ്മ്യൂണിസ്റ്റുപാർട്ടിയുടെതു എന്നുപോലും പറയാൻ നിവൃത്തിയില്ല.

ഈ സ്ഥിതിവിശേഷം തുടരാൻ സാധ്യമല്ലെന്നു സോവിയറ്റു യൂണിയനിലെ കമ്മ്യൂണിസ്റ്റ് പാർട്ടിക്ക് ബോദ്ധ്യമായി. അതാണ് പാർട്ടിയുടെ 27-ാം കോൺഗ്രസ് മിഹായൽ ഗൊർബചേവിന്റെ പെരിസ്ട്രോയ്ക്കയും ഗ്ളാസ്നോസ്റ്റും ആവേശപൂർവ്വം അംഗീകരിച്ചത്. അതനുസരിച്ചുള്ള മാറ്റങ്ങൾ എല്ലാ രംഗത്തുമുണ്ടായി. ഒരു പുതിയ സുപ്രീം സോവിയറ്റ് തിരഞ്ഞെടുക്കപ്പെട്ടു. പണ്ടത്തെ മാതിരി ഓരോ നിയോജകമണ്ഡലത്തിലും കമ്മ്യൂണിസ്റ്റുപാർട്ടിയിലെ നേതൃനിരയിൽ നിന്ന് ഓരോരുത്തരെ മാത്രം നിർത്തിയുള്ള തിരഞ്ഞെടുപ്പിലൂടെയല്ല. ഒന്നിലധികം സ്ഥാനാർത്ഥികളുടെ ഇടയിൽ നിന്ന് വോട്ടർമാർ തങ്ങൾക്കിഷ്ടമുള്ളവരെ തിരഞ്ഞെടുക്കുകയായിരുന്നു. കമ്മ്യൂണിസ്റ്റ് ബ്യൂറോക്രസിയിലെ കൊലകൊമ്പൻമാരെല്ലാം മൂക്കുകുത്തി നിലംപതിച്ചു. കമ്മ്യൂണിസ്റ്റ് പാർട്ടിക്കുവേണ്ടി നീക്കിവച്ചിരുന്ന 100 നിയോജകമണ്ഡലങ്ങളിൽ പോലും ഭൂരിപക്ഷം മണ്ഡലങ്ങളിൽ പാർട്ടി പ്രമുഖർക്ക് ജയിക്കാൻ കഴിഞ്ഞില്ല. കാരണം, സ്ഥാനാർത്ഥി ഒന്നേയുള്ളുവെങ്കിലും അയാൾക്ക് ആകെ വോട്ടർമാരുടേ 50 ശതമാനത്തിലധികം പേരുടെ വോട്ട് കിട്ടിയില്ലെങ്കിൽ ഒരു സ്ഥാനാർത്ഥി ജയിക്കുകയില്ല. അങ്ങനെ പാർട്ടി ബ്യൂറോക്രസിയിലെ എത്രയെത്ര ഉന്നതസ്ഥാനീയർ ലജ്ജാകരമായി തോറ്റുതുന്നം പാടി. ആ നിയോജകമണ്ഡലങ്ങളിലെല്ലാം വീണ്ടും തിരഞ്ഞെടുപ്പ് നടത്തേണ്ടിവന്നു. പോളണ്ടിലും ഹംഗറിയിലുമുണ്ടായ അനുഭവങ്ങൾ ഇതു തന്നെ. ഞാൻ വിസ്തരിക്കുന്നില്ല.

പുതിയ സോവിയറ്റ് പാർലമെൻറിന്റെ ആദ്യത്തെ സമ്മേളനം ഇതാ ഇപ്പോൾ സമാപിച്ചതേയുള്ളു. പക്ഷേ, പഴയ സുപ്രീം സോവിയറ്റ് സമ്മേളനങ്ങളും ഈ സമ്മേളനവുമായി എന്തുവ്യത്യാസം! അന്ന് വാർഷിക ബജറ്റ് പാസ്സാക്കാനും, വാർഷികപ്ളാൻ അടങ്കൽ അംഗീകരിക്കാനും, മറ്റ് അത്യാവശ്യമായ നിയമനിർമ്മാണങ്ങൾക്കും എല്ലാം കൂടി കേവലം മൂന്നോ നാലോ ദിവസത്തെ സമ്മേളനം. അതും പരമരഹസ്യമായി. ഇന്നത്തെ സമ്മേളനമാകട്ടേ 40 ദിവസം നീണ്ടുനിന്നു. മാത്രവുമല്ല സഭയ്ക്കകത്തെ വാദപ്രതിവാദങ്ങൾ മുഴുവൻ ടെലിവൈസ് ചെയ്തു രാജ്യത്തിന്റെ എല്ലാ കോണുകളിലും എത്തിച്ചു.

## സത്യം മൂടിവയ്ക്കാൻ കഴിയില്ല

ഇതിൽ നിന്ന് കമ്മ്യൂണിസ്റ്റുകാർ, പ്രത്യേകിച്ചും പഴയ കൂട്ടർ ഒരു പാഠം പഠിക്കേണ്ടിയിരിക്കുന്നു. സത്യം എല്ലാകാലത്തേക്കും മൂടിവയ്ക്കാൻ കഴിയില്ല. സോവിയറ്റ് യൂണിയനെപ്പറ്റി എന്തെല്ലാം നുണകളാണ് നമ്മളെ പറഞ്ഞു ധരിപ്പിച്ചിരുന്നത്. അന്നും നമ്മുടെ സുഹൃത്തുക്കളായ പല കമ്മ്യൂണിസ്റ്റിതരരും നമ്മോടുപറഞ്ഞു, സംഗതികൾ നിങ്ങൾ വിചാരിക്കുന്നപോലെയല്ല സോവിയറ്റ് യൂണിയനിൽ നടക്കുന്നത് എന്ന്. അവരിൽ ഭൂരിപക്ഷവും കമ്മ്യൂണിസത്തിന്റെ ശത്രുക്കളായിരുന്നില്ല, നേരെമറിച്ചു ഉത്തമസുഹൃത്തുക്കളായിരുന്നു. കമ്മ്യൂണിസത്തിന്റെ ലക്ഷ്യങ്ങൾ പുഷ്പിച്ചുകാണാൻ നമ്മെപ്പോലെ ആഗ്രഹിക്കുന്നവരായിരുന്നു. പക്ഷേ അവർ പറഞ്ഞതൊന്നും നമ്മൾ ശ്രദ്ധിച്ചില്ല. ഇപ്പോൾ, അവർ പറഞ്ഞതായിരുന്നു ശരി, നമ്മൾ ധരിച്ചുവച്ചതത്രയും നുണയായിരുന്നുവെന്നും തെളിഞ്ഞു.

കമ്മ്യൂണിസത്തിന് ഇനി ഭാവി വേണമെങ്കിൽ, അത് ജനാധിപത്യവൽക്കരണത്തിൽ കൂടി മാത്രമേ സാധ്യമാകൂ. ഈ ലളിതമായ സത്യം ചൈനയിലെ നേതാക്കന്മാർക്ക് കാണാൻ കഴിഞ്ഞില്ല എന്നതാണ് അവരുടെ പരാജയം. ജനാധിപത്യവൽക്കരണം എന്നു പറയുമ്പോൾ പല പ്രശ്നങ്ങളും പൊന്തിവരുന്നുണ്ട്. ബഹുകക്ഷി സമ്പ്രദായത്തിൽ കൂടി മാത്രമേ ജനാധിപത്യം സ്ഥാപിക്കുവാനൊക്കൂ എന്ന് ചിലർ വാദിക്കുന്നുണ്ട്. അത് ശരിയാണോ? ബഹുകക്ഷി സമ്പ്രദായമില്ലെങ്കിൽ പിന്നെ ജനാധിപത്യം ഉറപ്പുചെയ്യുന്നതിന് എന്താണ് മാർഗ്ഗം?—പത്രസ്വാതന്ത്ര്യത്തിനും മറ്റും എന്തെങ്കിലും പരിമിതികൾ ഏർപ്പെടുത്തേണ്ടിവരികയില്ലേ? ഉണ്ടെങ്കിൽ അവയുടെ അതിരു നിശ്ചയിക്കുന്നതെന്തടിസ്ഥാനത്തിൽ? ഇങ്ങനെ ഒട്ടേറെ പ്രശ്നങ്ങളുണ്ട്. പക്ഷേ, അവയെപ്പറ്റിയൊന്നും ഇപ്പോൾ ഇവിടെ ചർച്ച ചെയ്യുന്നില്ല. വൈകാതെ ചർച്ച ചെയ്യപ്പെടേണ്ടവയാണ് എന്നുമാത്രം പറഞ്ഞു തൽക്കാലം നിറുത്തട്ടെ.

## ചൈനയിലെ മാറ്റങ്ങൾ

ഇനി ചൈനയിൽ സംഭവിച്ചതെന്താണെന്നു ചിന്തിക്കാം. സാംസ്കാരിക വിപ്ളവം എന്ന കാളരാത്രിക്കുശേഷം 1976-മുതൽ ചൈനീസ് കമ്മ്യൂണിസ്റ്റ് പാർട്ടിക്ക് ഒരു പുതിയ നേതൃത്വം ഉണ്ടായി. നാൽവർ സംഘം എന്ന് മുദ്രകുത്തപ്പെട്ട, പാർട്ടിയുടെ അക്രമങ്ങൾക്കു ത്തരവാദികളായവരെ അറസ്റ്റു ചെയ്തു ജയിലിൽ അടച്ചശേഷം, ബെയ്ജിങ്ങിലെ ടിയാൻമാൻ സ്ക്വയറിലുള്ള ശവകുടീരവും പടുകൂറ്റൻ ഛായാപടവുമൊഴികെ മാവോയുടെ സ്മരണകളെല്ലാം തുടച്ചുമാറ്റി. ഡെങ്സിയാവൊപിങ് ആയിരുന്നു പുതിയ നേതാവ്. 1978-ൽ നടന്ന ചൈനീസ് കമ്മ്യൂണിസ്റ്റ് പാർട്ടിയുടെ 11-ാം കോൺഗ്രസ്സിന്റെ 3-ാം പ്ളീനത്തിൽ വച്ച് അതിപ്രധാനമായ ചില തിരുമാനങ്ങൾ എടുത്തു. ഈ തീരുമാനങ്ങൾ 12-ാം പാർട്ടി കോൺഗ്രസ് സ്ഥിരീകരിച്ചു. ഏററവും പ്രധാനമായത് സാമ്പത്തിക പരിഷ്കരണവും ബാഹ്യലോകത്തിലേക്കു ചൈനയെ തുറന്നുവയ്ക്കലുമാണ്. ആഭ്യന്തര രംഗത്തു കാർഷികവും വ്യാവസായികവുമായ ഉല്പാദന വർദ്ധന വളരെ പ്രധാനപ്പെട്ട ഒരാവശ്യമായിരുന്നു. വിപ്ളവം കഴിഞ്ഞു 40 വർഷത്തിന്റെ അന്ത്യം അടുക്കാറായെങ്കിലും ചൈനയിലെ ജനങ്ങളുടെ ജീവിതനിലവാരത്തിൽ പറയത്തക്ക അഭിവൃദ്ധി ഒന്നും ഉണ്ടായിട്ടില്ലായിരുന്നു. 1987 ഒക്ടോബറിൽ നടന്ന ചൈനീസ് പാർട്ടിയുടെ 13-ാം കോൺഗ്രസ്സിൽ ജനറൽ സെക്രട്ടറി ഷാവൊസിയാങ് സമർപ്പിച്ച റിപ്പോർട്ടിൽ പറയുന്നതു നോക്കുക: "100 കോടിയിലധികംവരുന്ന ജനസംഖ്യയിൽ 80 കോടിയോളം ഇന്നും ഗ്രാമങ്ങളിലാണ്. അവർ കൈകൊണ്ടു പ്രവർത്തിപ്പിക്കാവുന്ന ആയുധങ്ങളാണ് ഉപയോഗിക്കുന്നത്. ഏതാനും ആധുനിക വ്യവസായങ്ങൾ ഉണ്ടെങ്കിലും വ്യവസായങ്ങൾ അധികവും അനേകം ദശകങ്ങൾ, ചിലപ്പോൾ ഒരു നൂറുകൊല്ലംവരെ പഴക്കമുള്ള യന്ത്രമാതൃകകൾ ഉപയോഗിക്കുന്നവയാണ്. രാജ്യത്തിന്റെ ചില പ്രദേശങ്ങൾ സാമ്പത്തികമായി സാമാന്യം അഭിവൃദ്ധിപ്പെട്ടവയായുണ്ട്. എന്നാൽ മഹാഭൂരിപക്ഷം പ്രദേശങ്ങളും അവികസിതവും ദാരിദ്ര്യത്തിൽ ആണ്ടുകിടക്കുന്നവയുമാണ്. ശാസ്ത്ര സാങ്കേതിക വിദ്യയുടെ വളരെ ചെറിയ ഒരു അംശം ലോകത്തിലെ ഏററവും ഉന്നതനിലവാരം പ്രാപിച്ചവയാകുന്നു. എന്നാൽ പൊതുവെ പറഞ്ഞാൽ ശാസ്ത്ര സാങ്കേതിക നിലവാരം വളരെ താണതാണ്. ജനസംഖ്യയിൽ നാലിലൊന്നോളം തനി നിരക്ഷരരോ അല്ലെങ്കിൽ പകുതിമാത്രം സാക്ഷരതയുള്ളവരോ ആണ്." ഇത്തരത്തിലൊരു അവസ്ഥയിൽ ചൈനയെ എത്തിച്ചത് മാവൊ ഒന്നിൽനിന്നു മറെറാന്നായി വീണ്ടും വീണ്ടും ആവർത്തിച്ചു ചെയ്ത തെററുകളാണ്. ആദ്യകാലത്തെ "മഹത്തായ കുതിച്ചുചാട്ട"വും, വീടുകളുടെ വടക്കേപ്പുറത്തു ചൂളകൾ നിർമ്മിച്ച് ഉരുക്കുല്പാദിപ്പിച്ചു സ്വയംപര്യാപ്തത നേടാൻ ശ്രമിച്ചതും, "നായകസ്ഥാനത്ത് രാഷ്ട്രീയം" (പൊളിററിക്സ് ഇൻ കമാൻഡ്) എന്ന മുദ്രാവാക്യത്തിൻകീഴിൽ ഉൽപ്പാദനത്തിനു ആവശ്യമായ സാമ്പത്തിക പ്രചോദനങ്ങൾ നിഷേധിക്കുന്ന സമ്പ്രദായവും മററും ആയിരുന്നു. സർവ്വോപരി സാംസ്കാരിക വിപ്ളവവുമായിരുന്നു. ഡെങ് സിയാവോപിങ്ങിന്റെ നേതൃത്വത്തിൽ ഇതെല്ലാം അഴിച്ചുപണിയാനുള്ള ഒരു ശ്രമകരവും സാഹ






സികവുമായ ശ്രമമാണ് 1978 മുതൽ നടന്നത്. ആദ്യമേതന്നെ ചൈനയിൽ സാർവ്വത്രികമായിരുന്ന കമ്മ്യൂണുകളെ അദ്ദേഹം പിരിച്ചുവിട്ടു. ഭൂമി കൃഷിക്കാർക്കുതന്നെ തിരിച്ചു നല്കി. അവരുണ്ടാക്കുന്ന ഉൽപ്പന്നത്തിൽ ഒരു ഭാഗംമാത്രം ഗവൺമെൻറിന് ഒരു നിശ്ചിത വിലയ്ക്കു വിററാൽ മതി. ബാക്കി മുഴുവൻ തുറന്ന വിപണിയിൽ വിൽക്കാൻ അനുവാദം നൽകി. വ്യാവസായികരംഗത്താകട്ടെ ഏതാനും വൻകിട പൊതുമേഖലാ സ്ഥാപനങ്ങളെ നിലനിർത്തി, ബാക്കി വലിയതോതിൽ സ്വകാര്യവ്യവസായത്തിനു പ്രോത്സാഹനം നൽകി. വിദേശവ്യവസായികളുമായി ഇഷ്ടംപോലെ കൂട്ടുസംരംഭങ്ങൾ ചൈനയിൽ സ്ഥാപിച്ച് ഉൽപ്പാദനം നടത്താൻ അനുവദിച്ചു. ചൈനയുടെ കിഴക്കൻ കടൽത്തീരത്ത് അങ്ങനെ വലിയൊരു വ്യാവസായികമേഖല വളർന്നുവന്നു. ഒന്നുമില്ലാതെ വെറും ശൂന്യമായി കിടന്നിരുന്ന ഗ്വാങ്ഡോങ് മുതലായ പ്രവിശ്യകൾ ഈ വ്യവസായയുഗത്തിലേക്കു അതിവേഗം കുതിച്ചുകയറി. പുതിയ പട്ടണങ്ങൾ ഉയർന്നുവന്നു. അംബരചുംബികളായ ബഹുനിലക്കെട്ടിടങ്ങളും പഞ്ചനക്ഷത്രഹോട്ടലുകളും, പഴയ സൈക്കിളിന്റെ സ്ഥാനത്ത് ഏററവും ആധുനികങ്ങളായ വിദേശ കാറുകളും, ഷെൽഫുകൾ നിറയെ ഉപഭോഗവസ്തുക്കൾ നിരത്തിയ കച്ചവടസ്ഥലങ്ങളുമുള്ള നഗരങ്ങൾ. ഇതെല്ലാം തീരദേശപ്രദേശത്തെ പുതിയ നഗരങ്ങളിൽ ഒതുങ്ങിനിന്നു. ഉൾഭാഗത്താകട്ടെ പഴയ ഹുനാൻ പ്രവിശ്യപോലെയുള്ളവയും അതായതു പൊതുമേഖലയിലുള്ള പഴയ ചില ഫാക്ടറികൾ മാത്രമുള്ളവ—അവയിൽ ഉല്പാദനവും ഉല്പാദനക്ഷമതയും വളരെ മന്ദഗതിയിൽ—ജനങ്ങളുടെ ജീവിതനിലവാരം വളരെ താണത്. ഇങ്ങനെ വമ്പിച്ചൊരു വ്യത്യാസം ചൈനയിൽ പ്രത്യക്ഷപ്പെട്ടു. ഒരു പഴയ ലോകത്തിനുള്ളിൽ ഒരു പുതിയ ലോകം.

## കടിഞ്ഞാൺ അയഞ്ഞപ്പോൾ

ചൈനയിലെ വിദ്യാർത്ഥിപ്രക്ഷോഭണം തുടങ്ങുന്ന മെയ്മാസത്തിനു ഏകദേശം ഒരു രണ്ടുമാസംമുമ്പ് ചൈന സന്ദർശിച്ച എന്റെ ഒരു ബഹുമാന്യ സുഹൃത്ത് എന്നെ കാണാൻ വന്നിരുന്നു. കേരളത്തിലെ മലങ്കരയാക്കോബായ സഭയിലെ ഒരു മെത്രാനും ഇപ്പോൾ ഡെൽഹി രൂപതയിലെ അവരുടെ അദ്ധ്യക്ഷനുമായ പൗലോസ് മാർ ഗ്രിഗോറിയോസ് ആയിരുന്നു അത്. ഗ്രിഗോറിയോസ് മാർക്സിസമടക്കം പല വിജ്ഞാനശാഖകളിലും പരിനിഷ്ഠിതമായ പാണ്ഡിത്യമുള്ള ആളാണ്. ക്രിസ്ത്യൻ സഭകളുടെ ലോക കൗൺസിലിലും, പ്രാഗ് ആസ്ഥാനമാക്കിയുള്ള ക്രിസ്തീയ സഭകളുടെ സമാധാന കൗൺസിലിലും അംഗമായിരുന്ന അദ്ദേഹം ഒരു ലോകംചുററിയാണ്. ഇടയ്ക്കിടെ പ്രാഗിലും, മോസ്കോയിലും, ബെയ്ജിങ്ങിലും ഹവാനയിലും മററും പോയി തിരിച്ചുവന്നുകൊണ്ടിരുന്ന പരിചയ സമ്പന്നനായ ഒരാൾ. അദ്ദേഹം ബെയ്ജിങ്ങിൽ ഒരു സന്ദർശനം നടത്തി അപ്പോൾ മടങ്ങിയെത്തിയിട്ടേ ഉണ്ടായിരുന്നുള്ളു. ചൈനയിൽ കണ്ട അദ്ഭുതകരമായ സാമ്പത്തിക വികാസത്തെപ്പററി അദ്ദേഹം എന്നോടുപറഞ്ഞു. തീരദേശവും ഉൾനാടും തമ്മിലുള്ള വമ്പിച്ച വ്യത്യാസത്തെപ്പററിയും പറഞ്ഞു. ഒടുവിൽ പോകാൻ നേരത്ത് അദ്ദേഹം ഇത്രയും പറഞ്ഞു: "മി.അച്ചുതമേനോൻ ഞാൻ വാസ്തവത്തിൽ ഭയപ്പെടുകയാണ്. ഇത്തരത്തിൽ മുന്നോട്ടുപോയാൽ പിന്നെ സോഷ്യലിസത്തിൽ എന്തു ബാക്കിയുണ്ടാവും? പക്ഷേ, ഡെങിനും കൂട്ടുകാർക്കും ഒരു സംശയമോ കുലുക്കമോ ഉള്ളതായി തോന്നിയില്ല. ഇതെല്ലാം ചൈനയുടെ സോഷ്യലിസ്ററ് വ്യവസ്ഥയ്ക്കു ദഹിപ്പിച്ചു സ്വാംശീകരിക്കാൻ കഴിയുമെന്ന് അവർ വിശ്വസിക്കുന്നു."

ചൈനയിലും റഷ്യയിലും സാമ്പത്തിക നവീകരണത്തിനായി പ്രയോഗിക്കുന്നത് ഒരേ തത്ത്വം തന്നെയാണ്. അതായത് സാമ്പത്തിക



പുതുശ്ശേരി രാമചന്ദ്രൻ

# മൂങ്ങയും പൗർണ്ണമിയും

**വ**കൽക്കാഴ്ചയില്ലാത്ത
മൂങ്ങയാണധികാരം;
അതിന്മുന്നിലെൻ മുദ്ര
കൈയ്യുകൾക്കെന്തേ കാര്യം?...

അതിന്നു പ്രിയം
കൂരിരുട്ടിൻെറ കുയിൽനാദം;
അതുകേൾപ്പതോ
മുഖംമൂടിതൻ
സ്തുതി ഗീതം!

എങ്കിലും ഞാനെൻ
പഴന്തുടി കൊട്ടിപ്പാടുന്നേൻ
നിൻ കൊടിയേറ്റുത്സവ
നാളിലെപ്പഴം പാണൻ:-

വിരിയും മുമ്പേ,
ഗന്ധമറിയും മുമ്പേ
കൊത്തിയരിഞ്ഞരിഞ്ഞോ വീഴ്ത്തീ
യെന്തിനാപ്പൂമൊട്ടെല്ലാം?
ഭയക്കുന്നുവോ
പുഷ്പ ഗന്ധത്തെ,
വസന്തത്തെ,
വെളിച്ചത്തിനെ
കറുപ്പിൻെറ കാമുകനാം നീ?

1949 ഒക്ടോബർ ഒന്നിന് ചൈന ജനകീയ ജനാധിപത്യ റിപ്പബ്ളിക് ആയപ്പോൾ അതിൽ ആഹ്ളാദിച്ച് അന്നുതന്നെ എഴുതിയ 'ഉദയം' എന്ന കവിതയാണിവിടെ അനുസ്മരിക്കുന്നത്. 1950 ജനുവരി ലക്കം കൗമുദി ആഴ്ചപ്പതിപ്പിൽ വന്ന ആ കവിത "ആവുന്നത്ര ഉച്ചത്തിൽ" എന്ന സമാഹാരത്തിലുണ്ട്.

വികസനത്തിനു വ്യക്തിയുടെ ഉൽക്കർഷേച്ഛ ഉപയോഗിക്കുക. ഒരു പരിധിവരെ 'മാർക്കററു ഇക്കോണമി'യെ, അതായത് സ്വതന്ത്ര വിപണിയെ ആശ്രയിച്ചുള്ള സാമ്പത്തിക വികാസത്തെ പ്രയോജനപ്പെടുത്തുക എന്നതുതന്നെ. മാർക്സിസ്ററു സാമ്പത്തിക തത്വശാസ്ത്രത്തിനു വിരുദ്ധമല്ല ഇതെന്നു ചൂണ്ടിക്കാണിക്കപ്പെടുന്നു. ചരക്കുൽപ്പാദനവും വിനിമയവും മുതലാളിത്തത്തിൻെറ അവസാനത്തോടുകൂടി ഇല്ലാതാവുന്നില്ല; സോഷ്യലിസത്തിലും ചരക്കുൽപ്പാദനവും വിനിമയവും ഉണ്ട്. അതിനെ വേണ്ടുംവണ്ണം ഉപയോഗപ്പെടുത്തുകയേ വേണ്ടൂ. ഗോർബച്ചേവ് വളരെ സൂക്ഷിച്ചും സാവധാനവും മാത്രമേ മാർക്കററു ശക്തികളെ ആശ്രയിക്കുന്നുള്ളുവെങ്കിലും ഡെങ് വളരെ വൻതോതിൽ ആശ്രയിച്ചു. ചൈനയിലുണ്ടായ അത്ഭുതകരമായ അഭിവൃദ്ധിയോടു സമാനമായ ഒന്നും സോവിയററ് യൂണിയനിൽ ഇതുവരെ ഉണ്ടായിട്ടില്ല.

ചൈനയിൽ ചെയ്തപോലെ കടിഞ്ഞാൺ അയച്ചു വിട്ടുകൊണ്ടുള്ള ഈ പോക്ക് അവരെ എവിടെക്കൊണ്ടെത്തിക്കും, എവിടെയെങ്കിലും ഒരു വര വരയ്ക്കണ്ടേ എന്ന ചോദ്യം പ്രസക്തമാണ്. ഗൗരവത്തോടെ ചർച്ച ചെയ്യേണ്ടതും. എന്നാൽ ഇവിടെ ഞാൻ അതിലേക്കു പ്രവേശിക്കുന്നില്ല.

ചൈനയിൽ ഉണ്ടായപോലുള്ള സാമ്പത്തിക വികാസത്തിൻെറ കൂടെ ഒപ്പം മുതലാളിത്ത രാഷ്ട്രീയ വ്യവസ്ഥിതിയും വന്നേ ഒക്കൂ എന്നു ചിലർ വാദിക്കുന്നുണ്ട്. ഞാൻ അതിനോടു യോജിക്കുന്നില്ല. സാമ്പത്തിക വികാസത്തോടുകൂടിത്തന്നെ സോഷ്യലിസവും നമുക്കു നിലനിർത്താൻ കഴിയണം, കഴിയും എന്നുതന്നെയാണെൻെറ വിശ്വാസം. ബെയ്ജിങ്ങിലെ ടിയാൻമെൻ സ്ക്വയറിലെ ദശലക്ഷക്കണക്കിനു വിദ്യാർത്ഥികളുടെ പ്രകടനം ഒരു മുതലാളിത്ത സാമ്പത്തിക വ്യവസ്ഥയ്ക്കു വേണ്ടിയുള്ളതായിരുന്നു എന്നു ഞാൻ വിശ്വസിക്കുന്നില്ല. അങ്ങനെ വ്യാഖ്യാനിക്കുന്നത് ഒരു ദുർവ്യാഖ്യാനമാവും. അവർക്കു വേണ്ടതെന്താണെന്ന് അവരുടെ വാക്കുകളിൽത്തന്നെ അവർ പറഞ്ഞു: കൂടുതൽ അഭിപ്രായപ്രകടന സ്വാതന്ത്ര്യം വേണം പത്രങ്ങളിലൂടെയും മററുവിധത്തിലും. അതോടൊപ്പം ചൈനീസ് കമ്മ്യൂണിസ്ററ് പാർട്ടിയുടെ ഉന്നത നേതൃത്വത്തിൽ തേർവാഴ്ച നടത്തുന്ന അഴിമതികളെപ്പററി അന്വേഷണം നടത്തണം. വളരെ ലളിതമായ മുദ്രാവാക്യങ്ങൾ. അതിൽ എങ്ങും ഒരു സങ്കീർണ്ണതയും ദുരൂഹതയും ഇല്ല. എളുപ്പത്തിൽ മനസ്സിലാക്കാവുന്ന മുദ്രാവാക്യങ്ങൾ.

ചിലർ ഈ പ്രകടനങ്ങളുടെ പിന്നിൽ സി.ഐ.എയുടെ ഹസ്തം കാണുന്നു. ചൈനയിലെ സോഷ്യലിസ്ററ് വ്യവസ്ഥയെ അട്ടിമറിക്കാനുള്ള നീക്കമായിരുന്നു ഇതെന്ന് ഉറപ്പിച്ചു പറയുന്നു. എന്താണതിനുള്ള തെളിവ്? ഒരു തെളിവുമില്ല. ചൈനീസധികൃതർ അങ്ങനെ പറയുന്നു എന്നുമാത്രം. അതെങ്ങനെ ഒരു തെളിവാകും? സാധാരണഗതിയിൽ അമേരിക്കയ്ക്കു ഇങ്ങനെയൊരു താൽപര്യമുണ്ടാകാം എന്നു സമ്മതിക്കാം. എന്നാൽ പ്രകടനം നടത്തിയ വിദ്യാർത്ഥികളിൽ ഒരു ചെറു വിഭാഗത്തിന് അമേരിക്കൻ മോഡൽ ജനാധിപത്യമാണ് നല്ലതെന്ന അഭിപ്രായം ഉണ്ടായിരുന്നിരിക്കാം. എന്നാൽ അതുകൊണ്ടുമാത്രം അവർ ശിക്ഷാർഹരാകുമോ? അവർ എന്തു ചെയ്തു എന്നതാണ് പ്രധാന കാര്യം. വധശിക്ഷ വിധിച്ച കേസുകളിൽപ്പോലും വിചാരണ രഹസ്യമായിരുന്നു. അതുകൊണ്ടു വിശദാംശങ്ങളൊന്നും ആർക്കും അറിയില്ല.

എന്നുമാത്രമല്ല, ചൈനയിൽ ഒരു അട്ടിമറി സംഘടിപ്പിക്കത്തക്കവണ്ണം ശത്രുത ഇന്ന് അമേരിക്കൻ ഭരണകൂടത്തിനു ചൈനയോടില്ല എന്നാണ് സാഹചര്യങ്ങൾ ശരിക്കു വിലയിരുത്തിയാൽ കാണാൻകഴിയുക. പ്രസിഡൻറ് നിക്സൻെറ ചൈനാ സന്ദർശനത്തിനുശേഷം (1972) ചൈനയ്ക്കും അമേരിക്കയ്ക്കും തമ്മിലുണ്ടായിരുന്ന ശത്രുതയ്ക്കു മാററം വന്നുവെന്ന് അന്താരാഷ്ട്ര സംഭവവികാസങ്ങൾ ശരിക്കു പഠിച്ചിട്ടുള്ളവർക്കു അറിയാം. ചൈന അന്നു പ്രധാന ശത്രുവായി കരുതിയിരുന്നത് സോവിയററ് യൂണിയനെയായിരുന്നു. സോവിയററു യൂണിയൻെറ വിദേശനയത്തെ 'ഹെഗിമോണിസം' (ആധിപത്യമോഹം) എന്നുപറഞ്ഞു ചൈന ആക്ഷേപിച്ചു. അതിനെ എതിർക്കാൻ അമേരിക്കയുമായി കൂട്ടുപിടിക്കാനും തുടങ്ങി. മാവൊയുടെ കാലത്താരംഭിച്ച ഈ നയത്തിനു ഡെങ് സിയാവൊപിങ്ങിൻെറ കാലത്തും മാററമുണ്ടായില്ല. 1978 മുതൽ 'നാല് ആധുനിക വൽക്കരണങ്ങൾ' ചൈന നടപ്പിലാക്കിയെന്നാണല്ലോ ഡെങ്ങിൻെറ അവകാശവാദം. അന്നുപോലും സോവിയററു വിരുദ്ധനിലപാട് ഉപേക്ഷിച്ചില്ല. നേരെമറിച്ച് ചൈനാ അമേരിക്കാ ബന്ധങ്ങൾ കൂടുതൽ ശക്തമാവുകയാണ് ചെയ്തത്. ചൈനയുടെ സാമ്പത്തിക പുരോഗതിക്കു അമേരിക്കയെ ഉപയോഗിക്കുകയാണ് ഡെങ് ചെയ്തത്. അദ്ദേഹത്തിൻെറ പുതിയ സാമ്പത്തികനയം നടപ്പാക്കുന്നതിന് ഉന്നത സാങ്കേതികവിദ്യയും ഇച്ഛപോലെ മൂലധനമിറക്കാൻ കഴിവുമുള്ള അമേരിക്കയെ ഉപയോഗപ്പെടുത്തുകയാണ് ഡെങ് ചെയ്തത്. അമേരിക്കയിൽ നിന്നുയർന്ന സാങ്കേതിക വിദ്യ ഇറക്കുമതി ചെയ്യുന്നതിൽ ചൈന അത്യന്തം തൽപരയായിരുന്നു. അമേരിക്കൻ യൂണിവേഴ്സിററികളിൽ പഠിക്കാനായി ചൈനയിൽനിന്നു 40,000 വിദ്യാർത്ഥികളെ ചൈന അയച്ചുവെങ്കിൽ അതിൻെറ പിന്നിൽ ഇതുമുണ്ടായിരുന്നുവെന്നോർക്കണം. വിദേശമൂലധനത്തിൻെറ സഹായത്തോടെ ചൈനയിൽ കൂട്ടുവ്യവസായ സംരംഭങ്ങൾ സ്ഥാപിച്ചപ്പോൾ അതിൽ ഏററവും കൂടുതൽ പങ്കുവഹിച്ചത് അമേരിക്കയായിരുന്നുവെന്നു നമുക്ക് ഇന്നറിയാം. ചൈനീസമേരിക്കൻ വ്യാപാരബന്ധ

(ശേഷം 44-ാം പേജിൽ)





# അബുവിന്റെ ഭാരതദർശനം

**ഒ**റിസാതീരത്തിനു നടുക്കുള്ള ചിൽകാ തടാകം ഇന്ത്യയിലെ ഉൾനാടൻ ജലാശയങ്ങളിൽ ഏററവും വലുതാണ്. പുരി, ഗഞ്ചാം ജില്ലകളിലായി ആയിരത്തി ഒരുന്നൂറു ചതുരശ്ര മൈൽ പരന്നുകിടക്കുന്ന; നേരിയൊരു വായ്ക്കാൽവഴി ബംഗാൾ ഉൾക്കടലുമായി സന്ധിക്കുന്ന, അതിവിശാലമായൊരു കായൽ ആണത്.

സൗന്ദര്യത്തിൻെറതായ ഒരു സവിശേഷ ലോകമാണ് ചിൽകാ. പാറക്കൂട്ടങ്ങളും പച്ചത്തഴപ്പുള്ള തുരുത്തുകളുംകൊണ്ട് പുള്ളികുത്തപ്പെട്ടിരിക്കുന്നു, ഈ ജലാശയം. ഹണിമൂൺ ഐലൻഡ്, ബ്രെയ്ക്ക് ഫാസ്ററ് ഐലൻഡ് എന്നൊക്കെ പൊലിമയുള്ള പേരുകളാണ് ആ തുരുത്തുകൾക്ക്. എല്ലായ്പ്പോഴും, രാവായാലും പകലായാലും, മീൻപിടിത്തവള്ളങ്ങൾ നിരന്നുകിടക്കുന്നത് നിങ്ങൾക്കതിൽ കാണാനാവും. നിറയെ മത്സ്യങ്ങളും കൊഞ്ചുകളും ഞണ്ടുകളും പുളഞ്ഞുതിമിർക്കുന്ന തടാകം. കരിമീൻ ഏറെ സുലഭം. ഒറിയാക്കാർക്ക് അതിൻെറ സ്വാദ്, അത്ര പിടിച്ചിട്ടില്ലെന്നാണ് തോന്നുന്നത്. എന്നാൽ അവർ രുചികരമായി കൊഞ്ചുകറികൾ വയ്ക്കാറുണ്ട്. ഇഞ്ചിയും മുളകും ചേർത്ത് റൊമാറേറാ സോസിൽ പാകം ചെയ്തെടുക്കുന്ന അവരുടെ ചെമ്മീൻ കറി എനിക്കിഷ്ടമാണ്.









തടാകത്തിൻെറ ആഴംകുറഞ്ഞ ഭാഗങ്ങളിലെ പൊക്കമേറിയ ഈററച്ചെടികൾക്കിടയിൽ മീൻപിടിത്തക്കാർ മുളംവേലികളുടെ നിരകൾ ഉയർത്തി മീനിനുവേണ്ടി കെണിയൊരുക്കുന്നു. തങ്ങളുടെ വള്ളങ്ങളിൽ അവർ ദീർഘകാലം തമ്പടിച്ചുകിടക്കുന്നു. അവരുടെ കൊയ്ത്ത് വളരെ വലുതാണ്.

മഞ്ഞുകാലമാസങ്ങളിൽ നൂറുനൂറായിരം ജലപ്പക്ഷികളെ ചിൽകാ ആകർഷിച്ചുവരുത്തുന്നു. മനുഷ്യസന്ദർശകരെ കാണുന്ന നിമിഷം അവ കൂട്ടമായി ചിറകടിച്ചു പറന്ന് ആകാശത്തുരുണ്ടുമറിയുന്ന മേഘങ്ങളെപ്പോലെ തടാകത്തിനു മീതെ വട്ടംകറങ്ങുന്നു.

ആലങ്കോട് ലീലാകൃഷ്ണൻ



*ഓങ്കാര ശബ്ദത്തിന്റെ മന്ത്രവിശുദ്ധിയിൽ നിന്ന് അണുസ്ഫോടനത്തിന്റെ മഹാസംഹാരത്തിലേക്ക് യാത്രചെയ്തുകൊണ്ടിരിക്കുന്നനമുക്ക്, നാഡികളിൽ അമൃതമഴ ചൊരിയുന്ന സംഗീതത്തിന്റെ വരപ്രസാദം നഷ്ടമാവുകയാണോ?*

ഉസ്താദ് ശരശ്ചന്ദ്രമറാഠേ

# സംഗീത സാന്ദ്രമായ ജന്മങ്ങൾ

രാത്രി വളരെയേറെച്ചെന്നിരുന്നു. സമയബോധമില്ലാതെ ഉസ്താദ് അൻവർഖാൻ അപ്പോഴും ഹാർമോണിയം വായിച്ച് പാടുകയായിരുന്നു. നക്ഷത്രങ്ങൾക്ക് പ്രകാശം വർദ്ധിപ്പിക്കുകയും നിലാവിന് സാന്ദ്രത കൂട്ടുകയും ചെയ്യുന്ന 'മാൽകോംസ്' രാഗം. ആർദ്ര ഗംഭീരമായ അദ്ദേഹത്തിന്റെ ശബ്ദം ആരോഹണാവരോഹണങ്ങളുടെ തിരമാലകളായി വന്ന് ഞങ്ങളെ മൂടി. പുറത്ത് കട്ടികൂടുന്ന നിലാവ് മനസ്സിലേക്ക് പടർന്നു നിറയുകയായിരുന്നു.

മറക്കാൻ കഴിയാത്ത ഒരു രാത്രിയായിരുന്നു അത്. അന്നാണ് ഉസ്താദ് അൻവർഖാനെ ഞാൻ പരിചയപ്പെട്ടത്. ആറേഴുവർഷങ്ങൾക്കു മുമ്പാണത്. കുറ്റിപ്പുറത്തെ റെയിൽവേ സ്റ്റേഷനടുത്തുള്ള ഒരു മ്യൂസിക് ക്ളബ്ബിൽ ക്ളാസ്സെടുക്കാൻ വന്നതായിരുന്നു അദ്ദേഹം. തീവണ്ടിയെഞ്ചിനുകളുടെ ശബ്ദകോലാഹലത്തെ സംഗീതപ്രളയത്തിൽ മുക്കിക്കൊന്ന ആ രാത്രിയിൽ അൻവർഖാൻ തന്റെ ജീവിതകഥ പറഞ്ഞു.

വണ്ടികളിലും തെരുവുകളിലും അത്തറും സെൻറും വിറ്റുനടന്ന ലാസറാണ് പിന്നീട് അൻവർഖാനായത്. അക്കാലത്ത് ലാസർ രാത്രി തങ്ങിയിരുന്ന ക്ളബ്ബുകളിൽ പുലരും വരെ സംഗീതമായിരുന്നു. സംഗീതക്കമ്പം മൂത്ത് ലാസർ പിന്നെ ബോംബെയ്ക്കു വണ്ടികയറി. പല ഉസ്താദുമാരുടേയും കൂടെക്കൂടി ഹാർമ്മോണിയവും തബലയും പഠിച്ചു. ഹിന്ദുസ്ഥാനി സംഗീതത്തിന്റെ വ്യത്യസ്ത 'ഖരാന'കളിൽ നടന്നലഞ്ഞു. ആ യാത്രയിൽ ലാസർ മതം മാറി. സംഗീതം തന്നെ മതമായിത്തീർന്നുവെന്നു പറയുന്നതാവും ശരി. പിന്നെ ക്ളബ്ബുകളിൽ നിന്ന് ക്ളബ്ബുകളിലേക്കുള്ള യാത്ര തന്നെയായി ജീവിതം. പിന്നീട് പലപ്പോഴും അൻവർഖാനെ ഞാൻ കണ്ടു. ഒരുനേരത്തെ ആഹാരത്തിനും അല്പ സ്വല്പം ലഹരിക്കും വേണ്ടി അദ്ദേഹം ക്ളബ്ബുകളിൽ വന്നു താമസിക്കുമായിരുന്നു. ഇത്തിരി ലഹരി ഉള്ളിൽ ചെന്നാൽ പുലരുംവരെ പിന്നെ അദ്ദേഹം ഹാർമ്മോണിയം വായിച്ചു പാടും. പോകുമ്പോൾ പത്തോ നൂറോ കടം വാങ്ങും. പലരും അദ്ദേഹത്തെ കാണാതെ മാറി നടന്നു. അതു മനസ്സിലായതുകൊണ്ടാവണം പിന്നെപ്പിന്നെ അദ്ദേഹം വരാതായി.

പിന്നീടെപ്പോഴോ പത്രത്തിൽ ചരമക്കുറിപ്പുകളുടെ അപ്രധാനമായ കോളത്തിൽ ഞാനദ്ദേഹത്തിന്റെ പേരു വായിച്ചു. സംഗീതവും സുഗന്ധവുംകൊണ്ട് നാടുചുറ്റിയ അൻവർഖാൻ വളരെയേറെ ഓർമ്മകളുടെ സുഗന്ധമൊന്നും ബാക്കിവയ്ക്കാതെ കടന്നുപോയി.

മലബാറിന്റെ സംഗീത ചരിത്രത്തിൽ അൻവർഖാനെപ്പോലെ ഇങ്ങനെ ഒട്ടനവധി അറിയപ്പെടാത്ത ഉസ്താദുമാരുണ്ട്. ചരിത്രപുസ്തകങ്ങളിൽ പേരുചേർക്കപ്പെട്ടിട്ടില്ലാത്ത അവരിലൂടെയാണ് വളരെ വർഷങ്ങൾക്കു മുമ്പുതന്നെ മലബാറിൽ ഹിന്ദുസ്ഥാനി സംഗീതം പ്രചരിച്ചത്.

ഉസ്താദ് ബിച്ചാമുവും കാസർകോഡ് അബ്ദുൾഖാദറും ബോംബെയിൽ നിന്ന് സംഗീതം പഠിച്ച് മലബാറിലെത്തിയത് അൻവർഖാനും മുമ്പാണ്. ഉത്തരേന്ത്യൻ സംഗീതജ്ഞനായ ഉസ്താദ് സദക്കത്തുള്ളയുടെ ശിഷ്യന്മാരായിരുന്നു രണ്ടുപേരും. ബിച്ചാമു മലബാറിലും അബ്ദുൾഖാദർ തെക്കൻജില്ലകളിലും പിന്നെ സംഗീതവുമായി യാത്ര ചെയ്തു. ഹിന്ദുസ്ഥാനി ക്ളാസ്സിക്കൽ സ്റ്റൈൽ തബലവായന മലബാറിലെത്തിച്ചത് ഉസ്താദ് ബിച്ചാമുവാണ്. തെക്കെ മലബാറിലെ ഗ്രാമാന്തരങ്ങളിൽ നടന്നു സംഗീത ക്ളാസ്സുകളെടുത്തിരുന്ന അദ്ദേഹം അവസാനകാലത്ത് തീർത്തും അനാഥനായി ഏതോ പീടിക വരാന്തയിൽ കിടന്നാണത്രെ മരിച്ചത്.

കാസർകോഡ് കുമാറെന്ന ഒരുസ്താദ് തിരൂരും പൊന്നാനിയിലുമൊക്കെ വന്ന് ക്ളാസ്സുകളെടുത്തിരുന്നത് ഇവിടത്തെ പഴയ സംഗീതജ്ഞർ ഓർമ്മിക്കുന്നു. ഹിന്ദുസ്ഥാനി ശാസ്ത്രീയ സംഗീതത്തിൽ അവഗാഹമായ ജ്ഞാനമുണ്ടായിരുന്ന അദ്ദേഹം അക്കാലത്തെ കേരളത്തിലെ അറിയപ്പെടുന്ന ഹാർമോണിസ്റ്റുകളിലൊരാളായിരുന്നുവത്രെ.

ഉസ്താദ് രാംറാവു മങ്കേഷ്കറെന്ന ഉത്തരേന്ത്യൻ സംഗീതജ്ഞനും വളരെക്കാലം മലബാറിലെ ക്ളബ്ബുകളിൽ ക്ളാസ്സെടുക്കാനെത്തിയിരുന്നു. സംഗീതം തന്നെ ജീവിതമാക്കി നടന്ന അദ്ദേഹവും ഏതോ ക്ളബ്ബിൽ വച്ചുതന്നെ മരിച്ചു.

സംഗീതക്കമ്പക്കാരുടെ സന്നദ്ധസംഘങ്ങളായിരുന്നു അന്നത്തെ മ്യൂസിക് ക്ളബ്ബുകൾ. ഏതെങ്കിലും പഴകിപ്പൊളിയാറായ കെട്ടിടങ്ങളുടെ തട്ടിൻപുറങ്ങളിലും പീടികക്കോലായകളിലുമൊക്കെ ക്ളബ്ബുകൾ പ്രവർത്തിച്ചു. നാടോടികളായ ഉസ്താദുമാർ അവിടെവന്ന് ശിഷ്യന്മാരോടൊന്നിച്ച് കൂടി. രാത്രികൾ സംഗീതവും ലഹരിയുംകൊണ്ട് നിറഞ്ഞു.

വിദ്യയുംകൊണ്ട് ഗുരുനാഥൻ ശിഷ്യന്മാരെത്തേടി അങ്ങോട്ടുചെല്ലുന്ന പുതിയൊരു ഗുരുകുല സംസ്കാരമാണ് അവരുണ്ടാക്കിയെടുത്തത്. അവർക്കതൊരു ജീവിതയാത്രയായിരുന്നു. ആ യാത്രയിലുടനീളം അവർ സംഗീതത്തിന്റെ പൂമ്പൊടികൾ വാരിവിതറി. അവിടെയാണ് പിന്നീട് സപ്തസ്വരങ്ങളുടെ വാടാത്ത വസന്തങ്ങൾ പൂത്തുലഞ്ഞത്.

ആ സംഗീത യാത്രയ്ക്ക് സാമൂഹികമായും വലിയ പ്രസക്തിയുണ്ടായിരുന്നു.

ഫ്യൂഡൽ പ്രഭുത്വത്തിന്റെ തണൽപറ്റി വളർന്ന കർണ്ണാടക സംഗീതം സാമാന്യജനതയ്ക്ക് അപ്രാപ്യമായിരുന്ന ഒരു കാലഘട്ടത്തിൽ മലബാറിലെ സാധാരണക്കാരനെ പാടാൻ പഠിപ്പിച്ചത് ഈ ഉസ്താദുമാരാണ്. അമ്പതുകൊല്ലം മുമ്പുവരെയുള്ള മലബാറിലെ സാമൂഹിക വ്യവസ്ഥിതിയിൽ അങ്ങനെയൊരു കാര്യം സ്വപ്നം കാണാവുന്നതായിരുന്നില്ല. സമ്പത്തിന്റേയും സംസ്കാരത്തിന്റേയുമൊക്കെ ഉടമസ്ഥാവകാശം സവർണ്ണരായ ഉപരിവർഗ്ഗം കൈയടക്കി വച്ചിരുന്ന കാലം. വേദം കേൾക്കുന്ന ശൂദ്രന്റെ ചെവിയിൽ ഈയമുരുക്കിയൊഴിക്കുന്ന ശാസനകളാണെന്ന് നാടുഭരിച്ചിരുന്നത്. പഴയകാല രാജവാഴ്ചയുടെ തുടർച്ചയായി സവർണ്ണ പ്രഭുവിന്റെ അന്തഃപുരങ്ങളെ അലങ്കരിക്കാനുള്ളതായിരുന്നു സംഗീതാദി സുകുമാരകലകൾ. അക്കൂട്ടത്തിൽ കർണ്ണാടക സംഗീത വിദ്വാന്മാരും ജന്മി കുടുംബങ്ങളിൽ കൊട്ടിപ്പാടി സേവ നടത്തി. സംഗീതമാസ്വദിക്കുന്നതിനും പഠിക്കുന്നതിനുമൊക്കെ കർശനമായ 'അയിത്ത' നിയമങ്ങളും നിയന്ത്രണങ്ങളുമേർപ്പെടുത്തി. അധഃസ്ഥിതരും ദരിദ്രരുമായ സംഗീതക്കമ്പക്കാർക്ക് പടുപാട്ടു പാടുകയല്ലാതെ നിവൃത്തിയുണ്ടായിരുന്നില്ല.

അക്കാലത്താണ് സമാന്തരമായൊരു സംഗീതസംസ്കാരവുംകൊണ്ട് അവധൂതന്മാരായ ഈ ഉസ്താദുമാർ നാടുചുറ്റിയത്. അവർക്ക് ജാതി-മത-വർഗ്ഗ പരിഗണനകളൊന്നുമുണ്ടായിരുന്നില്ല. തൊട്ടുകൂടാത്തവരും തീണ്ടിക്കൂടാത്തവരും ദൃഷ്ടിയിൽ പെട്ടാൽപ്പോലും ദോഷമുള്ളവരുമൊക്കെ അവർക്ക് ശിഷ്യന്മാരായി. വാസ്തവത്തിലിത് ശ്രദ്ധിക്കപ്പെടാതെ പോയ ഒരു സാംസ്കാരിക വിപ്ളവമായിരുന്നു. ബോധപൂർവ്വമല്ലെങ്കിൽക്കൂടി സംഗീതാവബോധത്തെ സ്വതന്ത്രവും ജനകീയവുമാക്കിത്തീർത്ത ഒരു പ്രക്രിയയിൽ പങ്കുചേരുകയായിരുന്നു അവർ. ജന്മങ്ങൾ ബലിയർപ്പിച്ച് അവരിവിടെയൊരു സംഗീത സംസ്കാരമുണ്ടാക്കിയെടുത്തു.

സംഗീതവും ലഹരിയുമായി. നാടുചുറ്റിയ ഉസ്താദുമാരുടെ ശിഷ്യന്മാർ പിന്നെ ഉസ്താദുമാരായി. ആ പരമ്പര വളർന്നു. ഉൾനാടൻ ഗ്രാമങ്ങളിലെ കൊച്ചുകൊച്ചു ക്ളബ്ബുകളിൽപ്പോലും ഗ്രാമീണർ ഹാർമ്മോണിയവും തബലയും വയലിനും വായിക്കാൻ പഠിച്ചു. 'ബിലാവൽ' രാഗം മുതൽ പഠിച്ചു തുടങ്ങിയത് ഹിന്ദുസ്ഥാനി സംഗീതമാണെന്നുപോലുമറിയാത്ത സംഗീതജ്ഞരും അക്കൂട്ടത്തിലുണ്ട്. പക്ഷേ, ശ്രുതിയുടേയും താളത്തിന്റേയും ഭാഷ പഠിച്ചതിലൂടെ അവരും പാട്ടുകളുടെ സംസ്കാരത്തെ തിരിച്ചറിഞ്ഞു.

കോഴിക്കോട്ടങ്ങാടിയിലെ തെരുവുപാട്ടുകാർവരെ ഗസലുകളും കവാലികളും പാടിക്കേട്ടാലദ്ഭുതപ്പെടേണ്ടതില്ല. ഈ തെരുവുപാട്ടുകാർക്കിടയിൽ നിന്നാണ് മലയാളികൾക്ക് മറക്കാൻ കഴിയാത്ത ഒരു സംഗീതജ്ഞനുയർന്നു വന്നതെന്നറിയുമ്പോൾ ആ സംസ്കാരത്തിന്റെ വലിപ്പം നമുക്ക് മനസ്സിലാവും.

പണ്ട് തീവണ്ടികളിലും അങ്ങാടിത്തെരുവുകളിലും വയറ്റത്തടിച്ചു പാടിനടന്ന ഒരനാഥ ബാലൻ കോഴിക്കോട്ടുണ്ടായിരുന്നു. 'അബ്ദുൾഖാദറെ'ന്ന ആ തെരുവുപാട്ടുകാരനാണ് പിന്നീട് ലോകമറിയുന്ന 'ബാബുരാജെ'ന്ന സംഗീതജ്ഞനായത്. മലയാളികളുടെ സംഗീതബോധത്തിന് പുതിയൊരു മാനമുണ്ടാക്കിയ ബാബുരാജിനെ വളർത്തിക്കൊണ്ടുവന്നത് മലബാറിന്റെ സംഗീത സംസ്കാരമാണ്.

മലയാള ചലച്ചിത്രഗാനങ്ങളുടെ വസന്തകാലത്ത് ബാബുരാജ് ചിട്ടപ്പെടുത്തിയ ഗാനങ്ങളെല്ലാംതന്നെ ശുദ്ധ ഹിന്ദുസ്ഥാനി രാഗങ്ങളെ അടിസ്ഥാനപ്പെടുത്തിയുള്ളവയായിരുന്നു. അടുത്തകാലത്ത് ഉത്തരേന്ത്യൻ സംഗീതത്തിലെ ആചാര്യന്മാരിലൊരാളായ നൗഷാദ് 'ധ്വനി' എന്ന മലയാള സിനിമയ്ക്കുവേണ്ടി ചിട്ടപ്പെടുത്തിയ ഗാനങ്ങൾക്കുപോലും ബാബുരാജിന്റെ മരിക്കാത്ത ഗാനങ്ങളെ അതിശയിക്കാൻ കഴിഞ്ഞില്ല. 'ഇതേ രാഗങ്ങളിൽ തന്നെ ഇതിനേക്കാൾ മനോഹരമായി ബാബുരാജ് ചിട്ടപ്പെടുത്തിയ പാട്ടുകളുണ്ടല്ലോ' എന്നായിരുന്നു സംഗീതമറിയുന്നവരുടെ പ്രതികരണം.

ഉസ്താദ് ജാൻമുഹമ്മദെന്ന ഉത്തരേന്ത്യൻ സംഗീതജ്ഞന്റെ മകനായിരുന്നു ബാബുരാജ്. തന്റെ നാടോടി ജീവിതത്തിനിടയിൽ കോഴിക്കോട്ടെത്തിയ ജാൻമുഹമ്മദ് ഇവിടെ നിന്നൊരു വിവാഹം കഴിച്ചിരുന്നു. ആ

ഉസ്താദ് ആർ.എൻ. പ്രഭു



ബന്ധത്തിലാണ് ബാബുരാജ് പിറന്നത്. ഇ്ജാൻമുഹമ്മദ് വന്നതുപോലെ തന്നെ പിന്നെ തന്റെ സംഗീതവുമായി തിരിച്ചുപോയി.

അരച്ചാൺ വയറിനുവേണ്ടി പാടിനടന്ന ബാബുരാജ് പിന്നെ വീടും നാടും വിട്ട് ബോംബെയിലെത്തി. അവിടെനിന്നാണദ്ദേഹം ഹിന്ദുസ്ഥാനി സംഗീതം ശാസ്ത്രീയമായി പഠിച്ചത്. ആ യാത്രയിൽ ലഹരി മരുന്നുകൾ ഒരു ശീലമായി. അവസാന കാലത്ത് ലഹരി ചെന്നില്ലെങ്കിൽ ഹാർമ്മോണിയം വായിക്കാൻപോലും കഴിയാത്ത വിധം ബാബുരാജിന്റെ വിരലുകൾ സദാ വിറച്ചിരുന്നുവത്രെ.

ലഹരിമരുന്നുകൾ ഈ ഉസ്താദുമാരുടെയൊക്കെയും ശാപമായിരുന്നു. പലർക്കും സംഗീതപഠനത്തോടൊപ്പം തന്നെ അതൊരു നിത്യശീലമായിപ്പോയിരുന്നു.

സംഗീതം തന്നെ ഒരു ലഹരിയാണ്; പിന്നെന്തിന് വേറൊരു ലഹരി? എന്ന ലോകപ്രസിദ്ധനായ ഉസ്താദ് ബിസ്മില്ലാഖാന്റെ ചോദ്യം ഇവരെ സംബന്ധിച്ചിടത്തോളം പ്രസക്തമായിരുന്നില്ല. പലരും ജീവിതംതന്നെ ലഹരിമരുന്നുകൾക്ക് ബലിയർപ്പിച്ചു.

ക്ളബ്ബുകളിലെ ഉറക്കമൊഴിയുന്ന സംഗീത രാത്രികളിൽ ഒരു സഞ്ജീവനിയായി തുണയ്ക്കെത്തിയ ലഹരിശീലത്തിൽ ജീവിതം എരിഞ്ഞടങ്ങിയ ജന്മമായിരുന്നു മലബാർ പുരന്ദരദാസിന്റേത്. അകാലത്തിൽ പൊലിഞ്ഞുപോയ ആ മഹാപ്രതിഭയുടെ സിദ്ധികൾ മുഴുവൻ ലോകമറിഞ്ഞില്ല. തബലയിൽ പുരന്ദരദാസ് സ്വന്തമായൊരു ശൈലിയുണ്ടാക്കി. ചെണ്ട, ഇടയ്ക്ക, തകിൽ തുടങ്ങിയ അനുഷ്ഠാനവാദ്യങ്ങളിൽ വിദഗ്ദ്ധനായിരുന്ന അദ്ദേഹം ഉത്തരേന്ത്യയിൽ നിന്നുതന്നെയാണ് ശാസ്ത്രീയമായി തബല പഠിച്ചത്. അനുഷ്ഠാന വാദ്യങ്ങളുടെ താളഘടനയേയും നാടോടിവഴക്കങ്ങളേയും തബലയിൽ പരീക്ഷിച്ചു നോക്കുകയാണ് പിന്നെ പുരന്ദരദാസ് ചെയ്തത്.

ആ പരീക്ഷണങ്ങളിലൂടെ അദ്ദേഹം തബലവാദനത്തെ അപൂർവ്വമായൊരനുഭവമാക്കി മാറ്റി. ലോകനിലവാരമുള്ള തബലിസ്റ്റുകളുടെ കൂട്ടത്തിലേക്ക് കേരളത്തിന്റെ സംഭാവനയായി മാറുമായിരുന്ന ആ പ്രതിഭാശാലിയുടെ ജീവിതത്തിൽ പക്ഷേ, എവിടെയൊക്കെയോ താളം പിഴച്ചു. ഒരു നിയന്ത്രണവുമില്ലാതെ എവിടെയൊക്കെയോ ഒഴുകി നടന്ന അദ്ദേഹം അവസാനകാലത്ത് മലബാറിലെ തീവ്രവിപ്ളവ പ്രസ്ഥാനങ്ങളുമായി ബന്ധപ്പെട്ട് വയനാട്ടിലെ നക്സലൈറ്റ് സങ്കേതങ്ങളിലായിരുന്നു.

കെ.ജി. ജോർജ്ജിന്റെ 'യവനിക'യിലെ തബലിസ്റ്റ് അയ്യപ്പന് പ്രചോദനം പുരന്ദരദാസായിരുന്നുവെന്നു തോന്നുന്നു.

കോഴിക്കോട്ടെ പ്രസിദ്ധ ഹിന്ദുസ്ഥാനി സംഗീതജ്ഞനായ ആർ.എൻ. പ്രഭു ഓർക്കുന്നു:

''കോഴിക്കോടിന്റെ മഹാന്മാരായ രണ്ടു സംഗീതജ്ഞരായിരുന്നു ബാബുരാജും പുരന്ദരദാസും. ബാബുരാജിനെപ്പോലെ പെട്ടി വായിക്കുന്ന ഒരാളെ ഞാനെന്റെ ജീവിതത്തിൽ വേറെ കണ്ടിട്ടില്ല. അതിശയകരമായ ഫിംഗറിംഗ് സ്റ്റൈലായിരുന്നു അദ്ദേഹത്തിന്റേത്. പുരന്ദരദാസിന്റേതുപോലത്തെ 'കയ്യു'ള്ള തബലിസ്റ്റുകളും നമ്മുടെ നാട്ടിൽ വേറെയില്ല.''

ഈ രണ്ടു ജീവിതങ്ങളേയും വളരെ അടുത്തറിഞ്ഞയാളാണ് പ്രഭു. മലബാറിലെ പ്രസിദ്ധായ ഹാർമ്മോണിസ്റ്റും വയലിനിസ്റ്റുമാണദ്ദേഹം. ഭീംസെൻ ജോഷി, നിസ്സാർ ഹുസ്സൈൻ, ഗോവേൽക്കർ, തലത്ത് മുഹമ്മദ്, കുമാർ ഗന്ധർവ്വ തുടങ്ങിയ ഹിന്ദുസ്ഥാനി സംഗീതജ്ഞർ കോഴിക്കോട്ടുവന്നപ്പോഴൊക്കെ അവരുടെ കച്ചേരികൾക്ക് ഹാർമ്മോണിയം വായിച്ചിരുന്നത് പ്രഭുവാണ്.

തലശ്ശേരിക്കാരനായ പ്രഭു തന്റെ പിതാവായ എം.ആർ. പ്രഭുവിൽ നിന്നാണ് ഹിന്ദുസ്ഥാനി സംഗീതം പഠിച്ചത്. അച്ഛൻ ഉത്തരേന്ത്യയിൽ പോയി പഠിച്ച ആളായിരുന്നു. കമ്മ്യൂണിസ്റ്റുകാരനായിരുന്ന അമ്മാവൻ മഞ്ജുനാഥറാവുവിനോടൊത്ത് കമ്മ്യൂണിസ്റ്റുകാരുടെ നാടകങ്ങൾക്ക് പാടാൻ പോയിരുന്നതും അമ്പതുകളിൽ കല്ലായിയിൽ ഹിന്ദുസ്ഥാൻ മ്യൂസിക് ക്ളബ്ബ് സ്ഥാപിച്ചതുമൊക്കെ പ്രഭു ഓർക്കുന്നു.

ഹിന്ദുസ്ഥാൻ മ്യൂസിക് ക്ളബ്ബ് ഒരു കാലത്ത് കോഴിക്കോട്ടെ ഹിന്ദുസ്ഥാനി സംഗീതജ്ഞരുടെ ഒരു താവളമായിരുന്നു. കവാലിപാട്ടുകാരും തബലിസ്റ്റുകളുമൊക്കയായി ധാരാളം ഹിന്ദുസ്ഥാനി സംഗീതജ്ഞർ അക്കാലത്ത് കോഴിക്കോട്ടെത്തിയിരുന്നു. കച്ചവടക്കാരുടെ പ്രസിദ്ധമായ ഈ നഗരം മലബാറിലെ ഹിന്ദുസ്ഥാനി സംഗീതത്തിന്റെ കേന്ദ്രവുമായിരുന്നു. അതിന് പല കാരണങ്ങളുമുണ്ട്. വ്യാപാരത്തിനുവേണ്ടി ഇവിടെയെത്തിയ മറാഠി കുടുംബങ്ങൾ അവരുടെ സംഗീതം കൂടി ഇങ്ങോട്ടു കൊണ്ടു പോന്നതാണ് ഒരു കാരണം. അവരുടെ അതിഥികളായാണ് പല ഉത്തരേന്ത്യൻ സംഗീതജ്ഞരും ഇവിടെയെത്തിയത്. സേഠ് നാഗ്ജി പുരുഷോത്തം, ശ്യാംജി സുന്ദർദാസ്, ചോട്ടുബായ് സേഠ്ജി തുടങ്ങിയ സംഗീതപ്രേമികളായ വ്യാപാരികളുടെ ഉത്സാഹത്തിൽ ധാരാളം ഹിന്ദുസ്ഥാനി സംഗീതക്കച്ചേരികളും ഇവിടെ നടന്നിട്ടുണ്ട്.

മലബാർ പുരന്ദരദാസ്



ചരിത്രപരമായി കോഴിക്കോടിന്റെ ഹിന്ദുസ്ഥാനി സംഗീതപാരമ്പര്യത്തിന് നൂറ്റാണ്ടുകളുടെ പഴക്കമുണ്ടെന്നു തോന്നുന്നു. അറബിക്കച്ചവടക്കാരുമായുള്ള വാണിജ്യബന്ധങ്ങളുടെ കാലംതൊട്ടേ നമ്മുടെ പടിഞ്ഞാറൻ തുറമുഖങ്ങൾക്ക് പേർഷ്യൻ സംഗീതവുമായി ബന്ധമുണ്ടെന്നു കരുതപ്പെടുന്നു. കൊച്ചിയും പൊന്നാനിയും കോഴിക്കോടുമൊക്കെ അക്കൂട്ടത്തിൽ പെടുന്നു. പേർഷ്യൻ സംഗീതത്തെ പെട്ടെന്ന് സ്വീകാര്യമാക്കുന്നതിന് ആ പഴയ പാരമ്പര്യം സഹായിച്ചിട്ടുണ്ടാവണം.

മലബാറിലെ ഇസ്ളാംമത വിശ്വാസികളും ഹിന്ദുസ്ഥാനി സംഗീതത്തെ അവരുടെ സംസ്കാരത്തിന്റെ ഒരു ഭാഗമായി സ്വീകരിച്ചു കാണുന്നുണ്ട്. മലബാറിലെ മാപ്പിളപ്പാട്ടുകൾക്ക് ഹിന്ദുസ്ഥാനി സംഗീതവുമായി അടുത്ത ബന്ധമുണ്ട്. മാപ്പിള മഹാകവി മോയിൻകുട്ടി വൈദ്യർ ചിട്ടപ്പെടുത്തിയിട്ടുള്ള ഇശലുകളിൽവരെ ആ സ്വാധീനം കാണാം.

ഇവിടത്തെ മുസ്ളിം പ്രഭു കുടുംബങ്ങളിലെ വിവാഹസല്ക്കാരങ്ങളിലും മറ്റും സംഗീതം ഒഴിച്ചുകൂടാൻ വയ്യാത്ത ഒരു ചടങ്ങായിരുന്നു. വരന്റേയും വധുവിന്റേയും പേരുകളും അവരുടെ തറവാടിന്റെ അപദാനങ്ങളുമൊക്കെച്ചേർത്ത് അപ്പപ്പോൾ പാട്ടുകൾ ചിട്ടപ്പെടുത്തി പാടുന്ന ഒരു സമ്പ്രദായമുണ്ടായിരുന്നു. ഈ വേദികളിൽ അധികവുമറിയപ്പെട്ടത് ഹിന്ദുസ്ഥാനി സംഗീതജ്ഞരാണ്. കോഴിക്കോട്ടും പൊന്നാനിയിലുമൊക്കെ ധാരാളം ഹിന്ദുസ്ഥാനി സംഗീതജ്ഞർ അങ്ങനെ മാപ്പിളപ്പാട്ടുകാരെന്ന ലേബലിൽ അവഗണിക്കപ്പെട്ടിട്ടുണ്ട്. ഒരുകാലത്ത് ബാബുരാജും അക്കൂട്ടത്തിലെ സ്ഥിരം പാട്ടുകാരനായിരുന്നു. പ്രസിദ്ധനായ എസ്.എം. കോയ, അദ്ദേഹത്തിന്റെ മരുമകൻ സി.എ അബൂബക്കർ, മുഹമ്മദ് ബായി, 'രാഗ്' റസ്സാക്ക് തുടങ്ങി ഒട്ടുവളരെ പേരുകൾ ഇക്കൂട്ടത്തിൽ ഓർക്കുവാനുണ്ട്.

കഴിഞ്ഞ മൂന്നര ദശാബ്ദക്കാലമായി ഉത്തരേന്ത്യൻ സംഗീതജ്ഞനായ ശരശ്ചന്ദ്ര രഘുനാഥ് മറാഠേ കോഴിക്കോട് നഗരത്തിലുണ്ട്. ചിന്തവളപ്പ് പൊലീസ് ക്വാർട്ടേഴ്സുകൾക്കിടയിൽ സംഗീത വിദ്യാലയം കൂടിയായ ഒരു കൊച്ചുവീട്ടിൽ വളരെ യേറെയൊന്നുമറിയപ്പെടാതെ അദ്ദേഹം ഒതുങ്ങിക്കഴിയുന്നു.

1953-ൽ പൂമുള്ളി രാമപ്ഫനെ ഹിന്ദുസ്ഥാനി സംഗീതം പഠിപ്പിക്കാൻ കേരളത്തിൽ വന്നതാണദ്ദേഹം. ഒരുകൊല്ലം രാമപ്ഫനെ പഠിപ്പിച്ച് പൂമുള്ളി മനയിൽ താമസിച്ചു. കോഴിക്കോട്ടുള്ള ചില മറാഠി സുഹൃത്തുക്കളുടെ നിർബ്ബന്ധപ്രകാരമാണ് പിന്നെ കോഴിക്കോട്ടെത്തിയത്. കോഴിക്കോട്ടെ അന്നത്തെ അന്തരീക്ഷം സംഗീതത്തിന് വളരാൻ പറ്റിയതായിരുന്നു. അതുകൊണ്ട് പിന്നെ തിരിച്ചുപോയില്ല. 1954-ൽ 'ശ്രുതിമന്ദിർ' എന്ന പേരിൽ കോഴിക്കോട്ട് ഒരു ഹിന്ദുസ്ഥാനി സംഗീത വിദ്യാലയം സ്ഥാപിച്ചു. ഇന്നും ആ വിദ്യാലയത്തിൽ സംഗീതാദ്ധ്യാപനവും സാധകവുമായി കഴിയുന്നു.

തബല, ബാംസുരി, സിത്താർ എന്നീ ഉത്തരേന്ത്യൻ സംഗീതോപകരണങ്ങൾക്കു പുറമെ ഹിന്ദുസ്ഥാനി വായ്പാട്ടും ശരശ്ചന്ദ്ര മറാഠേ പഠിപ്പിക്കുന്നുണ്ട്. മുപ്പത്തിയഞ്ചു വർഷംകൊണ്ട് വലിയൊരു ശിഷ്യസമ്പത്തും അദ്ദേഹം നേടിയിരിക്കുന്നു. പ്രസിദ്ധരായ ജി. അരവിന്ദനും, എ.ടി. ഉമ്മറും. ഉഷാരവിയുമൊക്കെ അദ്ദേഹത്തിന്റെ ശിഷ്യഗണങ്ങളിൽപ്പെടുന്നു. സംഗീതത്തെക്കുറിച്ച് വളരെ ഉയർന്ന സങ്കല്പങ്ങൾ വച്ചുപുലർത്തുന്ന അദ്ദേഹം പറഞ്ഞു:

''ഞങ്ങളുടെ സംഗീതമാണ് നിങ്ങളുടെ സംഗീതത്തെക്കാൾ നല്ലതെന്നും മറ്റും ചില കർണ്ണാടക സംഗീത വിദ്വാന്മാർ പറഞ്ഞു കേട്ടിട്ടുണ്ട്. ശുദ്ധ അസംബന്ധമാണത്. സംഗീതത്തിലെ തരംതിരിവുകളെല്ലാം ചില സമ്പ്രദായങ്ങളെ മാത്രം അടിസ്ഥാനപ്പെടുത്തിയുള്ളതാണ്. ലോകത്തിലെവിടെയുള്ള സംഗീതവും ദിവ്യമാണ്. ഭാഷയും കാലവും ദേശവുമില്ലാത്ത അനന്തമായ പ്രവാഹമാണത്. നോക്കൂ.''

അദ്ദേഹം ആലപിക്കുവാൻ തുടങ്ങി. വാക്കുകളും ഭാഷയുമില്ലാതെ ശബ്ദസാഗരത്തിന്റെ അനന്തമായ തിരകളുണരുകയായി. ആ തിരച്ചാർത്തിൽ മതിമറന്നൊഴുകാൻ തുടങ്ങിയപ്പോൾ അദ്ദേഹം ചോദിച്ചു:

ഇതിനുണ്ടോ ഭാഷയുടേയും സമ്പ്രദായങ്ങളുടേയുമൊക്കെ വലിപ്പച്ചെറുപ്പം?

മറാഠേയുടെ ചോദ്യം പ്രസക്തമാണ്.

കർണ്ണാട സംഗീതമാണ് ലോകോത്തര സംഗീതമെന്നുള്ളൊരഹന്ത ഇന്നും വലിയൊരു ശതമാനം കർണ്ണാടക സംഗീത വിദ്വാന്മാരും വച്ചുപുലർത്തുന്നുണ്ടെന്നുള്ളത് സത്യമാണ്. യാഥാസ്ഥിതിക ഗുരുകുലങ്ങൾ പഠിപ്പിച്ച ആ സങ്കുചിതമായ പാഠമുപേക്ഷിക്കാൻ വൈകിയിരിക്കുന്നു.

ചരിത്രപരമായി ആര്യസംസ്കാരത്തിന്റേയും സൈന്ധവ സംസ്കാരത്തിന്റേയും കൂട്ടുസ്വത്താണ് ഇന്ത്യൻ സംഗീതം. ദ്രാവിഡ സംസ്കാരത്തോടൊപ്പം തെക്കോട്ടുപോന്ന സംഗീതം പിന്നീടുണ്ടായ സംഗീതാചാര്യന്മാരുടെ ഗവേഷണ പരിഷ്കരണങ്ങളിലൂടെ വളർന്ന് കർണ്ണാടക സംഗീതമായിത്തീർന്നു. ആര്യന്മാരോടൊപ്പം ഉത്തരേന്ത്യയിലുണ്ടായിരുന്ന സംഗീതമാകട്ടെ, പിൽക്കാലത്തുണ്ടായ മുഹമ്മദീയാക്രമണങ്ങളിലൂടെയും മുഗൾവാഴ്ചയിലൂടെയും പേർഷ്യൻ സംഗീതവുമായിച്ചേർന്ന് ഹിന്ദുസ്ഥാനി സംഗീതമായി. അന്യോന്യം വെള്ളം കടക്കാത്ത അറകളിൽ കെട്ടിനിറുത്താവുന്നവയല്ല ഈ രണ്ടു സംഗീത സമ്പ്രദായങ്ങൾ. സമാനതയുള്ള ഒട്ടുവളരെ രാഗങ്ങളും താളസമ്പ്രദായങ്ങളും സംഗീതരൂപങ്ങളുമുള്ള ഇവതമ്മിലുള്ള തുറന്ന സൗഹൃദം സംഗീതരംഗത്ത് പുതിയ വികാസങ്ങൾക്ക് വഴിവയ്ക്കുമെന്നതിന് ധാരാളം ദൃഷ്ടാന്തങ്ങൾ നമുക്കിന്നുണ്ട്. ലോകപ്രസിദ്ധരായ കർണ്ണാടക ഹിന്ദുസ്ഥാനി സംഗീത വിദ്വാന്മാർ തമ്മിലുള്ള 'ജുഗൽബന്ദി'കളിലൂടെയും ഡോ. ബാലമുരളീകൃഷ്ണയെപ്പോലെ രണ്ടു സംഗീത സമ്പ്രദായങ്ങളിലും പ്രാവീണ്യം നേടിയവർ നടത്തുന്ന ഗവേഷണ നിരീക്ഷണങ്ങളിലൂടെയും കർണ്ണാടക സംഗീതത്തിന്റേയും ഹിന്ദുസ്ഥാനി സംഗീതത്തിന്റേയും പ്രയോഗ സാദ്ധ്യതകൾ വിപുലപ്പെടുത്തുവാൻ നമുക്ക് കഴിഞ്ഞിട്ടുണ്ട്. കർണ്ണാടക സംഗീത പദ്ധതിയിലെ വയലിനിന്റെ പ്രയോഗ രീതികളുപയോഗപ്പെടുത്തിയാണ് പ്രസിദ്ധയായ ഡോ. എൻ. രാജം വയലിനിൽ ഹിന്ദുസ്ഥാനി 'ഗായകീ അംഗി'ന് പുതിയ മാനങ്ങളുണ്ടാക്കിയത്.



വിൻസൻറ് മാഷ്

ഈവക അന്വേഷണങ്ങൾക്കിവിടെ സവിശേഷപ്രസക്തിയുണ്ട്. ഹിന്ദുസ്ഥാനി ഉപകരണ സംഗീതത്തിൽ മലബാറിലെ പ്രചാരത്തിലുള്ളത് 'ഗത്ത് അംഗെ'ന്ന സമ്പ്രദായമാണ്. കർണ്ണാടക സംഗീതത്തിലെ ഗീതങ്ങൾക്ക് സമാനമായ 'ഗത്തു'കളിലൂടെ രാഗങ്ങളെ പരിചയപ്പെടുന്ന രീതിയാണത്. ഗായകന്റെ ശബ്ദസാദ്ധ്യതകളെ പിന്തുടരുന്ന 'ഗായകീ അംഗെ'ന്ന സമ്പ്രദായം ഇവിടെ പ്രചാരത്തിലില്ല. ഈ സമ്പ്രദായത്തിന് കർണ്ണാടക സംഗീതക്കച്ചേരികളിൽ നിന്ന് ധാരാളം കടംകൊള്ളുവാനുണ്ട്. അതുപോലെതന്നെ വാദിസംവാദി സ്വരങ്ങളുടെ നിരന്തരമായ ആവർത്തനത്തിലൂടെയും 'ന്യാസെ'ന്ന സംഗീതാലാപന രീതിയിലൂടെയും രാഗഭാവത്തെ പ്രകാശിപ്പിക്കുന്ന ഹിന്ദുസ്ഥാനി രാഗാലാപന സമ്പ്രദായത്തിൽ നിന്ന് കർണ്ണാടക സംഗീത വിദ്വാന്മാർക്കും ധാരാളം പഠിക്കുവാനുണ്ട്.

ഈ വിഷയത്തിൽ ഒട്ടുവളരെ ആശയങ്ങൾ മനസ്സിൽ സൂക്ഷിച്ചിരുന്നയാളായിരുന്നു പൂമുള്ളി രാമപ്ഫൻ. പക്ഷപാതങ്ങളൊട്ടുമില്ലാതെ എല്ലാ സംഗീതക്കാർക്കും തന്റെ മനസ്സിന്റെ വാതിലുകൾ മലർക്കെ തുറന്നിട്ടു കൊടുത്ത ഈ തമ്പുരാൻ അന്നത്തെ യാഥാസ്ഥിതിക പ്രഭുത്വത്തിനൊരപവാദമായിരുന്നു.

ചെറുപ്പത്തിലെ തന്റെ ഉത്തരേന്ത്യൻ യാത്രകൾക്കിടയിൽ ഹിന്ദുസ്ഥാനി സംഗീതത്തോടുണ്ടായ ആഭിമുഖ്യമാണ് ബോംബെയിൽ നിന്ന് ശരശ്ചന്ദ്ര മറാഠേയെ വരുത്തി പഠിക്കുവാനുള്ള കമ്പമായിത്തീർന്നത്. പിന്നീട് ചെമ്പൈ ഭാഗവതരുടെ ശിഷ്യനായി കർണ്ണാടകസംഗീതം പഠിച്ചിരുന്നപ്പോഴും രണ്ടു സമ്പ്രദായങ്ങളുടേയും നന്മകളെ സ്വാംശീകരിച്ചെടുക്കുവാനുള്ള ഔന്നത്യം രാമപ്ഫൻ നേടിയിരുന്നു. ഹിന്ദുസ്ഥാനി സംഗീതാഭ്യസനം കൊണ്ടാണ് രാമപ്ഫന്റെ തൊണ്ട തുറന്നതെന്ന് ഭാഗവതർ തന്നെ പറഞ്ഞിരുന്നുവത്രെ.

രാമപ്ഫനില്ലാത്ത പൂമുള്ളി മനയിലിന്ന് സംഗീതം ഓർമ്മ മാത്രമാണ്. വിശാലമായ ഗാനശാലയിൽ വർഷങ്ങളുടെ സംഗീത സ്മരണകൾ സാധകം ചെയ്യുന്നു.

ഹിന്ദുസ്ഥാനി സംഗീതത്തിന്റെ അറിയപ്പെടുന്ന ആസ്വാദകരിലൊരാളായ വൈക്കം



ഉസ്താദ് തിരൂർഷാ

മുഹമ്മദ് ബഷീറിനെ കണ്ടപ്പോൾ സംഗീതാവബോധത്തിന്റെ പുതിയൊരനുഭവമാണുണ്ടായത്. തന്റെ പ്രസിദ്ധമായ മരച്ചുവട്ടിലെ ചാരുകസേരയിൽ കിടന്ന് സുൽത്താൻ പറഞ്ഞു:

''എന്റെ സംഗീതക്കമ്പം നിങ്ങൾക്കു മനസ്സിലാവില്ല. ശാസ്ത്രീയമായി എനിക്കൊന്നുമറിഞ്ഞുകൂടാ. കുട്ടിക്കാലത്ത് ഈർക്കിലയിൽ വാഴനാരു വലിച്ചുകെട്ടി സംഗീതമുണ്ടാക്കിയിരുന്നവനാണ് ഞാൻ. സംഗീതമെന്നാൽ നാദബ്രഹ്മമാണ്. അതറിയണമെങ്കിൽ മരുഭൂമിയിൽ പോകണം. മരുഭൂമിയിലെ അനന്തമായ മണൽപ്പരപ്പിൽ കണ്ണെത്താദൂരത്തോളം മണലിന്റെ അലകളും ഞൊറികളും മാത്രമാണ്. അവിടെ ചക്രവാളം വന്നു മുട്ടിനില്ക്കുകയാണ്. ചക്രവാളത്തിൽ അനന്തകോടി നക്ഷത്രങ്ങൾ. മണൽക്കാറ്റിന്റെ മുഴക്കവും അതിനിടയിലെ ഏകാന്തമായ നിശ്ശബ്ദതയും മാത്രം. അവിടെയാണ് നിങ്ങൾ നാദബ്രഹ്മത്തിന്റെ വിഭ്രമമറിയുന്നത്. അതാണ് ആദിമ സംഗീതം. നിങ്ങൾക്കറിയാമോ, ഈശ്വരൻ നിശ്ശബ്ദതയുടെ അധിപനാണ്.''

സുൽത്താൻ പറഞ്ഞുകൊണ്ടിരിക്കുകയാണ്. പെട്ടെന്ന് കേൾക്കുമ്പോൾ അസംബന്ധമെന്നു തോന്നാവുന്ന ഒട്ടുവളരെ കാര്യങ്ങൾ അവയ്ക്കിടയിലൊക്കെ തിളങ്ങുന്ന ദർശനങ്ങളുടെ നക്ഷത്രപ്രകാശം നമുക്ക് തിരിച്ചറിയാൻ കഴിയും.

ഒട്ടകങ്ങൾക്ക് സ്ത്രീകളുടെ സ്വഭാവമാണെന്നും മരുഭൂമിയിൽ യാത്ര ചെയ്യുമ്പോൾ അവറ്റയെ പ്രീണിപ്പിക്കാനായി കാട്ടറബികൾ പാടിയിരുന്ന ശൃംഗാര ഗാനങ്ങളാണ് ഗസലുകളെന്നും സുൽത്താൻ പറയുന്നു. കിട്ടാവുന്നത്ര ഗസലുകളുടേയും പഴയകാലം മുതല്ക്കുള്ള ഹിന്ദുസ്ഥാനി ശാസ്ത്രീയ സംഗീതത്തിന്റേയുമൊക്കെ ഒട്ടുവളരെ റെക്കോർഡുകൾ അദ്ദേഹം ശേഖരിച്ചുവച്ചിട്ടുണ്ട്. ഏകാന്തതയിൽ തന്റെ മരച്ചുവട്ടിലിരുന്ന് സുൽത്താൻ ആ സംഗീതമത്രയും അറിഞ്ഞാസ്വദിക്കുന്നു. മരുഭൂമിയിലെ 'ഓങ്കാരബ്യംവിണ സ്ഫോടന'മറിഞ്ഞ ആ മനസ്സ് 'സംഗീതമപി സാഹിത്യം സാരസ്വത്യാം സ്തനദ്വയം' എന്ന ആപ്തവാക്യത്തെ അന്വർത്ഥമാക്കുന്നു.

സുൽത്താനെ കണ്ടു മടങ്ങുമ്പോൾ തിരൂരിലിറങ്ങി. മലബാറിലെ ഹിന്ദുസ്ഥാനി സംഗീതചരിത്രത്തിൽ നിന്ന് വിട്ടുകളയാൻ വയ്യാത്ത രണ്ടുപേരിവിടെയുണ്ട്. തിരൂർഷായും വിൻസെന്റ് മാഷും.

ഇവിടത്തെ നാടോടികളായ ഉസ്താദുമാരുടെ പാരമ്പര്യം ഇന്നും കാത്തുപോരുന്നയാളാണ് തിരൂർഷാ. ഉസ്താദ് ബിച്ചാമുവിന്റേയും കാസർകോഡ് കുമാറിന്റേയും ശിഷ്യനായ അദ്ദേഹം തെക്കെ മലബാറിലെ ഒട്ടനവധി ഓണംകേറാമൂലകളിൽപ്പോലും ഹിന്ദുസ്ഥാനി സംഗീതമെത്തിച്ചിരിക്കുന്നു. നിരന്തരമായ യാത്രകളുടെ അലച്ചിലും പീഡനങ്ങളും അകാലത്തിൽ ആരോഗ്യത്തെ ക്ഷയിപ്പിച്ചിരിക്കുന്നുവെങ്കിലും ഇന്നും സംഗീതക്ളാസ്സുകളുമായി അദ്ദേഹം നാടുചുറ്റുന്നു.

സംഗീതത്തെക്കുറിച്ച് സംസാരിക്കാൻ തുടങ്ങിയാൽ ഷാ അതിവിനീതനാകുന്നു:

''ആരുമിന്നേവരെ ആഴവും പരപ്പുമറിഞ്ഞിട്ടില്ലാത്തൊരു കടലാണിത്. അതിന്റെ കരയിലെ ചെറിയൊരു മണൽത്തരിയെപ്പോലും നമ്മളാരുമറിഞ്ഞിട്ടില്ല. പത്തുനാല്പതു കൊല്ലം ഒരേ തൊഴിൽ തന്നെ ചെയ്യുന്ന ഒരാൾ ആ തൊഴിലിൽ നേടുന്ന പ്രാക്ടീസ് മാത്രമേ എനിക്കൊക്കെയുള്ളൂ. സംഗീതത്തിലെ ജീനിയസ്സ് എന്നൊക്കെ പറയുന്നത് ജന്മംകൊണ്ടേ പടച്ചവന്റെ വരം കിട്ടിയിട്ടുള്ളവരെയാണ്.''

ഈ മനുഷ്യന്റെ വിനയം നമ്മെ അദ്ഭുതപ്പെടുത്തുന്നു. തിരൂരിലെ ഒരു യാഥാസ്ഥിതിക മുസ്ളിം കുടുംബത്തിൽ പിറന്ന് പ്രതികൂല സാഹചര്യങ്ങളോട് മല്ലിട്ട് കുട്ടിക്കാലം മുതൽ സംഗീതം പഠിച്ചുതുടങ്ങിയ ഷാ ഇപ്പോഴും പഠിക്കുകയാണെന്നേ പറയുന്നുള്ളൂ. സ്കൂൾ വിദ്യാഭ്യാസംപോലും പൂർത്തിയാക്കിയിട്ടില്ലാത്ത ഇദ്ദേഹം ഹിന്ദുസ്ഥാനി സംഗീതത്തിലെ വ്യത്യസ്ത 'ഥാറ്' രാഗങ്ങളെക്കുറിച്ചും മറ്റും ഗവേഷണബുദ്ധിയോടെ സംസാരിക്കുന്നതു കേൾക്കുമ്പോൾ നാമദ്ഭുതപ്പെട്ടുപോകും. പാശ്ചാത്യ സംഗീതംകൂടി പഠിച്ചിട്ടുള്ള ഷായുടെ എണ്ണമറ്റ ശിഷ്യന്മാരിൽ അനുജൻ കൂടിയായ യൂനസും ബാംസുരി വിദഗ്ദ്ധനായ ഭാർഗ്ഗവനുമൊക്കെ അറിയപ്പെടുന്ന സംഗീതജ്ഞരാണ്.

പൊന്നാനിയിലുമുണ്ട് പ്രഗത്ഭരായ കുറെ ഹിന്ദുസ്ഥാനി സംഗീതജ്ഞർ. മായിൻ പൊന്നാനി, അസീസ്, ഹംസ തുടങ്ങി ഇവരിൽ പലരും ഉപജീവനത്തിനു വേണ്ടി കല്യാണക്കച്ചേരികൾ തൊഴിലാക്കിയതിന്റെ പേരിൽ മാത്രം മാപ്പിളപ്പാട്ടുകാരായിപ്പോയവരാണ്.

വിൻസെന്റ് മാഷാകട്ടെ സംഗീതയാത്രകൾ സമ്മാനിച്ച പരിക്കുകളുമായി തിരൂരിലൊരു വാടകവീട്ടിൽ നിശ്ശബ്ദനായി കഴിയുന്നു. അദ്ദേഹത്തെപ്പോലെ സംഗീതത്തിനു വേണ്ടി ഇത്രയേറെ യാത്ര ചെയ്ത ഒരാൾ മലബാറിലിന്നു ജീവിച്ചിരിപ്പുണ്ടാവില്ല. പുരുഷായുസ്സിൽ പകുതിയും അദ്ദേഹം സംഗീതം പഠിക്കാനായി യാത്ര ചെയ്തു.

''ഉത്തരേന്ത്യയിൽ ഞാൻ ചെന്നുകാണാത്ത ഉസ്താദുമാരില്ല. കേൾക്കാത്ത സംഗീതസമ്പ്രദായങ്ങളുമില്ല. അന്നങ്ങനെയൊരു കാലമായിരുന്നു. ഇപ്പോഴൊക്കെ നിറുത്തി. രണ്ടു മാസംകൊണ്ട് യുവജനോത്സവത്തിൽ പാടാറാക്കിത്തരാമോ, സിനിമാപ്പാട്ടു വായിക്കാൻ പഠിപ്പിക്കാമോ എന്നൊക്കെ ചോദിച്ചാണ് പലരും പഠിക്കാൻ വരുന്നത്. ഞങ്ങളെപ്പോലെ ജീവിതം സംഗീതത്തിനു ബലികൊടുക്കാനൊന്നും ആരും തയ്യാറല്ല.''

അഞ്ചുവർഷത്തോളം മണിപ്പാലിൽ 'അക്കാദമി ഒഫ് ഫൈനാർട്സി'ൽ ഉത്തരേന്ത്യൻ സംഗീതത്തിന്റെ അദ്ധ്യാപകനായിരുന്നു അദ്ദേഹം. സംഗീതംകൊണ്ട് ദാരിദ്ര്യമല്ലാതെ മറ്റൊന്നും അദ്ദേഹം നേടിയില്ല.

വിൻസെന്റുമാഷെക്കണ്ടു മടങ്ങുമ്പോൾ വളരെ വൈകിയിരുന്നു. രാത്രി ബി.പി. അങ്ങാടിയിലൂടെ നടക്കുമ്പോൾ എവിടെനിന്നോ സപ്തസ്വരങ്ങളൊഴുകിവന്നു.

കൂടെയുണ്ടായിരുന്ന ഫോട്ടോഗ്രാഫർ കണ്ണൻ പറഞ്ഞു:

''നല്ല നിമിത്തമായിരിക്കുന്നല്ലോ. സംഗീതജ്ഞരെ കണ്ടുവരുമ്പോൾ പശ്ചാത്തലത്തിൽ സംഗീതം.''

പക്ഷേ, അപ്പോഴേക്കും സപ്തസ്വരങ്ങൾ

(ശേഷം 38–ാം പേജിൽ)



യു.എ. ഖാദർ

# നാണിക്കുട്ടിയുടെ നാട്ടം

കണ്ണാകുളങ്ങരത്താഴംപള്ളിയാലിലും അച്ചംവീട്ടുനടയ്ക്കപ്പുറത്തെ കുന്നിൻ ചരിവിലും തെഴുപ്പും തിരുളും പച്ചപ്പും കാണുന്ന ദിക്കിലൊക്കെയും പകൽമുച്ചൂടും പെണ്ണുങ്ങൾക്കൊപ്പം കഥപറഞ്ഞും പാട്ടുമൂളിയും അരിവാളറിയേ പുല്ലരിഞ്ഞ് വൈകുന്നേരം കെട്ടാക്കിയാൽ ഒരുവല്ലം നിറച്ചുണ്ടാവുകയില്ല. ഒരാൾക്ക് എടുത്തു പൊന്തിച്ച് നടക്കാനുള്ളത്രയേ കെട്ടു വലിപ്പം ഉണ്ടാവൂ. എത്ര പൊലിപ്പിച്ചു കെട്ടിയാലും പച്ചപ്പുല്ലിൻെറ ചുമട് കണ്ടാൽ ആലയിലെ എരുതിന് നൊട്ടിനുണയ്ക്കാനേയുണ്ടാവൂ എന്ന് നോക്കിപ്പറവാൻ വിരുതേറിയവരാണല്ലോ അങ്ങാടിമുക്കിൽ, ചന്തപ്പറമ്പിൽ, മുണ്ടുമടക്കിക്കുത്തി തലചൊറിഞ്ഞും കണ്ണിറുക്കിയും മുക്കിമൂളിയും പുല്ലിന് വിലപറവാനൊത്തുകൂടുന്നത്. അവർ പുല്ലിനും പെണ്ണിനും ഒന്നിച്ചു വിലപറഞ്ഞ് പല്ലിളിച്ചുകാണിച്ചാൽ പിണങ്ങിച്ചോടിച്ച് പിരിഞ്ഞുപോരേണ്ട കാര്യമില്ലല്ലോ. പുല്ലുംകെട്ട് കന്നാലിക്കായി ആലയിലിട്ട് പറഞ്ഞ പണം എണ്ണി വാങ്ങിപ്പോരാം. പിന്നീടങ്ങോട്ടുള്ളത് പെണ്ണിൻെറ തഞ്ചംപോലെ. തരാതരംപോലെ. ഏറെപ്പറഞ്ഞാൽ തൻപോരിമപോലെ....

അന്നും പതിവുപോലെ തലയിൽ പച്ചപ്പുല്ലിൻെറ ചുമടുമായി നാണിക്കുട്ടി അങ്ങാടിയിലേക്കു പുറപ്പെട്ടു. അമ്മ പടിക്കലോളം വന്ന് അന്തിക്കലത്തേക്ക് വാങ്ങാനുള്ള വകകൾ എന്തൊക്കെയെന്ന് ഒന്നുകൂടി ഓർമ്മിപ്പിച്ചു. മൂസ്സമാപ്പിളയുടെ പീടികയിൽനിന്ന് അരിയും ചില്വാനവും സഞ്ചിയിൽ ചൊരിയിച്ച് കാശെണ്ണിക്കൊടുക്കുന്ന കൂട്ടത്തിൽ ഇരുന്നാഴി പുന്നെല്ലിൻെറ അവിലും ലേശം ശർക്കരയും മറക്കാതെ വാങ്ങണമെന്നുകൂടി പറഞ്ഞു. കർക്കിടകവാവിന് കിഴക്കേ കണ്ടത്തിലെ ഗുളികനു കൊടുക്കാനും മുപ്പെട്ടു വെള്ളിയാഴ്ചകളിൽ മൺമറഞ്ഞവരെത്തുമ്പോൾ മുഖം കനപ്പിച്ചും കറുപ്പിച്ചും മടങ്ങിപ്പോകാതിരിപ്പാനും വേണ്ടതൊക്കെ വേണ്ടപ്പോൾ ഒപ്പിച്ചൊരുക്കണമല്ലോ. ചാത്തുക്കുട്ടിയുടെ ഷാപ്പിൻെറ അരികിലൂടെയാണല്ലോ തിരിച്ചുവരവ്. അന്തിക്കരുകുലപ്പിന് അല്പംമുമ്പാണെങ്കിൽ, നേരംതന്നെങ്കിൽ, ഇടവഴിത്തിണ്ടിൻെറ താഴത്തുനിന്ന് തൊണ്ടകാറിയൊച്ചയുണ്ടാക്കിയാൽ ഷാപ്പിലെ പണിക്കാരാരെങ്കിലും ഇടവഴിച്ചാർത്തിൻെറ കൊള്ളിനരികെ വന്നുനില്ക്കും. മുത്തപ്പനുള്ള കൊടുതി അതിൻെറ മട്ടും മാതിരിയുമനുസരിച്ചുതന്നെ വേണമല്ലോ. മടിക്കാതെ ഒരുകുപ്പി റാക്കും വാങ്ങണം. അമ്മ ആവശ്യങ്ങളുടെ പട്ടിക പിന്നെ ഏറെ നീട്ടിയില്ല. അങ്ങാടിത്തിരിവിലെ തുന്നൽക്കാരൻ വേലായുധൻ പാവാട തുന്നിവച്ചിട്ടുണ്ടെങ്കിൽ അത് അവൻ പറയുന്ന കൂലിയും കൊടുത്ത് വാങ്ങിക്കൊണ്ടുപോരണമെന്ന് അനിയത്തിശോഭന പറഞ്ഞു. പിന്നെ എന്തൊക്കെ— മേൽകഴുകാനുള്ള വാസനസോപ്പ് ഇന്നത്തോടെ പററെ തീർന്നിട്ടുണ്ട്. മുഖത്തെ എണ്ണപ്പശിമ പോകണമെങ്കിൽ മറക്കാതെ പൗഡർ ടിന്ന് വാങ്ങണം. കാലിഡബ്ബ തട്ടിക്കുടഞ്ഞും ചുമരിലും ജന്നലിലും കുത്തിയും ആണിയിട്ടു തുളവലിപ്പം വയ്പിച്ച് തട്ടിയുമാണ് ഇന്നത്തേക്ക് പൂശാൻ. ഉള്ളംകൈയിൽ അല്പം കിട്ടിയത്. ചാന്തും കൺമഷിയും ഏതായാലും വേണം. അങ്ങനെ ലൊട്ടുലൊടുക്കുകൾ നൂറെണ്ണം ഓർമ്മിച്ചാൽ വാങ്ങാനുണ്ടാവും. എല്ലാം ഒന്നൊന്നായി ഓർത്താണ് ഇടവഴിക്കൊള്ളിറങ്ങിയത്. പുല്ലുംചുമടേന്തി ഇടവഴി കടന്ന് നായരമ്പലം വയലിൻെറ വരമ്പത്ത് കാലുകുത്തിയപ്പോൾ താഴത്തെ കൊപ്പരക്കണ്ടത്തിൽനിന്ന് തൻെറ നിഴൽ ഏട്ടൻ കണ്ടുവെന്ന് നാണിക്കുട്ടിക്കു ബോദ്ധ്യമായി. ഉണക്കം വന്ന ഉണക്കൊപ്പരച്ചിരട്ട പൊട്ടിച്ചിടുമ്പോൾ ഏട്ടൻെറ നീട്ടിയുള്ള വിളിയും കേട്ടു: ''ണ്ണേ— ഞ്ഞി പാണ്ട്യാലപ്പാകത്തെ മൂസ്സാപ്ളൻെറ പീട്യേൽനിന്ന് സാമാനം വാങ്ങി വരുമ്പം എനക്ക് നാലുകെട്ട് ദിനേശ്—രണ്ടു തീപ്പെട്ടി. പിന്നെ ഒണക്കൻെറ പീട്യേൽന്ന് ഞമ്മളെ പാർട്ടീൻെറ ഇന്നത്തെ പത്രോം. മറക്കാണ്ട് വാങ്ങണം: ബീഡി വലിക്ക്യായിററ് നാവൊണങ്ങ്വാണ്—പേപ്പർ നോക്കായിററ് തലചൊരുക്ക്ന്ന്—ഞ്ഞി മോന്തിൻെറ മുമ്പെന്നേ പോരണേ—അങ്ങാടിയില് വെറുതെ നെരങ്ങി നേരം താമസിക്കണ്ട—''

പുല്ലിൻെറ ചുമടുമായിപ്പോയാൽ, അതും വിററ് ചാലിയൻെറ ഓടംപോലെ പോയവഴിക്ക് പെട്ടെന്ന് തിരിച്ചിങ്ങോട്ടും ഓടാനാവുകയില്ലെന്ന് ഏട്ടനും അറിയാമല്ലോ. എന്നാലും വെറുതെ അങ്ങനെയോരോന്ന് പറയും. വായിലെ നാവല്ലേ; പിടിച്ചുകെട്ടാനാവുകയില്ലല്ലോ എന്നെല്ലാം മനസ്സിൽ കരുതും. അങ്ങാടിയിൽ അരവിനാഴിക വെറുതെ തങ്ങരുതെന്നാണ് എന്നും പറച്ചിൽ. പറയുന്നതു കേട്ടാൽ അങ്ങാടിപ്പശുവായി കണ്ട പീടികയിറയത്ത് വെറുതെ ഉള്ളനേരമത്രയും കണ്ടക്കടിതിന്ന് തേക്കിയരയ്ക്കുകയാണെന്ന് ഞ്ഞു തോന്നുക—കളത്തിൽ ഉണങ്ങി എണ്ണയേറുന്ന ആപ്പീസ്തോട്ടം കൊപ്പരയ്ക്ക് കാവൽ കിടക്കുന്ന ഏട്ടൻ അന്തിയടുപ്പത്തെ കഞ്ഞിക്കലത്തിൽ വേവാനരിയെത്തുന്നതെങ്ങനെയെന്ന് ചിന്തിക്കാറേയില്ലല്ലോ. കാണുമ്പോൾ കല്പിക്കും. ബീഡി—തീപ്പെട്ടി. പാർട്ടിയുടെ പേപ്പറ്—അങ്ങാടിമുക്കിലെ പീടികക്കാർ ഇതൊക്കെ വെറുതെ കൊടുക്കുകയാണെന്ന് ഏട്ടൻ കരുതുന്നുവോ ആവോ...!

അങ്ങാടിഭാഗത്തെ ചൂടിപ്പീടികയുടെ മുമ്പിലെ പുറമ്പോക്കിലാണ് പുല്ലിൻകെട്ടുമായി പെണ്ണുങ്ങളൊക്കെയെത്തുക. പൂവരശിൻെറ ചുവട്ടിൽ കൂട്ടംകൂടി നില്ക്കുന്ന പെണ്ണുങ്ങൾക്കിടയിലേക്ക് നാണിക്കുട്ടി പുല്ലുംകെട്ടുമായി എത്തേണ്ട താമസമേയുള്ളു. പച്ചപ്പുല്ലും തലയിൽ ചുമന്ന് നാണിക്കുട്ടി അങ്ങാടിയിലെത്തിയെന്ന ചൂരടിച്ചാൽ മതി കോളുകാർ ഓടിയെത്തും. അവർക്ക് തലയിലെ പുല്ലിനെക്കാൾ നോട്ടം നാണിക്കുട്ടിയുടെ ചുവന്ന ബ്ളൗസിൻെറ ഇറക്കംകൂടിയ വട്ടക്കഴുത്തോ, ഇറക്കിക്കുത്തിയ കൈലിത്തുണിയിൽ ഒതുങ്ങിയൊട്ടിയ അരക്കെട്ടോ, അതൊന്നുമല്ല അവളുടെ ചുവന്ന കല്ലുള്ള മൂക്കുത്തിയോ എന്താണെന്നാർക്കും നല്ല നിശ്ചയമില്ല— ആൾക്കാർ അവൾക്കുചുററും ചുടലച്ചാമുണ്ഡിത്തെറ നോക്കിനില്ക്കുംപോലെ വട്ടം ചുററി നില്ക്കുമെങ്കിലും, കുഞ്ഞിക്കേളപ്പക്കുറുപ്പിൻെറ കാര്യസ്ഥൻ തട്ടാരക്കണ്ടിയിലെ ശങ്കരൻ അടിയോടിയുടെ കന്നാലികളെ നോക്കി പരിപാലിക്കുന്ന മമ്മത് മാപ്പിളയ്ക്ക് പുല്ലുവില്ക്കുന്നതാണ് നാണിക്കുട്ടിക്ക് ഇഷ്ടം. മാപ്പിളയ്ക്ക് പുല്ലിനു വിലപറയുവാനും, അതു വാങ്ങുവാനും അറിയാം. കണ്ടാലും ആൾ ഒരു മൊഞ്ചനാണ്. സാധാരണ മാപ്പിളമാരെപ്പോലെ മൊട്ടത്തലയനല്ല. വട്ടത്താടിയും ഇല്ല. മുടിയും മീശയുമൊക്കെയുള്ള ഒരു കെല്പൻ. പാട്ടിൽ പറയുന്നമാതിരി കണ്ടാലഴകുള്ള വീരവർതൊടിയിലെ പടനായൻ്മാരുടെ നില്പും നടപ്പും. ആകപ്പാടെ പുല്ലിനെന്നും കോളുകാരനായി പാഞ്ഞെത്തുന്ന മാപ്പിളയെ നാണിക്കുട്ടിക്കു ബോധിച്ചു. പുല്ലുകെട്ടും ചുമന്ന് നാണിക്കുട്ടി മാപ്പിള പറയുന്നേടത്തേക്ക് നടകൊള്ളുകയും ചെയ്തു. ആലയിൽ നാണിക്കുട്ടി പുല്ലും ചുമടുമായി എത്തുമ്പോഴേക്കും വഴിവാലാച്ചി മാപ്പിളയും എത്തും. പറഞ്ഞ പണം തീർത്തും ദമ്പടി കുറവില്ലാതെ എണ്ണിത്തരികയും ചെയ്യും. അപ്പുറമിപ്പുറമെന്ന മേപ്പറ വർത്തമാനമില്ല. പറഞ്ഞ പണം പറനിറച്ചും എന്ന ഈ മട്ടും മാതിരിയും നാണിക്കുട്ടിക്ക് അതിലേറെ ഇഷ്ടമായി. തലയിലെ പുല്ല് വല്ലം നിറയുകയില്ല എന്നറിവുള്ള മമ്മത് മാപ്പിള ഇത്രയും വിലതരുന്നത് പുല്ലിനു മാത്രമാവില്ലല്ലോ.



അതിനാൽ നാണിക്കുട്ടിക്ക് അതിൻെറ എതം നോക്കി നില്ക്കാനുമറിയാം. വില്ക്കലും വിലപറയലും ഒക്കെക്കഴിഞ്ഞ് നാണിക്കുട്ടി പുല്ലുകെട്ടുമായി മുന്നിലും മാപ്പിള പിന്നാലെയുമായി ചന്തപ്പറമ്പിൽനിന്നും പടിഞ്ഞാറോട്ടേക്ക് പോയാൽ പുല്ലുമൂടയുമായി ആൾക്കാരെക്കാത്ത് പൂവരശിൻചുവട്ടിൽ നില്ക്കുന്ന പെണ്ണുങ്ങൾ അന്യോന്യം പിറുപിറുക്കാറുണ്ട്. ''നാണിക്കുട്ടി എന്തിനാ പുല്ല് വില്ക്കുന്നത്? കൈവശം വില്ക്കാൻ തരംപോലെ പുല്ലല്ലാത്തതും പകിട്ടിലുണ്ടല്ലോ. ഞാക്കാവൂലപ്പാ അയിന് തക്കോണം ചേലമാടി വരാനും ചന്തികുലുക്കി നിപ്പാനും—''

കേൾക്കുന്നവർ ഉറക്കെ ചിരിക്കും. ചാത്തുക്കുട്ടിത്തെറവായിൽ തോന്നിയത് വിളിച്ചു കൂവുന്നത് കേട്ടു രസംപിടിച്ചവരാണല്ലോ ചന്തയിൽ എന്നും ഒത്തുകൂടാറുള്ളത്. ഒരിക്കൽ ഈവക വേണ്ടാവർത്തമാനം കേട്ട് നാണിക്കുട്ടിയും ആർത്തു ചിരിച്ചുവത്രേ. അവൾ കൂട്ടത്തിൽ പറയുകയും ചെയ്തു: ''എനക്ക് ചിരിക്കാതിരിക്കാനാവൂലപ്പാ—ഞാൻ ചന്തികുലുക്യാ ചന്തയിലെത്ത്യോര് ചാഞ്ഞുവീഴുംന്നും ചാവുംന്നും വിചാരിച്ച് എനക്കെൻെറ ചന്തി ചെത്തിക്കളയാനാവ്വോ?''

നാണിക്കുട്ടിയുടെ കണ്ണുകളിൽ പുച്ഛരവും ദേഷ്യവും ഉറഞ്ഞോളംവെട്ടുമെങ്കിലും അന്നേരത്തും അവളുടെ നിറഞ്ഞുതുളുമ്പും മാറും മിനുങ്ങും മോറും കാന്തക്കൂട്ടുള്ള കണ്ണും കത്തിത്തിളങ്ങുകയേയുള്ളു. പോടാ പുല്ലേയെന്ന് ചുററും കൂടിയ പൂവാലൻമാരെ അവൾ കണ്ണുകൊണ്ടാട്ടിപ്പായിക്കുകയും ചെയ്യും. അതിനാൽ ചുററും കൂടിയ ആൾക്കാർ നാണിക്കുട്ടിയുടെ പച്ചപ്പുല്ലിനു വിലപറയുവാൻ മത്സരിക്കുന്നു. പൈക്കൾക്ക് പ്രിയപ്പെട്ട മുത്തങ്ങാപ്പുല്ലാണത്രെ അവൾ അരിഞ്ഞുകെട്ടി കൊണ്ടുവരുന്നത്. പള്ള്യാലിലെ കാരമുളച്ച നെൽച്ചെടിയുടെ താളാണത്രെ പെണ്ണരിയുന്നത്. കുന്നുംപുറത്തെ നീളംകൂടിയ ഓലപ്പുല്ല് നാണിക്കുട്ടിയുടെ അരിവാളിനേ ഇണങ്ങൂ എന്നും ചിലർ ഉറക്കെ അവളെ രസിപ്പിക്കാനെന്നോണം പറയാറുണ്ട്. ഏതായാലും അവൾ ചുമടും തലയിലേററി വന്നുനില്ക്കേണ്ട താമസമേയുള്ളു. വിലപറയാനാൾക്കാർ കൂട്ടം കൂടുമ്പോൾ, ഏറെപ്പറയിക്കാതെ, അക്കൂട്ടത്തിൽനിന്നും മമ്മത് മാപ്പിളയുടെ ശബ്ദം അവൾ വേർതിരിച്ചറിയുന്നു. മത്സരക്കാരുടെ നടുവിൽ വാനിറയെ ഉമിനീരുമായി വന്നു നില്ക്കുന്ന മാപ്പിള വിലപറഞ്ഞാൽ അവൾ പുല്ലുംകെട്ടെടുത്ത് മാപ്പിള പറഞ്ഞ ദിക്കിലേക്കു കുതിക്കുന്നു.

''ഞാളെന്താ ഓട്ടുംകണ്ടോണോ തര്വാ? മമ്മത് മാപ്പിളൻെറ കാപ്പേലെച്ചെമ്പേ നാളാം കുററികുനിക്കലെ തിയ്യത്തിക്കു വേണ്ടൂ. മാപ്പിളച്ചൂരടിച്ചാലേ തിയ്യത്തിക്ക് അന്തിയൊറക്ക് കിട്ടൂ—പിന്നെന്താകവ്വാനാ—? തക്ക്വാനാ—?''

പുല്ലുംകെട്ടുമായി മുമ്പിൽ നടക്കുന്നവർക്ക് ചന്തപ്പറമ്പിലെ പൂവരശിൻചുവട്ടിൽ നില്ക്കുന്ന ചെറുപ്പക്കാർ ഉറക്കെ തട്ടിവിടുന്ന പയ്യാരങ്ങൾ ചെവിനിറയെ കേൾക്കാം. അവരുടെ പുളിച്ച പാട്ടും കേൾക്കാം. പിന്നാലെ മമ്മത് മാപ്പിളയും പോരുന്നുണ്ടെന്നറിയുന്നതിനാൽ നാണിക്കുട്ടി നടത്തം പതുക്കെയാക്കും. കൈലിമുണ്ട് കയററിക്കുത്തി കണങ്കാലുകൾ കാണിച്ച് മുന്നോട്ടു ചുവടുവച്ച് വയൽവരമ്പത്തുകൂടി അവൾ മുമ്പിൽ നടക്കുന്നതു കണ്ട് മസിച്ചാണ് മമ്മത് മാപ്പിള പിന്നാലെ പോരിക. പുല്ലിന് പറഞ്ഞ പണം പൊത്തനയും മുതലാവുമത്രേ പെണ്ണിൻെറ നടത്തം നോക്കിയങ്ങനെ പിന്നാലെ ചെന്നാൽ. പുല്ലുകെട്ട് ആലയിലിട്ട് തിരിഞ്ഞ് പെണ്ണ് നില്ക്കുകയേ വേണ്ടൂ. ആലയിൽ നൂണ്ടുകയറുന്ന മാപ്പിള നാണിക്കുട്ടിയെ ആസകലം വരിഞ്ഞുമുറുക്കുംമട്ടിൽ കെട്ടിയൊന്നു പുണരുന്നു. ഇരുകവിളത്തും പറിച്ചും പറിച്ചും അഞ്ചാറുതവണ ഉമ്മവയ്ക്കുകയും ശരീരമാകപ്പാടെയൊന്ന് തലോടിപ്പുട്ടുകയും ചെയ്യുന്നു. നാണിക്കുട്ടി മറുത്തൊന്നും പറയാറില്ല. മാപ്പിളയുടെ കെട്ടിപ്പിടിത്തത്തിൽനിന്നു കുതറിമാറിയാലും കനത്ത മീശരോമങ്ങൾ കുത്തേല്പിക്കുന്ന കവിളത്തെ നീററൽ പതുക്കെയേ തീരുകയുള്ളു. കൊതിതീരാമട്ടിലുള്ള കെട്ടിപ്പിടിത്തത്തിലും ദാഹം തീരാ ചുംബനത്തിലും പൊറുതികേടുണ്ടെങ്കിലും മമ്മത് മാപ്പിള അങ്ങനെ ചെയ്യുമെന്നറിഞ്ഞുകൊണ്ടുതന്നെ പയ്യാലയിൽ പുല്ലുകെട്ടിന്മേൽ അവൾ ചാഞ്ഞും ചരിഞ്ഞും നില്ക്കുന്നു. മാറത്തും വയററത്തും തിരുമ്മി തലോടുന്നതിനിടയിൽത്തന്നെ അരപ്പട്ട തുറന്ന് കൈയിൽ കിട്ടിയ നോട്ടത്രയും എടുത്ത് നാണിക്കുട്ടിയുടെ ബ്ളൗസിനിടയിലേക്ക് മാറിടത്തിൻെറ ഒത്തനടുവിലെ ചുഴിയിലേക്ക് മാപ്പിള കുത്തിത്തിരുകുകയും ചെയ്യുന്നു. പുല്ലിനു പറഞ്ഞതിനെക്കാൾ മാറത്ത് കുത്തിത്താഴ്ത്തിയിട്ടുണ്ടെന്നറിയുന്ന നാണിക്കുട്ടിയുടെ കവിളിൽ നുണക്കുഴികൾ തെളിയുന്നത് കാൺകെ മാപ്പിള പറയാറുണ്ട്: ''ണ്ണേ— നിൻെറ പുല്ലുംകെട്ടിന് വണ്ണം കൊറച്ചാണല്ലോ—പോളിപ്പ് കുറയുന്നല്ലോ—''

''പോളിപ്പ് കുറഞ്ഞെങ്കി നെങ്ങള് വാങ്ങണ്ടപ്പാ—'' നാണിക്കുട്ടി പരിഭവം ഭാവിക്കുന്നു.

''അല്ലേക്കും പെണങ്ങിയോ?. നിൻെറ പുല്ലാ എൻെറ പൈക്കൾക്ക് കടിക്കാനിഷ്ടം—''

മമ്മത് മാപ്പിളയുടെ ചിരി പയ്യാലയിൽ

മാത്രമേ മുഴങ്ങുകയുള്ളൂ. ഉമ്മറമുററത്ത് ശങ്കരൻ അടിയോടിയുണ്ടാവും. അതിനപ്പുറത്തെ കളരിപ്പുരയുടെ ഇറയത്ത് കുഞ്ഞിക്കേളപ്പക്കുറുപ്പും ഒരുപക്ഷേയുണ്ടാവും. മാപ്പിളയും തിയ്യത്തിയും പയ്യാലയിൽ പൊറാട്ട് കളിക്കുന്നതറിഞ്ഞാൽ രണ്ടെണ്ണവും ചിലപ്പോൾ അകലാപ്പുഴയിൽ ചത്തുചീർക്കും. അവൾ പതുക്കെയിറങ്ങുന്നു. അവളുടെ കാൽത്തണ്ടയിൽ പടിഞ്ഞാറേ മഞ്ഞനാളംതട്ടി തിളങ്ങുന്നതു നോക്കി പച്ചപ്പുല്ലിലിരുന്ന് മമ്മത് മാപ്പിള പതുക്കെ ചിരിക്കും. നാളെയും പറഞ്ഞപോലെ ഈനേരത്ത് എന്ന് രണ്ടാളും പറയാറില്ലെങ്കിലും നാണിക്കുട്ടിക്കറിയാം. നാളെയും കാണും. പൈക്കൾക്ക് തേട്ടിയരയ്ക്കാനും മമ്മത് മാപ്പിളയ്ക്ക് കെട്ടിപ്പുണരാനും നാളെയും പുല്ലുകെട്ടും ചുമന്ന് പയ്യാലയിൽ വരും. വരാമെന്ന് കണ്ണുകളാൽ ചിരിച്ചുകാണിച്ച് വന്നകാലാലെ നാണിക്കുട്ടി തിരിച്ചു നടക്കുകയും ചെയ്യും.

## II

അവൾ തിരിച്ച് അങ്ങാടിയിലെത്തിയാലും പുറമ്പോക്കിലെ പൂവരശിൻചോട്ടിൽ നില്ക്കുന്ന ചെറുമിപ്പെണ്ണുങ്ങളും തിയ്യത്തികളും കച്ചവടം കഴിഞ്ഞ് പോയിട്ടുണ്ടാവുകയില്ല. അന്തിവിളക്ക് കത്തിയാലാണ് ചിലരുടെ പുല്ലുംകെട്ട് കച്ചവടമാവുക. ആരെയും അക്കാലത്ത് നാണിക്കുട്ടി കാത്തുനില്ക്കാറില്ലായിരുന്നു. മൂസ്സാപ്ളയുടെ പീടികയിൽച്ചെന്ന് അവൾ നാളേക്കുള്ള അരിയും ചില്വാനവും കിഴക്കേലെ ഗുളികന് നേദിക്കാൻ അവിലും ശർക്കരയും തേങ്ങയും അമ്മ പറഞ്ഞേല്പിച്ച വിധത്തിലൊക്കെ ഒപ്പിച്ചു വാങ്ങുന്നു. അനിയത്തിയുടെ പാവാട തുന്നൽക്കൂലികൊടുത്ത് വാങ്ങി, തുന്നൽപ്പീടികയിൽനിന്നു പുറത്തേക്കിറങ്ങിയ ഉടനെ ചന്ദ്രേട്ടൻെറ പീടികയിൽ കയറി ചാന്തും സിന്ദൂരവും കൺമഷിയും പൗഡറും സോപ്പും നാലഞ്ചുജോടി കുപ്പിവളകളും വാങ്ങി. മാറത്തു തിരുകിയ നോട്ടുകളിൽനിന്നും ഓരോന്നെടുത്ത് എല്ലാം വാങ്ങിയൊപ്പിച്ചപ്പോൾ മനസ്സിലാകെ ചിരിച്ചുകൊണ്ടു നില്ക്കുന്ന മമ്മത് മാപ്പിളയുടെ മുഖം. മൂലപ്പീടികയിൽച്ചെന്ന് ബീഡിയും തീപ്പെട്ടിയും അന്നത്തെ പത്രവും വാങ്ങിയപ്പോൾ പീടികക്കാരൻ വെറുതെ ചോദിക്കുന്നു: "ബീഡിയാർക്കാ—"

അവൻെറ ചിരിയും ചോദ്യവും കേട്ട് അരിശം വന്നു. നാണിക്കുട്ടി മുഖമുയർത്തി. അല്പം ഉറക്കെ പറഞ്ഞു: "എൻെറ ആൺപിറന്നോന്— എന്താ—?"

"ഒന്നൂല്ലാപ്പാ—ചോദിച്ചതാ. ചോദിച്ചപ്പത്തേക്കും ചൊടിച്ചോ?"

അതിനു മറുപടിയൊന്നും പറഞ്ഞില്ല. വീട്ടിലെ കെട്ടിയവളോട് ചെന്നു ചോദിക്ക് എന്ന മറുപടി വായിലോളം വന്നിരുന്നു. എങ്കിലും അടങ്ങി. അസ്തമിക്കാൻനേരത്ത് അങ്ങാടിമുക്കിൽനിന്ന് ആണുങ്ങളോട് പെണ്ണായവൾ തട്ടിക്കേറി എന്ന പരാതി വേണ്ടല്ലോ എന്നു കരുതി അവൾ തെക്കേ



ഇടവഴിയിലേക്കു കടന്നു. മുമ്പിലെ ചാരായക്കടയുടെ ഇറയത്തു ചെന്നുനിന്ന് ''ചിനക്കി'' ശബ്ദമുണ്ടാക്കാനൊന്നും നാണിക്കുട്ടി തുനിഞ്ഞില്ല. മാററത്തെ ബാക്കി പണം മടിയിൽത്തിരുകി ധൃതിയിൽ നടന്നു.

എങ്ങനെയായാലും വൈകുന്നേരത്തെ പുല്ലുകച്ചവടം കഴിഞ്ഞ് പുരസാമാനം വാങ്ങിയൊതുക്കി പീടികയിൽനിന്നിറങ്ങുമ്പോഴേക്കും നേരം വല്ലാതെ വൈകാറുണ്ട്. നെല്ല്യാടിക്കുന്നപ്പാടം കടക്കുമ്പോഴേക്കും ഇരുട്ടും. ഏട്ടൻെറ ബീഡിയും തീപ്പെട്ടിയും അന്നത്തെ ദിനപത്രവും കൈയിലുണ്ടായാൽ കുഴപ്പമില്ല. അല്പം വൈകിച്ചെന്നാലും വേണ്ടാതീനം വിളിച്ചു കൂവുകയുമില്ല. പറഞ്ഞതിലേതെങ്കിലും ഒന്ന്, കൈയില പണം തികയാഞ്ഞിട്ട് വാങ്ങാതിരുന്നാൽ പുലയാട്ട് പാടുന്ന പാലോറത്തെയ്യത്തെപ്പോലെ പുലമ്പുന്നതു കേൾക്കാം:

''ണ്ണേ— കണ്ടേടം തെണ്ടിയുള്ള നിൻെറ സവാരി ഞാൻ മതിയാക്കുന്നുണ്ട്. കാലടിച്ചു മുറിച്ച് ഒരുഭാഗത്തിടാൻ എനിക്കറിയാഞ്ഞിട്ടല്ല നായിൻെറ മോളെ— നിൻെറ തോന്ന്യാസം. കണ്ട മാപ്പളചെക്കന്മാരും ആയിട്ടുള്ള സഹവാസം. ഞാനീട കുത്തിരുന്നാലും എനക്കൊക്കെ അറിയാം. എൻെറ കൂട്ടത്തിലുള്ള സഖാക്കളെ കണ്ണുപൊട്ടിക്കാനൊന്നും നിനക്കാവൂല—മിണ്ടാതെ നിന്നപ്പം പെണ്ണ് പാലൂരമ്മച്ചിയെപ്പോലെ വെളവ് എടുക്ക്വാണ്. അത് നിൻെറ ഈ ഏട്ടനോട് വേണ്ട. അച്ചൻ ചത്തൂന്ന്ച്ചിട്ട് അമ്മയ്ക്കും മോക്കും തോന്ന്യാസം കളിക്ക് കൂട്ടുനിക്കാൻ വേറെ ആളെ നോക്കണം. പുല്ലരിഞ്ഞ് വിററിട്ട്, കണ്ടോലോട് കാപ്പുത്തൻ ഏറെക്കിട്ടീട്ട് ഓാറേ;പുരകൊണ്ടു നടക്കുന്നതെന്ന വിചാരാ—ചവിട്ടി ഞാൻ രണ്ടെണ്ണത്തിനെയും മൂലയ്ക്കിടുന്നുണ്ട്. ഒരു മോളും അമ്മയും. കണ്ടോലോടൊക്കെ കൊഞ്ചിക്കുഴഞ്ഞ്—''

തോററം മുഴുവൻ ചൊല്ലിക്കഴിഞ്ഞ്, കിരീടവും ആട്ടിവരുന്ന ബപ്പൂരാൻെറ കോമാളിമുഖം പോലെയാണപ്പോൾ ഏട്ടനെക്കണ്ടാൽ തോന്നുക. പീറവർത്തമാനം വേറെയാൾക്കാരുടെ ചെവിയിലെത്തുമല്ലോ എന്നൊന്നും അന്നേരം നോട്ടമുണ്ടാവില്ല. ഒരുകെട്ട് ബീഡി കുറഞ്ഞുപോയ ശുണ്ഠി. അല്ലെങ്കിൽ അന്നത്തെ പത്രം രാവിലേതന്നെ തീർന്നുപോയിയെന്ന് പറഞ്ഞ് മൂലപ്പീടികക്കാരൻ കൈമലർത്തിയെന്നറിയിച്ചതിലുള്ള നീരസം. നാണിക്കുട്ടി ഏട്ടൻ പറയുന്നതുകേട്ട് മിണ്ടാതെ നില്ക്കാറേയുള്ളൂ. സവാരി മതിയാക്കാൻ പറയുക എളുപ്പമാണ്. വെട്ടിയിട്ട തേങ്ങയിലെ ഉണക്കവെള്ളം കുടിച്ചാൽ ദാഹം തീരുമായിരിക്കാം. പള്ളയിലെ ആന്തൽ അടങ്ങുകയില്ലല്ലോ. കുടലുപിരിയുന്ന നേരത്ത് ഏട്ടന് ഈവക ന്യായങ്ങൾ ഒന്നും തോന്നുകയുമില്ലല്ലോ. പക്രാൻഹാജി ആയിരം തേങ്ങ പൊളിച്ചാൽ എണ്ണിക്കൊടുക്കുന്നത് ഏട്ടൻെറ വട്ടച്ചെലവിനു തികയാറില്ലായെന്നാണ് പരാതി. കൊപ്രയ്ക്ക് വിലയേറിയതിനാൽ കൂലി കൂട്ടിക്കിട്ടണമെന്നു പറഞ്ഞാൽ പക്രാൻ ഹാജി പാട്ടയെടുത്ത് പിരിവിനിറങ്ങിക്കോളൂ എന്നാണത്രേ പറയാറ് പിരിവിനിറങ്ങിയാലും പണിക്കുപോകാതെ പകലന്തി തച്ചാകുന്നുമ്മൽ പാർട്ടിയാപ്പീസിൽ, പായവിരിച്ചു കിടന്നാലും, പള്ളയിലെന്തെങ്കിലും ചെല്ലാതെ പററുകയില്ലല്ലോ. അതിനാൽ പുല്ലരിഞ്ഞെങ്കിലും പട്ടിണി കിടത്താതെയൊപ്പിക്കുന്ന അനിയത്തിയെ ചവിട്ടാനും കുത്താനും ഏതായാലും ഏട്ടൻ വരികയില്ല. ശരീരം നോവുന്ന ഏർപ്പാടിന് അവളുടെ നേരെ ചെല്ലേണ്ട എന്ന് അമ്മ പലകുറി വിലക്കിയിട്ടുമുണ്ടല്ലോ. മകളുടെ വെളുത്തുമെലിഞ്ഞ ശരീരവും ഉലയാമാറും മോഹിപ്പിക്കും മോറും ഒന്നുകൊണ്ടും കലങ്ങിച്ചുവക്കരുതെന്ന് പെററമ്മയ്ക്കു നിർബ്ബന്ധമുണ്ട്. പള്ള്യാലയിൽ പുല്ലരിയാനെത്തുന്ന ചെറുമിപ്പെണ്ണുങ്ങളുടെ കണ്ണേറും പ്രാക്കലും തട്ടാതിരിക്കാൻ എന്നും സന്ധ്യയ്ക്ക്, അങ്ങാടിപ്പറമ്പിൽനിന്നും തിരിച്ചെത്തിയാലുടനെ, മകളെ ആകപ്പാടെ മൂർദ്ധാവുമുതൽ ഞെരിയാണിവരെയുഴിഞ്ഞ്, ഉപ്പും മുളകും അടുപ്പിലെ തീയിലിട്ട് ചുടാറുമുണ്ടല്ലോ. നേരത്തും കാലത്തും അടുപ്പത്ത് അരിവേവുന്നത് അനിയത്തി പുല്ലരിഞ്ഞ് കിട്ടുന്ന നക്കാപ്പുത്തൻ മാത്രംകൊണ്ടല്ലായെന്ന് അമ്മ പലതവണ അർത്ഥംവച്ച് ഏട്ടനോടു പറയുന്നതും കേട്ടിട്ടുണ്ട്. പിന്നെ എന്ത് ഒടികുന്തം മറിഞ്ഞിട്ടാണ്, ഓതിരം ചവിട്ടിയിട്ടാണ്, അന്തിപ്പട്ടിണി തീർക്കുന്നത് എന്നു മാത്രം ഏട്ടൻ ഇതേവരെ ചോദിച്ചിട്ടില്ല. ഒന്നും പറയാറുമില്ല. പുല്ലും കെട്ടുമായി പുറപ്പെട്ടാൽ, നായരമ്പലം വയലിൻെറ വരമ്പത്ത് നാണിക്കുട്ടിയുടെ ചേലയുടെ തുഞ്ചം കണ്ടാൽ മതി, കൊപ്പരക്കളത്തിൽ നിന്നും എഴുന്നേററു വന്ന് വഴിയിൽ നില്ക്കുന്ന ഏട്ടൻ പറയും: ''പോരുമ്പോൾ ദിനേശ്—തീപ്പെട്ടി—പത്രം—ഒന്നും മറക്കണ്ട—''

ഇവ മൂന്നും വാങ്ങി എത്തിച്ചാൽ അന്നേരം കൊപ്പരക്കണ്ടത്തിൽ വേറെ ആണുങ്ങളാരെങ്കിലും ഇരിക്കുന്നുണ്ടെങ്കിൽ പറയുന്നതു കേൾക്കാം:

''നേരം മോന്തിക്കുരുകുരുപ്പ് കഴിഞ്ഞ് കറുത്തിട്ടും സർക്കീട്ട് തീർന്നില്ല അല്ലേ? കുടീലെത്തട്ടെ. ബാക്കി അവിടന്ന് തരാം—''

നാണിക്കുട്ടി മിണ്ടാതെ നടന്നുപോവുകയേയുള്ളൂ. മററാണുങ്ങൾ കേൾക്കാൻവേണ്ടിയുള്ള വീമ്പുപറച്ചിലാണെന്ന് നാണിക്കുട്ടിക്കു നന്നായറിയാം. പെങ്ങളെ വരച്ചവരയിൽ നോക്കി പരിപാലിച്ചു പോററുന്ന പൊന്നാങ്ങളയാണെന്നു പറയിപ്പിക്കുവാനുള്ള ഒരു പകിടകളി.

ഏട്ടൻ വീട്ടിലെത്തിയാലുടനെ ''വിളമ്പെടീ'' എന്നു വിളിച്ചുകൂവുന്നതാണാദ്യം കേൾക്കുക. വിളമ്പിവച്ചതത്രയും രുചിയോടെ ഉരുട്ടിവിഴുങ്ങി കഞ്ഞിവെള്ളം നാലഞ്ചുഗ്ളാസ് മീതെ കുടിച്ച് കൈകഴുകി പുറത്തെ കോലായയിലിരുന്ന് ബീഡിക്കു തീകൊളുത്തുമ്പോൾ ആരോടെന്നില്ലാതെ ഏട്ടൻ ഉമ്മറക്കോലായിലെ കഴുക്കോലിനോടും തൂണിനോടുമൊക്കെ പറയുന്നതു കേൾക്കാം: ''പെണ്ണിൻെറ കളി കുറെ കൂടുന്നുണ്ട്. ഞാനത് കണ്ടില്ലാ കേട്ടില്ലാ എന്നാണ് അകത്തുള്ളോലെ വിചാരം. ആണൊരുത്തൻ കൊപ്പരക്കണ്ടത്തിലെ വെയില് പൊത്തനയും കായുന്നത് ഇവിടാർക്കും വലിയ കാര്യല്ല. കൊപ്പര വിററ് കാപ്പേല് പുത്തനുമിട്ട് പക്രാൻമാപ്പിള വന്നാ കൂലി തീർത്ത് വാങ്ങണം. എന്നിട്ട് പെണ്ണിനെ മൂരാട്ടേക്കോ കരിമ്പലപ്പാലത്തേക്കോ ഏത് പണ്ടാരക്കാട്ടിലേക്കോ പറഞ്ഞുവിടണം. ഞാൻ ചെല പണികളൊക്കെ കണ്ടുവച്ചിട്ടുണ്ട്. അതിന് ഈററ്യേള് നിന്നിട്ടില്ലെങ്കിൽ അന്നാണ് ഈ കേളുക്കുട്ടീൻെറ തനിനിറം അമ്മേം മോളും കാണ്വാ—അതുവരെ ഒടുക്കത്തെ കളി കളിക്കട്ടെ—വിളമ്പിയത് തിന്ന് ഒരുഭാഗത്ത് ഇരിക്കുന്ന ഞാൻ ഒന്നും അറിയുന്നില്ലാന്നാ വിചാരം. എൻെറ കൂട്ടരാ അങ്ങാടി മുഴുവൻ. ഓരൊക്കെ ഓരോന്ന് പറയുമ്പം—''

വൈകുന്നേരം വാങ്ങിക്കൊടുക്കുന്ന രണ്ടു കെട്ട് ബീഡിയും പാതിരായ്ക്കുമുമ്പുതന്നെ തീരും. ആരോടെന്നില്ലാതെ നട്ടപ്പാതിരാവരെ ഇങ്ങനെയോരോന്ന് നുള്ളിപ്പെറുക്കി പറയുക പതിവാണല്ലോ. തലയ്ക്കു വെളിവില്ലാഞ്ഞിട്ടോ വെള്ളം വയററിലേറിയിട്ടോ പറയുന്നതല്ല. സ്വബുദ്ധിക്ക് അശേഷവും തകരാറുമില്ല. മുത്തപ്പന് കൊടുത്ത ബാക്കി റാക്കുപോലും ഒരിക്കലെങ്കിലും നാക്കത്തുവച്ചത് ആരും കണ്ടിട്ടുമില്ല. കള്ളും റാക്കും കുടിക്കാത്തതാണ് കേളുക്കുട്ടിയുടെ കേട് എന്ന് അമ്മ ചിലപ്പോൾ ഉച്ചത്തിൽത്തന്നെ പറയുന്നതു കേൾക്കാറുണ്ട്. കുടിക്കുന്നവർക്ക് അല്പം വിട്ടൊഴിച്ചലൊക്കെ ഉണ്ടാകുമത്രെ ലേശം മനുഷ്യപ്പററ് അത്തരക്കാർക്കാണ് കൂടുതലും. കേളുക്കുട്ടിയുടെ സ്വഭാവം വെട്ടൊന്ന് കഷണം രണ്ട് എന്ന മട്ടിലായിപ്പോയത് വയററിൽ കള്ള് ചെല്ലാത്ത കുററംകൊണ്ടാണത്രെ. ഇത്തിരി കള്ളെത്തിയാൽ ഉള്ളം പട്ടുപോലെയെന്ന മട്ടുകാരനായിരുന്നുവല്ലോ കുട്ടികളുടെ അച്ഛൻ. നാണിക്കുട്ടിയുടെ അമ്മ ഒററയ്ക്കിരുന്ന് നെടുവീർപ്പിടുന്നതും അപ്പോൾ പതുക്കെപ്പതുക്കെ ഓരോന്നു പറഞ്ഞ് കരയുന്നതും കണ്ടതാണല്ലോ. അമ്മ പലതവണ ആ പഴയകഥകൾ അയവിറക്കിയിട്ടുണ്ട്.

ഒരു മകരത്തിൽ, തേരാപ്പേരാ പെയ്യുന്ന ഒരു അന്തിപ്പാതിരായ്ക്ക്; മഴയും കോളും തീരെ സാരമാക്കാതെ മൂരട്ട് പാലത്തിൻെറ മുകളിലൂടെ ഒററയ്ക്കു നടന്നുവരികയായിരുന്നുവത്രെ. മനുഷ്യനായിപ്പിറന്ന ഒരു ജീവജാലവും അപ്പോൾ പുറത്തിറങ്ങുകയില്ല. ആ സമയത്ത് താഴെ പുഴയുടെ കരയിലെ ഒററപ്പാറയിലിരുന്ന് ചുരുട്ട് പുകയ്ക്കുന്നു. സൂക്ഷിച്ചു നോക്കിയപ്പോൾ ആരോ പുഴവെള്ളത്തിലിറങ്ങിനിന്ന് ഒററാലിട്ടു മീൻപിടിക്കുകയാണ്. മഴയത്ത് കലങ്ങിയ പുഴവെള്ളത്തിൽ രാത്രിനേരത്ത് ഒററലിട്ടു മീൻപിടിക്കുന്ന വിരുതനേതപ്പാ എന്നന്വേഷിച്ച് പാലത്തിൻെറ ചുവട്ടിലെ പുഴത്തീരത്തേക്ക് ഇറങ്ങിച്ചെന്നു. അത്രതന്നെ. കാലക്കേടിൻെറ കൈകളെ ഏതു കാലമാടനും കൊത്തിക്കളയുവാൻ പററുകയില്ലല്ലോ. പിറേറന്നോ അതിൻെറ പിറേറന്നോ ആവിക്കൽ ഒരു ശവമടിഞ്ഞിരിക്കുന്നു. കഴുത്തിൽ ചോര വാർന്ന് വലിയൊരു മുറിവായ. തേററപതിഞ്ഞ പാടുകൾ. മണലിൽ കിടത്തിയ ശവം എല്ലാവരും കണ്ടു. പതുക്കെപ്പതുക്കെ ആളുകൾ




സംസാരിച്ചു തുടങ്ങി. ഒററലുമായി മീൻപിടിക്കാൻ വന്നത് അഴിമുഖത്തെ ബംഗ്ളാവിൽ ഒററയ്ക്കു പാർത്ത് ആരോരുമറിയാതെ ഒരുനാൾ ചത്തുചീർത്ത മൺറോസായിവ്തന്നെയായിരിക്കുമെന്ന് കഥയറിയുന്നവർ പറഞ്ഞു മേലാസകലം പുഴുവരിച്ച് ചത്തുചീർത്ത് നാററം പടിഞ്ഞാറൻ കാററിൽ അഴിമുഖത്തും പാലത്തിനക്കരെയും പരന്നപ്പോഴാണ് ആൾക്കാർ അറിഞ്ഞെത്തിയത്. ബംഗ്ളാവിൻെറ പറമ്പിൽത്തന്നെ കുഴികുത്തി സായിവിനെ കുഴിച്ചിടുകയും ചെയ്തു. അഴിമുഖത്ത് പഴയ ബംഗ്ളാവ് പൊളിഞ്ഞ് തമ്പോറായി, ആരോരും നോക്കാനോ കൊണ്ടുനടക്കാനോ ഇല്ലാതെ വെറുതെ കിടന്നു. സായിവിനെ കുഴിച്ചിട്ട ബംഗ്ളാവുപറമ്പിൽ ആരും കടന്നുചെല്ലാതായി. ഓരിക്കുറുക്കന്മാരുടെ താവളമായി. എങ്കിലും ചില രാത്രികളിൽ അതിനകത്ത് വെളിച്ചം കാണാം. ശബ്ദഘോഷങ്ങളും ബാൻഡിൻെറ മുഴക്കവും ഉയർന്നുപൊങ്ങാറുണ്ടത്രെ. പാലത്തിൻെറ ചുവട്ടിൽ നിലാവുള്ള രാത്രികളിൽ കരവല വീശി മീൻപിടിക്കാനെത്തുന്ന ചിലർ, കാലുറയും കാസത്തൊപ്പിയുമൊക്കെയായി പുഴത്തീരത്തുകൂടി സായിവ് നടന്നുപോകുന്നതു കണ്ടുവത്രെ.

കൈയിൽ ഒററലും പിടിച്ച് മീൻപിടിക്കാനിറങ്ങുന്ന സായിവിൻെറ കോലം കണ്ട് പലരും അക്കാലങ്ങളിൽ പേടിച്ചിട്ടുണ്ട്. ചാട്ടക്കുട്ടിച്ചാത്തൻ തെറകഴിഞ്ഞ് ചാത്തൻമുടിയഴിക്കാതെ കൊയ്യേടം കോറോത്തുനിന്ന് തിരിച്ചു വരികയായിരുന്ന മുന്നൂററാൻ നാണൂട്ടിയുടെ കൂടെ മൂരാട്ട് പാലത്തിൻെറയരികെനിന്നും സായിവ് ഒന്നിച്ചുകൂടിയത്രെ. ബംഗ്ളാവിൽ ച്ചെന്ന് കള്ളും മീനും തിന്നാമെന്നു പറഞ്ഞ് ക്ഷണിച്ചുവത്രെ. ഇംഗ്ളീഷിൽ എന്തൊക്കെയോ ചോദിക്കുകയും പറയുകയും ചെയ്തുവത്രെ. സായിവിൻെറ വലത്തെ കൈയിലെ റോസാപ്പൂവ് മണത്തുനോക്കുവാൻ പുഞ്ചിരിച്ചുകൊണ്ടു പറഞ്ഞുവത്രെ. നാണൂട്ടിയുടെ തലയിൽ ചാത്തൻമുടിയുണ്ടായിരുന്നതിനാൽ രക്ഷപ്പെട്ടു. കൈയിൽ ഉറവാളും അരയിൽ അരമണിയും കാലിൽ ചിലമ്പും ഉണ്ടായിരുന്നതിനാൽ സായിവിന് ചാട്ടക്കുട്ടിച്ചാത്തനെ തൊടാൻ കഴിഞ്ഞില്ലത്രെ. പറശ്ശിനിക്കടവിലെ മുത്തപ്പന്മാരുടെ ഊററം. ഓടും ഇരുമ്പുമാണല്ലോ മുന്നൂററാൻെറ ശരീരം മുച്ചൂടും. തലയിൽ കുരുത്തോല. കുരുത്തോല കണ്ടാൽ ഏതുവകയല്ലാ പ്രേതവും ഭയപ്പെടുമെന്ന ആശയം പറഞ്ഞുതന്നതുതന്നെ മുന്നൂററാൻ നാണൂട്ടിയാണ്. നാണൂട്ടിയുടെ ചോരയീമ്പാൻ തേററയണച്ച് മൂർച്ച വയ്പിച്ച സായിവിന്; പിന്നെ കാലം കുറച്ച് കഴിഞ്ഞപ്പോൾ കിട്ടിയത് പാവം കൊയ്യക്കാരൻ ചന്തപ്പനെയായിരുന്നു. വയററിൽ നിറയെ കള്ളുണ്ടായിരുന്നതിനാൽ ചന്തപ്പൻ അങ്ങോട്ടുചെന്നു നിന്നുകൊടുത്തതാവാനാണിട. ഒററലിട്ടു മീൻപിടിക്കുന്നവനോട് തട്ടിക്കയറി ആ നട്ടപ്പാതിരാനേരത്ത് രണ്ടു മീൻ വാങ്ങിയാൽ, പുരയിൽ കൊണ്ടുവന്ന് അത് കരിച്ചോ പൊരിച്ചോ തിന്നാമെന്നു പൂതിവച്ചിട്ടുമുണ്ടാകും നല്ലൊരു തീററക്കൊതിയനായിരുന്നുവല്ലോ ചന്തപ്പൻ. സായിവിന് ചന്തപ്പൻെറ വരവും ചോദ്യവും വയററിലെ കള്ളും മത്തുപിടിപ്പിച്ചിരിക്കാം. അഴിമുഖത്തടിഞ്ഞ കുട്ടികളുടെ അച്ഛൻെറ

ശവശരീരം അന്ന് നേരേചൊവ്വേ കാണാൻ പോലും സാധിച്ചിരുന്നില്ല. അച്ഛൻെറ സ്വഭാവം കിട്ടിയിട്ടില്ലെങ്കിലും ഏട്ടന് അച്ഛൻെറ തൽസ്വരൂപം കിട്ടിയിട്ടുണ്ടെന്ന് അമ്മ പറയാറുണ്ട്. കോലായയിലിരുന്ന് കഴുക്കോലിനോടും ഉമ്മറത്തുണിനോടും ന്യായം പറയുന്നവനായിരുന്നില്ലല്ലോ അച്ഛൻ. നാണിക്കുട്ടി പതുക്കെ ചോദിച്ചു: ''ഏട്ടനാരോടാ ലൊട്ടുലൊടുക്കു വർത്തമാനം പറയുന്നത്?''

''നിൻെറ തിയ്യനോട്—''കേളുക്കുട്ടിയുടെ പരുഷശബ്ദം.

''ഏട്ടൻ എൻെറ തിയ്യനെ കണ്ടോ? എന്നിട്ടെന്തേ കൂട്ടിക്കൊണ്ടരാഞ്ഞേ?''

നാണിക്കുട്ടി അങ്ങനെ ചോദിക്കുകയും ഏട്ടൻെറ വർത്തമാനത്തിലെ പൊരുളില്ലായ്മകൾ ഓർത്ത് ചിരിക്കുകയും ചെയ്തു. കേളുക്കുട്ടി പിന്നെ ഒന്നും സംസാരിച്ചില്ല. പത്രം •വായിക്കാൻ കൂമ്പുചിമ്മിനിയുമായി നാണിക്കുട്ടി വീണ്ടും കോലായയിലേക്കു ചെന്നു. കൂമ്പുചിമ്മിനിയുടെ വെളിച്ചത്തിൽ കുളിച്ചീറനായ് മുടി കോതിയിട്ടു ചുവന്ന ബ്ളൗസും തുണിയുമുടുത്ത് കോലായയിൽ വന്ന പെണ്ണിനെ നല്ലവണ്ണം കണ്ടു. കേളുക്കുട്ടി ശബ്ദമുയർത്തിപ്പറഞ്ഞു: ''ആ വിളക്ക് അവിടെവച്ച് അകത്തേക്കു പോ പെണ്ണേ—നിന്ന് കുണുങ്ങാണ്ട്. ഇത്രയായിട്ടും · തലയിൽ പാഞ്ഞ് കയറ്വാ പെണ്ണ്—''

നാണിക്കുട്ടി അകത്തേക്കു വലിഞ്ഞു. പത്രം നിവർത്തിവച്ച് കേളുക്കുട്ടി വായനയാരംഭിച്ചു. വയറു നിറഞ്ഞനേരം. വായയുടെ ചുവ ഇനിയും മാററുവാനും മനംപുരട്ടൽ ഇല്ലാതാക്കാനും ഇനിയും ബീഡി ബാക്കിയുണ്ട്. തീപ്പെട്ടിയുമുണ്ട്. എല്ലാം വാങ്ങിയൊപ്പിക്കുന്ന പെണ്ണ് ഈ കോലത്തിൽ ഇനിയും ദിവസങ്ങൾ പള്ള്യാലിലും അച്ഛംവീട്ടുനടയിലും പുല്ലുതെഴുക്കും കാണാപ്പറമ്പുകളിലും പുല്ലരിയാനലയുമല്ലോ. അരിഞ്ഞ് കററകളാക്കി കെട്ടി ആ പുല്ലുംകെട്ട് ചുമന്ന് അങ്ങാടിമുക്കിലെ പുറമ്പോക്കിൽ, പൂവരശിൻെറ ചുവട്ടിൽ മററു പെണ്ണുങ്ങൾക്കൊപ്പം ചെന്നുനില്ക്കുമല്ലോ. പുല്ലിനും പെണ്ണിനും കൂട്ടി വില പറയുന്നവരുടെയൊപ്പം അവരുടെ പയ്യാലകളിൽ പുല്ലുകെട്ടും ചുമന്ന് പെണ്ണ് ചെല്ലും. തൊഴുത്തിലെ എരുതുകളുടെ കുളമ്പടിശബ്ദങ്ങളും അവയുടെ കഴുത്തിൽ തൂക്കിയ മണിയൊച്ച മുഴക്കങ്ങളും വിഴുങ്ങിക്കളയുന്ന മർമ്മരങ്ങൾ ആ പയ്യാലകളിൽ ഇന്ന്മ്കൊള്ളും. അത്രയും ഓർത്തപ്പോൾ കൂമ്പുചിമ്മിനിയുടെ വെളിച്ചത്തിലും പത്രത്തിലെ അക്ഷരങ്ങൾ കറുത്തപുള്ളികളായി മിന്നിച്ച് ഉരുവാകുന്നു. ഒരു വലിയ കറുത്ത വൃത്തമായി അക്ഷരങ്ങൾക്ക് രൂപമാററം സംഭവിക്കുന്നു. ജീവനുള്ള കറുത്ത വൃത്തങ്ങൾ പശുത്തൊഴുത്തുകളിൽ ചലിക്കുന്നത് കേളുക്കുട്ടി കാണുന്നു. അവൻ വിളക്കണച്ചു. കോലായയിലെ ഇരുട്ടിൽ അവൻ ഒററപ്പെട്ടു. ആ ഒററപ്പെടലും അവനെ ആശ്വസിപ്പിച്ചില്ല....

(തുടരും)



ഉണ്ണിക്കൃഷ്ണൻ തിരുവാഴിയോട്

# ദൃക്സാക്ഷി

## 31



ഹർഭജൻ സിംഗ് പതിവിലും നേരത്തേ ഉണർന്നു. സ്ളിംഗിലിട്ടിരുന്ന കൈയിലെ വേദനയ്ക്ക് തെല്ല് ശമനമുണ്ട്. തലയ്ക്കുണ്ടായിരുന്ന വിങ്ങലും കുറഞ്ഞിട്ടുണ്ട്. മൂന്നു ദിവസമേ ആയിട്ടുള്ളൂ ആസ്പത്രിയിലെത്തിയിട്ടെങ്കിലും എത്രയോ ദിവസങ്ങളായി എന്ന് തോന്നുന്നു.

താഴെ ഡറി വിരിച്ച് കിടക്കുകയായിരുന്നു പ്രീതം. അവൾക്ക് നല്ല ഉറക്കമാണ്. കഴിഞ്ഞ രണ്ടുമൂന്നു ദിവസം വേണ്ടപോലെ ഉറങ്ങാൻ കഴിഞ്ഞിട്ടില്ല. എപ്പോഴും വീട്ടിലെ കാര്യങ്ങളെ ച്ചൊല്ലി വേവലാതിയാണവൾക്ക്. മാതാജി വീട്ടിലുണ്ടെങ്കിലും ദൈനംദിന കാര്യങ്ങളുടെ ചുമതല പ്രീതമിനാണ്. തൻെറ അസാന്നിദ്ധ്യത്തിൽ വീട്ടിലെ കാര്യങ്ങൾക്ക് വീഴ്ച വന്നേക്കും. സത്വീറും കർത്താറും ഇപ്പോഴും ഇരുത്തംവരാത്ത കുട്ടികളാണ്. പ്രീതം എപ്പോഴും പറയും—വീട്ടിലെ മുതിർന്ന രണ്ടു കുട്ടികളായേ അവരെ കണക്കാക്കേണ്ടൂ. മാതാജിയും അവളെ പിന്താങ്ങും. മനീന്ദറിൻേറയും സുനീന്ദറിൻേറയും മീതെയുള്ള കുട്ടികൾ മാത്രമാണവർ.

അയൽപക്കത്തുള്ള പല വീടുകളിലും കൊള്ളയും കൊലയും നടന്ന കാര്യം മാതാജി ഇന്നലെ അത്താഴം കൊണ്ടുവന്നപ്പോഴാണ് സൂചിപ്പിച്ചത്....മനീന്ദറിനേയും സുനീന്ദറിനേയും രവിസാബ് കൊണ്ടുപോയകാര്യവും പറഞ്ഞു. ആൾക്കൂട്ടം തൻെറ വീടിൻെറ മുന്നിൽ വന്നതും പുറത്തു വലിയ താഴ് കണ്ട് മടങ്ങിപ്പോയതും, സത്വീറും കർത്താറും ചോരത്തിളപ്പിൽ അവരെ നേരിടാൻ ആഞ്ഞതും മററും മാതാജി കണ്ണീരടക്കിക്കൊണ്ടു വിശദീകരിച്ചു.

പുത്തർ. മറെറവിടെ ഹിന്ദുവും ശിഖനും മത്സരിച്ചാലും ഡെൽഹിയെ അത് ബാധിക്കില്ലെന്നായിരുന്നു എൻെറ ധാരണ. പക്ഷേ, ഡെൽഹിക്കും ഇനി പിടിച്ചു നില്ക്കാനാവില്ല. അധികാരത്തിൻെറ മൂക്കിനു താഴെയാണിത് സംഭവിക്കുന്നത്. തീക്കട്ടയിലാണ് ഉറുമ്പരിക്കുന്നത്.

ദുപ്പട്ടകൊണ്ട് മുഖംമറച്ച് മാതാജി തേങ്ങിക്കരഞ്ഞു. അപ്പോഴാണ് പ്രീതത്തിന് സംശയമുദിച്ചത്. ദേവർജി രണ്ടുപേരും അടുക്കളയിൽ തടങ്കലിലാണോ ഇപ്പോഴും....

കണ്ണീരിനിടയിലൂടെ അമ്മ പുഞ്ചിരിക്കാൻ ശ്രമിച്ചു. പിന്നെ വാത്സല്യവും തെല്ലപരാധബോധവും അലിയിച്ചുചേർത്ത വാക്കുകളുതിർന്നു.

മനീന്ദറും സുനീന്ദറുമാണെങ്കിൽ ഇടയ്ക്ക് ഈരണ്ടടി വച്ചുകൊടുക്കാം. പോത്തുകളോളം പോന്ന സത്വീറിനേയും കർത്താറിനേയും അങ്ങനെ തല്ലാൻ പററുമോ? പ്രത്യകിച്ച് 'ബഹു'മാരുടെ മുമ്പിൽവച്ച്?

ഹർഭജൻ അതുകേട്ട് പൊട്ടിച്ചിരിച്ചു. ആ ചിരിയിൽ പങ്കുചേരാതിരിക്കാൻ മാതാജിക്കും പ്രീതമിനും കഴിഞ്ഞില്ല. പക്ഷേ, രണ്ടുപേരുടേയും കണ്ണുകൾ നിറഞ്ഞൊഴുകുന്നുണ്ടായിരുന്നു.

ചിരിക്കിടയിൽ ഹർഭജന് ചോദിക്കാതിരിക്കാൻ കഴിഞ്ഞില്ല.

കൂട്ടിലിട്ട ആ പെരിച്ചാഴികളെ തുറന്നുവിടാമായിരുന്നില്ലേ അമ്മയ്ക്ക്?

മാതാജി ഗൗരവം പൂണ്ടു.

നിനക്കങ്ങനെ പറയാം. ഭ്രാന്തുപിടിച്ച ആൾക്കൂട്ടം അവരെ കശക്കിയെറിയുമായിരുന്നു. ഇനി നീ വന്നിട്ട് നിൻെറ ഇഷ്ടംപോലെ ചെയ്തോ....

ഡോക്ടറെക്കണ്ട് കഴിയുന്നതും വേഗം ആസ്പത്രിയിൽനിന്നും വിടുതൽ ചെയ്യണമെന്ന് ആവശ്യപ്പെട്ടു. സംഭവങ്ങളുടെ ഏതാണ്ടൊരു ചിത്രം വരച്ചുകൊടുത്തപ്പോൾ ഡോക്ടർ പറഞ്ഞു–ഈ പരിതഃസ്ഥിതിയിൽ വീട്ടിൽനിന്ന് കുറച്ചുദിവസംകൂടി വിട്ടുനില്ക്കുന്നതല്ലേ ഉചിതം?

ഡോക്ടർ.....എൻെറ ആരോഗ്യം എനിക്ക് പ്രശ്നമല്ല. പക്ഷേ, എൻെറ കുടുംബങ്ങളുടെ രക്ഷ എൻെറ ചുമതലയാണ്.

ഡോക്ടർ വീണ്ടും സംശയിച്ചു. അപ്പോൾ ഹർഭജൻ പാതി തമാശയിലും പാതി കാര്യത്തിലും പറഞ്ഞു.

ശരി ഡോക്ടർ. ഡോക്ടർ നിർബന്ധിക്കുകയാണെങ്കിൽ ഞാനിവിടെത്തന്നെ കൂടാം. പക്ഷേ, ഒരു കണ്ടീഷൻ. എൻെറ രണ്ടനുജന്മാരേയും അവരുടെ ഭാര്യമാരേയും ഇവിടെ അഡ്മിററ് ചെയ്യാൻ കനിവുണ്ടാവണം....

അതുകേട്ടപ്പോൾ ` ഡോക്ടർ ചിരിച്ചു. എന്തോ ഓർത്തുകൊണ്ട് ഡോക്ടർ പറഞ്ഞു:

മിസ്ററർ രവിയല്ലേ നിങ്ങളെ അഡ്മിററ് ചെയ്തത്? അദ്ദേഹത്തോട് എന്നെ കോണ്ടാക്ട് ചെയ്യാൻ പറയൂ....നാളെത്തന്നെ ഡിസ്ചാർജ്ജ് ചെയ്യുന്ന കാര്യം ഞാൻ പരിഗണിക്കാം.

ഇന്നലെ മൂന്നു നാലുതവണ ഓഫീസിൽ ഫോൺ ചെയ്തുവെങ്കിലും രവി സാബിനെ കിട്ടിയില്ല. പുറത്തെവിടെയോ തിരക്കിലാണെന്ന് മറുപടി കിട്ടി. വീട്ടിൽ വിളിച്ചപ്പോൾ മനീന്ദറാണ് ഫോണെടുത്തത്...

ആപ് കൈസാ ഹൈ ഡാഡി....

ബദ്മാശ്. പഞ്ചാബി ഭൂൽ ഗയാ ക്യാ....? കളിയായി ചോദിച്ചു.

കീഗൽ ഹൈ ഡാഡി? മകൻ ഭാഷ മാററി....

സബ് കുശ് മംഗൽ ഹൈ ബേട്ടാ.....താൻ ശുദ്ധ ഹിന്ദിയിലേക്കു മാറി.

സുനീന്ദർ ഠീക് ഹൈനാ.....

സബ് ഠീക് ഹൈ....പിന്നെ ഡാഡീ....എൻെറ ശബ്ദം 'ചോക്ര'യുടേയോ 'ചോക്രി'യുടേയോ? രണ്ടിനും ഇടയിലെവിടെയോ? കുട്ടിത്തത്തിൻെറ മാർദ്ദവവും വിട്ടിരിക്കുന്നു. പക്ഷേ, ഇനിയും പരുഷമായിട്ടില്ല.

ഏന്തേ ചോദിക്കാൻ?

സാൽവാറും കമ്മീസും ധരിച്ചപ്പോൾ ഞങ്ങൾ സുന്ദരിക്കുട്ടികളായിരിക്കുന്നു എന്ന് ദർശൻ ദീദി പറയുന്നു....

ആരാണ് ദർശൻ ദീദി....?

ദർശൻ ദീദിയെ അറിയില്ലേ?

പെട്ടെന്ന് ആളെ പിടികിട്ടി. അപ്പോൾ രവി സാബ് സ്വന്തം വീടിനെ അഭയാർത്ഥി ത്താവളമാക്കിയിരിക്കയാണ്....

സാബ് വന്നാൽ ആസ്പത്രിയിലേക്ക് വിളിക്കാൻ പറഞ്ഞ് ഫോൺ വച്ചു.

പിന്നീട് രവിസാബ് ഡോക്ടറുമായി ബന്ധപ്പെട്ടുവോ എന്നറിഞ്ഞുകൂടാ. ഇന്ന് രാവിലെതന്നെ ഡിസ്ചാർജ്ജ് ചെയ്ത് വീട്ടിലെത്തിയാൽ മതിയായിരുന്നു. ആൾക്കൂട്ടത്തെ നേരിടാൻ ഒരു കാലില്ലാത്ത, ഒരു കൈ സ്ളിംഗിലായ, പരിക്കുകളേററ തനിക്കാവില്ല. പക്ഷേ, ആൾക്കൂട്ടത്തിലെ ഓരോ അംഗവും, അവർ തൻെറ കോളണിയിലുള്ളവരാണെങ്കിൽ, തനിക്കപരിചിതനാവാൻ വഴിയില്ല. AIIMSൻെറ മുന്നിൽവച്ച് തൻെറ മേൽ നടന്ന ആക്രമണം വിഭിന്നമായിരുന്നു. അതിലെ ഒരു മുഖവും തനിക്ക് പരിചിതമായിരുന്നില്ല. നിമിഷത്തിൻെറ സൂചിമുനയിൽനിന്ന് സ്വയം ഉരുത്തിരിഞ്ഞ ആ കലാപം തനിക്ക് മനസ്സിലാക്കാനാവും. താടിയും തലപ്പാവുമുള്ള ആരേയും ആ നിമിഷത്തിൻെറ സങ്കുചിതത്വത്തിന് മാപ്പു കൊടുക്കാനാവില്ല. പക്ഷേ, ഇന്നലെയും, മിനിഞ്ഞാന്നും നടന്ന കൊള്ളയ്ക്കും, കൊള്ളിവയ്പുകൾക്കും, കൊലപാതകങ്ങൾക്കും ന്യായീകരണമില്ല. ഏതോ കുത്സിതമായ ശക്തികൾ കരുനീക്കുന്നതിനനുസരിച്ച് പെരുമാറുന്ന ആൾക്കൂട്ടം. സബർബിലുള്ള ചേരികളിൽനിന്നും വാടകയ്ക്കെടുത്ത ആൾക്കൂട്ടം. ട്രക്കുകളിലും ബസ്സുകളിലുമായി പ്രത്യേകം തിരഞ്ഞെടുത്ത കോളണികളിൽ എന്തും ചെയ്യാനുള്ള ലൈസൻസുമായി അഴിച്ചുവിടപ്പെട്ട ആൾക്കൂട്ടം

അവർക്കുള്ള ബ്രീഫ് വളരെ ഹ്രസ്വമായിരുന്നു.

ശിഖരെ ഒരു പാഠം പഠിപ്പിക്കുക. വിഭജനത്തിനുശേഷം കഠിനാദ്ധ്വാനംകൊണ്ടും, അസാമാന്യമായ കർമ്മകുശലതകൊണ്ടും പലതും നേടിയെടുത്തവരാണ് ശിഖർ. സ്വാഭിമാനികളായ അവർ ആരുടേയും അടിമയാവാൻ ഇഷ്ടപ്പെട്ടില്ല. ഏത് ജോലിയായാലും അത് ഭംഗിയായി ചെയ്തു തീർക്കാൻ അവൻ ഉത്സാഹിച്ചു. മണ്ണിൽനിന്ന് പൊന്ന് വിളയിക്കാൻ അവനു കഴിഞ്ഞു. അവൻെറ വിരൽത്തലപ്പുകളിൽ യന്ത്രങ്ങൾ മെരുങ്ങി. ചെറുതും വലുതുമായ വ്യവസായങ്ങൾ അവൻ സ്വന്തമാക്കി. ഡാബകൾ തൊട്ട് പഞ്ചനക്ഷത്ര ഹോട്ടലുകൾ വരെ. സൈക്കിൾ റിപ്പയർ ഷോപ്പുകൾ തൊട്ട് ഓട്ടോ മൊബൈൽ സ്പേർപാർട്ടുകൾ നിർമ്മിക്കുന്ന ഫാക്ടറികൾവരെ. തണുപ്പിച്ച വെള്ളവും ലസ്സിയും വില്ക്കുന്ന ഉന്തുവണ്ടികൾതൊട്ട് വാററുശാലകളും. സോഫ്ട് ഡ്രിങ്ക്സ് ഫാക്ടറികളും വരെ.



ആർമിയിലും, നേവിയിലും, എയർഫോഴ്സിലും ഏററവും താഴ്ന്നതലം മുതൽ എല്ലാ തലങ്ങളിലും അവർ വിലസി. അവൻ പേരെടുത്ത ധനശാസ്ത്രജ്ഞനും, അഡ്മിനിസ്ട്രേറ്ററും, ബാങ്ക് മാനേജരുമായി. പൊതുമേഖലയിലും സ്വകാര്യ മേഖലയിലും എക്സിക്യൂട്ടിവുകളായി. അദ്ധ്വാന ശീലവും സമർപ്പണ ഭാവവുമായിരുന്നു അവൻെറ ആസ്തി. മാർക്കററിംഗിൽ. മാനുഫാക്ച്ചറിംഗിൽ. മാനേജ്മെൻറിൽ. പരസ്യത്തിൽ. പഞ്ചാബിന് മാത്രമല്ല, ഭാരതത്തെ മുഴുവൻ ഊട്ടാൻവേണ്ട ഗോതമ്പും അരിയും അവൻ വിളയിച്ചു.

സ്വയം പര്യാപ്തതയിൽ നിന്നുരുത്തിരിഞ്ഞ സ്വാതന്ത്ര്യ ബോധത്തിൽ പക്വതവരാത്ത ചെറുപ്പക്കാർ അവസരവാദികളായ രാഷ്ട്രീയക്കാരുടെ ദുഷ്പ്രേരണയാൽ സാഹസികമായ ഉദ്യമങ്ങളിൽ മുഴുകി. ആ സാഹസികതയെ മുളയിൽത്തന്നെ നുള്ളിക്കളയാനോ, സുശക്തമായ ആ യുവചൈതന്യത്തെ, അർത്ഥവത്തായ മേഖലകളിലേക്ക് വികസിപ്പിക്കാനോ ആരും മുൻകൈയെടുത്തില്ല. ഭിന്ദ്രൻവാലയെപ്പോലുള്ളവരുടെ ചൊൽപ്പടിക്ക് നില്ക്കാൻ വിധിക്കപ്പെട്ടതായിരുന്നു ആ യുവശക്തി. സ്വതന്ത്ര ഭാരതത്തിൽ കാലാകാലങ്ങളിൽ ഉരുത്തിരിഞ്ഞ, ആദർശങ്ങളുടെ മിഥ്യാജ്വാലകളിലേക്ക് ആവാഹിക്കപ്പെട്ട വ്യർത്ഥതയുടെ ഇളം ചിറകുകൾ. കഴിഞ്ഞ രണ്ടുമൂന്നു ദശകങ്ങളിൽ നാമെന്തെല്ലാം കണ്ടു? ചൈനയിൽനിന്നും റഷ്യയിൽനിന്നും പ്രചോദനമുൾക്കൊണ്ട കമ്മ്യൂണിസത്തിൻെറ വിവിധ പതിപ്പുകൾ തൊട്ട് നക്സൽബാരിയിലെ അധ്വാൻചറിസം വരെ.

എക്സിസ്റ്റൻഷ്യലിസംതൊട്ട് ഹിപ്പിയിസം വരെ. പഞ്ചാബിലെ ഭീകരന്മാരുടെ കാലത്തിന്റെ ഉരുൾ പൊട്ടലുകളിൽ നിറവുതിർന്ന ഒററപ്പെട്ട തീപ്പൊരികൾമാത്രം ഖാലിസ്ഥാൻ രൂപംകൊണ്ടാൽത്തന്നെ ഒരു പകൽസ്വപ്നം പോലെ അതലിഞ്ഞില്ലാതാവും. രാഷ്ട്രീയമായും ഭൂമിശാസ്ത്രപരമായും നിലനില്ക്കാനാവാത്ത ഖാലിസ്ഥാൻ.

അയാൾ ഭാവിയെക്കുറിച്ച് ഉൽക്കണ്ഠാകുലനായി. ആകെയുള്ള ജനസംഖ്യയിൽ വെറും രണ്ടു ശതമാനംമാത്രമാണ് ഭാരതത്തിൽ ശിഖൻ. പക്ഷേ, ആർമി ഓഫീസർമാരിൽ മുപ്പതു ശതമാനവും ശിഖരാണ്. രാജ്യത്തിന്റെ പ്രധാനമന്ത്രിയെ നിർദ്ദയം വെടിവച്ചുകൊന്ന വംശത്തിന് എന്നെന്നേക്കും കളങ്കമായി ഈ സംഭവം നിലനില്ക്കും. അവന്റെ വിശ്വസ്തത-ക്രെഡിബിലിററി—രാജ്യസ്നേഹം. എല്ലാം ചോദ്യം ചെയ്യപ്പെട്ടു തുടങ്ങുമ്പോൾ, റിക്രൂട്ട്മെൻറ് സെൻററുകളിൽനിന്ന് ശിഖയുവാക്കളത്രയും തലയും താഴ്ത്തി നിരാശരായി മടങ്ങേണ്ടിവരുമ്പോൾ, മിലിറ്ററിയിലും, പാരാമിലിറ്ററി ഫോഴ്സുകളിലുമുള്ള ശിഖർക്ക് ന്യായേന കിട്ടേണ്ട കയററം കിട്ടാതെ വരുമ്പോൾ. ..ഈ ശ്വരാ....എന്താണ് സംഭവിക്കുക. ശിഖന്മാരിൽ പ്രാവുകളുടെ എണ്ണം കൂടെക്കൂടെ ചുരുങ്ങിവരും. കഴുകന്മാരുടെ എണ്ണം പെരുകും. ഹിന്ദു തീവ്രവാദികൾ ആ അവസരമാണ് പാർത്തിരിക്കുന്നത്. ദ ഗ്രേററ് ബാക്ക് ലാഷ്...കലങ്ങിയ വെള്ളത്തിൽനിന്ന് മീന് പിടിക്കാൻ തയ്യാറായി കരയിൽ കാത്തിരിക്കുന്ന. നേതാക്കൾ ശിഖരുടേയും ഹിന്ദുക്കളുടേയും ഇടയിൽ വേണ്ടത്രയുണ്ട്. 1947-ന് ഇങ്ങനെ എത്രയെത്ര ആവർത്തനങ്ങളുണ്ടാവും.?

ഇതിനിടയിൽ പ്രീതം ഉണർന്നു കഴിഞ്ഞിരുന്നു. തന്റെ മുഖഭാവം അവൾ ശ്രദ്ധിക്കുന്നുണ്ടായിരുന്നു. അയാളുടെ അസ്വസ്ഥത വർദ്ധിച്ചു. അഴിഞ്ഞുകിടന്ന കൃത്രിമക്കാൽ സ്വന്തം കാലിനോട് ബന്ധിച്ച് ബക്കിളുകളിട്ടു. അപ്പോഴേക്കും ഡോക്ടറെത്തി. കൂടെ ട്രേയിൽ മരുന്നുകളുമായി നേഴ്സ്.

സ്ളിംഗിൽക്കിടന്ന കൈയിലുള്ള വിക്കത്തിൽ വിരലമർത്തി ഡോക്ടർ ചോദിച്ചു.

ഇതെങ്ങനെയുണ്ട്?

കുറവുണ്ട്.

സ്റ്റെതസ്കോപ്പ് മുതുകിൽ വച്ച് ചെവിയോർക്കുന്നതിനിടയിൽ നഴ്സ് തെർമ്മോമീറ്റർ ചുണ്ടുകൾക്കിടയിൽവച്ചു. ചാർട്ടുനോക്കി എന്തോ സ്വയം പിറുപിറുത്തു ഡോക്ടർ.

രവി ഫോൺ ചെയ്തിരുന്നു. തിടുക്കമാണെങ്കിൽ ഇപ്പോൾത്തന്നെ ഡിസ്ചാർജ്ജ് ചെയ്യാം.

പ്രീതത്തിന്റെ മുഖം വികസിച്ചു. അവൾ ഡോക്ടറോട് 'ബഹുത് ബഹുത് ശുക്രിയ' പറഞ്ഞു. ആചരിക്കേണ്ട ഔഷധങ്ങളുടെ വിവരം അവൾ നഴ്സിൽനിന്ന് മനസ്സിലാക്കി.

നാലുദിവസം കഴിഞ്ഞ് ഒരു ചെക്കപ്പുകൂടി നടത്തണമെന്ന് ഡോക്ടർ ഉപദേശിച്ചു.

ഡോക്ടറും നഴ്സും പുറപ്പെട്ടപ്പോഴേക്കും പ്രീതം ലൊട്ടുലൊടുക്ക് സാധനങ്ങൾ ഒതുക്കി സഞ്ചിയിലാക്കാൻ തുടങ്ങി.

മാതാജി ഉച്ചഭക്ഷണവുമായി വീട്ടിൽനിന്ന് പുറപ്പെടുന്നതിനു മുമ്പുതന്നെ അങ്ങെത്താം.

ഡ്രസ്മാററിയപ്പോഴേക്കും ഡിസ്ചാർജ്ജ് ചെയ്ത കടലാസുകളുമായി നഴ്സ് എത്തിക്കഴിഞ്ഞു. നഴ്സിനോടും, ചുരുങ്ങിയ സമയത്തിനുള്ളിൽ പരിചയപ്പെട്ട മററു രോഗികളോടും യാത്രപറഞ്ഞ് അവർ പുറത്തേക്കിറങ്ങി.

പുറത്ത് ശിശിരത്തിന്റെ സൗമ്യമായ വെയിൽ. നഗരത്തിന് നിർലജ്ജമായൊരു പ്രസന്നതയുണ്ടോ? താരതമ്യേന വിജനമാണ് റിംഗ്റോഡ്. ടാക്സിയോ, ഓട്ടോറിക്ഷയോ കിട്ടിയേക്കുമെന്ന പ്രതീക്ഷയിൽ റോഡുവക്കിൽ അവർ കാത്തുനിന്നു.

ടാക്സി സ്റ്റാൻഡിൽ ടാക്സികളൊന്നും നില്ക്കുന്നില്ലെന്ന കാര്യം അയാൾ ശ്രദ്ധിച്ചു. റോഡിൽ ടാക്സികളും ഓട്ടോറിക്ഷകളും ഓടുന്നില്ലെന്നുതന്നെ പറയാം. ഒന്നോ രണ്ടോ ടാക്സികൾ കണ്ടുവെങ്കിലും അതിലെല്ലാം യാത്രക്കാരുണ്ടായിരുന്നു. സാധാരണഗതിയിൽ മൂൽചന്ദ് ഹോസ്പിറ്റലിൽനിന്ന് അമർ കോളണിയിലേക്ക് നടക്കാനുള്ള ദൂരമേയുള്ളു.

പക്ഷേ, ഒരു കാൽ കൃത്രിമം. ഒരു കൈ സ്ളിംഗിൽ.

പ്രീതത്തിന്റെ കൈയിൽ കമ്പിളിയും വിരികളും എല്ലാമുള്ള ഒരു കെട്ട്. പുറമേ മരുന്നുകളും പാത്രങ്ങളും സ്റൗവും എല്ലാമുള്ള ഒരു പ്ളാസ്ററിക് ബാസ്കററ്....

ഇവിടെ ഇങ്ങനെ നില്ക്കുന്നത് ശരിയല്ല—പ്രീതത്തിന്റെ വാക്കുകളിൽ അസ്വസ്ഥതയും ഭീതിയും നിഴലിച്ചിരുന്നു. ഏതർദ്ധരാത്രിയിലും ഡെൽഹിയുടെ വിദൂരമായ ഗലികളിൽപ്പോലും ഒരിക്കലും അരക്ഷിതത്വം തോന്നിയിട്ടില്ല തനിക്ക്. ഡെൽഹിയെ ഡെൽഹിയാക്കിയതിൽ തന്നെപ്പോലെയുള്ള അസംഖ്യം സർദാർമാരുടെ വിയർപ്പിനും രക്തത്തിനും പങ്കുണ്ട്. സർദാർമാരില്ലാത്ത ചണ്ഡിഗഢ് തനിക്ക് ഭാവനയിൽക്കാണാൻ കഴിയും. പക്ഷേ, ഡെൽഹിയും ശിഖനും വേർപിരിയാനാവാത്ത വിധം ബന്ധപ്പെട്ടു കഴിഞ്ഞിരിക്കുന്നു. ഡെൽഹി ശിഖന് നല്കിയതിനേക്കാൾ ശിഖൻ ഡെൽഹിക്ക് കൊടുത്തിട്ടുണ്ട്. പക്ഷേ, കഴിഞ്ഞ രണ്ടുമൂന്നു ദിവസംകൊണ്ട് ചിത്രമാകെ മാറിയിരിക്കുന്നു.

ചാരനിറമാർന്ന ആകാശത്തിൽ മേയുന്ന കാർമേഘങ്ങളുടെ പഴുതിലൂടെ സൗമ്യമായ വെയിലിന്റെ ചീളുകൾ ഒലിച്ചിറങ്ങുന്നു. കാത്തുനില്പിന്റെ അലോസരം. അടുക്കളയിൽ തടങ്കലാക്കപ്പെട്ട അനിയന്മാർ. പുറത്ത് കാവലിരിക്കുന്ന അമ്മയും ഭാര്യമാരും. അകലെയെവിടെയോ ഭ്രാന്തുപിടിച്ച ഹിന്ദു തീവ്രവാദികൾക്കിടയിൽ, ഒരു ഹിന്ദുവിന്റെ സംരക്ഷണയിൽക്കഴിയുന്ന സുനീന്ദറും മനീന്ദറും. സാൽവാറും കമ്മീസും അണിഞ്ഞപ്പോൾ അവർ സുന്ദരിമാരായിരിക്കുന്നു എന്ന മനീന്ദറിന്റെ നിഷ്കളങ്കമായ പ്രസ്താവനയിലെ മൂർച്ചയുള്ള മുള്ളുകൾ ഹൃദയത്തെ കുത്തിക്കീറുന്നു. പൊന്നിനും പണത്തിനും, ടി.വിക്കും മാരുതി കാറിനും വേണ്ടി, നവവധുക്കളെ മണ്ണെണ്ണയൊഴിച്ച് കത്തിക്കാൻ മടിക്കാത്ത ലാലമാരുടെ ഡെൽഹിയിൽ, ശിഖയുവതികളുടെ ജീവൻ അപകടത്തിലല്ലെന്ന അറിവ് ആശ്വാസം നല്കുന്നില്ല.











ഒ.വി. വിജയൻ

# ബോധവ്രതന്റെ അനുഭവങ്ങൾ



ഓർമ്മയുടെ തുടക്കം ആ വിളിയുടെ തുടക്കവുമാണ്. ''ബോധവ്രതാ!''

അപ്പോഴൊക്കെയും താൻ മറുപടി പറഞ്ഞു. ''ഇതാ ഞാൻ വരുന്നു!''

''ബോധവ്രതാ!''

അമ്മ വിളിച്ചു, അച്ഛൻ വിളിച്ചു, അദ്ധ്യാപകൻ വിളിച്ചു, കൂട്ടുകാർ വിളിച്ചു. അപ്പോഴൊക്കെയും താൻ പറഞ്ഞു. ''ഞാനിതാ വരുന്നു.''

ഭാര്യ വിളിച്ചു, മകൻ വിളിച്ചു; മകൾ വിളിച്ചു, അവരുടെ മക്കൾ വിളിച്ചു. ആ വിളികളത്രയും ബോധവ്രതന്റെ അറിവ് സ്ഥിരപ്പെടുത്തി, ഞാൻ!

ഓരോ രാത്രിയും ഉറങ്ങാൻ കിടക്കുമ്പോൾ അവസാനത്തെ ചിന്ത ഇതായിരുന്നു, ഇത് ഞാനാണ്.

രാത്രിയെ പകലും പകലിനെ രാത്രിയും പിന്നിട്ടു. അലസമായ ഈ ആവർത്തനം ബോധവ്രതന് പരിചിതമായി.

എന്നാൽ അവസാനം ഒരുരാത്രി മററു




രാത്രികളിൽനിന്നെല്ലാം വിഭിന്നമാണെന്ന് ബോധവ്രതനറിഞ്ഞു. പുറത്തെ മരപ്പടർപ്പിൽ നിന്ന് അസാധാരണമായ ഒരു ശബ്ദം വിളിച്ചു. ''ബോധവ്രതാ!'' ബോധവ്രതൻ മറുപടി പറഞ്ഞില്ല.

രാത്രി പുലർന്നെങ്കിൽ എന്ന് ബോധവ്രതൻ ആശിച്ചു. രാത്രി പുലർന്നില്ല. മരപ്പടർപ്പിൽ നിന്ന് ആ ശബ്ദം വീണ്ടും വിളിച്ചു.

ചിലന്തിവലപോലെ നേർത്ത ഒരു പട്ടുനൂല് ബോധവ്രതനുമേൽ ചുററിപ്പിടിച്ചു. തട്ടിമാററിയിട്ടും അതിനെ കളയാൻ അയാൾക്കു കഴിഞ്ഞില്ല. മരപ്പടർപ്പിലെ അപരിചിതൻ ആ നൂല് വലിച്ചു. തടുക്കാനാവാതെ ബോധവ്രതൻ മരപ്പടർപ്പിലേക്കു നീങ്ങി.

ഒരു വിറയോടെ ബോധവ്രതൻ അപരിചിതനോടു പറഞ്ഞു, ''ഇത് ഞാനല്ല.''

അപരിചിതൻ കനിവോടെ ചിരിച്ചു. അപരിചിതൻ പറഞ്ഞു, ''ഇതു മനസ്സിലാക്കിത്തരുവാൻതന്നെയാണ് ഞാൻ നിന്നെ വിളിച്ചത്.''

അവർക്കാവശ്യം തലപ്പാവുള്ള തലകളാണ്. ജാലിയിൽ മിനുക്കിവച്ച താടിയുള്ള മുഖങ്ങളാണ്. നൂററാണ്ടുകൾക്ക് മുമ്പ് മുഗള ചക്രവർത്തിമാർ പറഞ്ഞതും മറെറാന്നല്ല. ഒന്നുകിൽ ജീവൻ. അല്ലെങ്കിൽ ഇസ്ളാം. ലിംഗാഗ്രങ്ങൾ ആഹുതി നല്കി തലയെ രക്ഷിച്ചവർ എത്രയോ ഉണ്ട്. അതിന് വിസമ്മതിച്ചവർ ശിഖചരിത്രത്തിലെ തിളക്കമുള്ള വഴിവിളക്കുകളായി പ്രകാശംചൊരിയുന്നു. ഗുരുതേഗ് ബഹാദൂർ. ഗുരുഗോബിന്ദ് സിംഗിന്റെ ഇളംപ്രായത്തിലുള്ള പുത്രന്മാർ. നവാബ് ഖസീർഖാന്റെ ആജ്ഞ അനുസരിച്ച് ചുമരിനോട് ചേർത്ത് ഇഷ്ടികകൾ പടുക്കുമ്പോൾ സൊറാവർസിംഗിന് ഒമ്പതും ഫത്തേസിംഗിന് ഏഴും ആണ് പ്രായം. സദസ്സിനിടയിൽനിന്ന് മാലേർ കോട്ലയിലെ നവാബ് ഷേർ മൊഹമ്മത്ഖാൻ പറഞ്ഞു—നിഷ്കളങ്കരും നിസ്സഹായരുമായ കുട്ടികളെ കൊല്ലാൻ പുണ്യകൊറാൻ അനുവദിക്കുന്നില്ല. പക്ഷേ, സച്ചാനന്ദ് എന്ന ഹിന്ദുവിന് പറയാൻ ന്യായമുണ്ടായിരുന്നു—മൂർഖൻ പാമ്പിന്റെ കുട്ടികളെ എത്രയുംവേഗം വകവരുത്തുന്നുവോ അത്രയും നല്ലത്....

വെയിലിന് തിളക്കം കൂടി വരുന്നുണ്ടോ? വേദന ശമിക്കാൻ നഴ്സ് തന്ന ഗുളികകൾ പ്രവർത്തിക്കാൻ തുടങ്ങിയെന്ന് തോന്നുന്നു. കൺപോളകൾക്ക് ഭാരം തോന്നുന്നു. ചുററും വെയിലിന് പകരം മഞ്ഞ പൂത്ത കടുക് വയലുകൾ. പ്രീതത്തിന്റെ ചുമലിൽ കൈവച്ചു.....

അകലെ കുതിരയുടെ കുളമ്പടികൾ അടുത്തടുത്തുവരുന്നതുപോലെ. കനം തൂങ്ങുന്ന കൺപോളകൾ തുറന്ന് പതുക്കെ നോക്കി. കടുക് വയലുകളുടെ മഞ്ഞപ്പൂക്കൾ വകഞ്ഞ്, അടുത്തടുത്ത് വരുന്ന, പാലിന്റെ വെൺമയുള്ള കുതിര. വെള്ളിയലുക്കുകൾ പിടിപ്പിച്ച ചുവന്ന വെൺകൊറ്റക്കുടയ്ക്ക് താഴെ ഗുരു ഉപവിഷ്ടനായിരിക്കുന്നു. വിരിഞ്ഞ നെഞ്ച്. ഉയർത്തിപ്പിടിച്ച തല. കണ്ണുകളിൽ ദീപ്തമായ പ്രശാന്തി...ചുമലിൽ ചിറകൊതുക്കിയിരിക്കുന്ന സുവർണ്ണ നിറത്തിലുള്ള പരുന്ത്. അദ്ദേഹം വിളിച്ചു—വരൂ...ഞാൻ വീട്ടിൽ ഇറക്കിവിടാം.

ബലിഷ്ഠമായ ആ കൈകൾ തന്നെ കോരിയെടുത്ത് കുതിരപ്പുറത്തിരുത്തി. സുവർണ്ണ നൂലുകൾ തുന്നിപ്പിടിച്ച പട്ടുവിരിയിൽ പ്രീതവും ഇരുന്നു. പതുക്കെപ്പതുക്കെ കു... യുടെ വേഗം ക്രമപ്രവൃദ്ധമായി.

തന്റെ മനസ്സിൽ ആ ചോദ്യം വീണ്ടുംവീ... ഇരട്ടിനിന്നു. ഡെൽഹി ശിഖന് അന്യമാവുമോ?

ഗുരു ആ ചോദ്യം കേട്ടുവെന്ന് തോന്നുന്നു. അദ്ദേഹത്തിന്റെ മുഖത്ത് പ്രസന്നമായ തേജസ്സ് വട്ടമിട്ടു.

പുത്തർ. നീ ഈ കഥ കേട്ടിട്ടില്ലേ? ഗുരുനാനാക് ദേവൻ ഒരിക്കൽ മുൾട്ടാൻ സന്ദർശിച്ചു. അക്കാലത്ത് മുൾട്ടാനിൽ ഒട്ടനവധി ഫക്കീറുകളുണ്ടായിരുന്നു. ഗുരുനാനാക്കിന്റെ സന്ദർശനം ഇഷ്ടപ്പെടാത്ത ഫക്കീറുകൾ ഗുരുദേവനുവേണ്ടി ഒരു പാത്രം നിറയെ പാലു കൊടുത്തയച്ചു. പാത്രം വക്കുവരെ നിറഞ്ഞിരുന്നു. ഒരുതുള്ളി പാലിന് അതിൽ സ്ഥലമില്ലായിരുന്നു. മുൾട്ടാനിൽ വേണ്ടത്ര ഫക്കീറുകളുണ്ടെന്നും ഗുരുദേവനിവിടെ സ്ഥാനമില്ലെന്നും ഭംഗ്യന്തരേണ പറയുകയായിരുന്നു ഫക്കീറുകൾ. ഗുരുദേവന് ഫക്കീറുകളുടെ സന്ദേശം മനസ്സിലായി. അദ്ദേഹം പാത്രത്തിൽ വക്കുവരെ നിറഞ്ഞ പാലിൽ ഒരു മുല്ലമലരിട്ടു. പാൽ തുളുമ്പിയില്ല. ആ പാത്രം അദ്ദേഹം ഫക്കീറുകൾക്കുതന്നെ മടക്കി അയച്ചു.

മുല്ലമലർ പാലിനെ അലോസരപ്പെടുത്തിയില്ല. പകരം അതിൽ പാറിക്കിടന്ന് സുഗന്ധം പകർന്നതേയുള്ളു, ആർക്കും ഒരുപദ്രവവുമില്ലാതെ. ആത്മീയമായ സുഗന്ധം പകർന്നുകൊണ്ട്, തനിക്കും മുൾട്ടാനിൽ സ്വന്തമായ ഒരു സ്ഥലം അവകാശപ്പെട്ടതാണെന്ന് പ്രഖ്യാപിക്കുകയായിരുന്നു ഗുരുദേവൻ.

പുത്തർ. നിനക്ക് മനസ്സിലാവുന്നുണ്ടോ? ഡെൽഹിയിലും, ഹിന്ദുസ്ഥാനിലും, ഈ ജഗത്തിലത്രയും ശിഖന് സ്ഥാനമുണ്ട്. മുൾട്ടാനിലെ ഫക്കീറുകൾ നാനാക് ദേവനെ സ്വീകരിച്ചതുപോലെ ഈ ലോകവും ശിഖനെ ആദരിക്കും. സ്വീകരിക്കും. ആ ദിവസം അകലെയല്ല....

കണ്ണു തുറന്നപ്പോൾ കുതിരയും ഗുരുദേവനുമില്ല. മാതാജിയുടെ മടിയിൽ കിടക്കുകയാണ് താൻ. അടുത്തുതന്നെ ഉൽക്കണ്ഠയോ... പ്രീതം. സത്വീർ. കർത്താർ. അവരുടെ ഭാര്യമാർ.

പ്രീതം ചുണ്ടോടടുപ്പിച്ച ലസ്സിക്ക് നല്ല തണുപ്പ്. നല്ല മധുരം. നല്ല പുളി.

**(തുടരും)**




എൻ.പി. തമ്പി


# അപരിചിതൻ



വിചിത്രപുരത്തേക്കുള്ള ബസ്സിൽ കയറിയതിനുശേഷമാണ് മാധവൻകുട്ടി തൻെറ സ്ഥലംമാററത്തെക്കുറിച്ച് അമ്മിണിയോടു പറയാൻ വിട്ടുപോയ കാര്യം ഓർത്തത്. അപ്പോഴേക്കും ബസ്സ് കുറേദൂരം പിന്നിട്ടു കഴിഞ്ഞിരുന്നു. വിചിത്രപുരത്തേക്കുള്ള സ്ഥലംമാററം തികച്ചും അപ്രതീക്ഷിതമായിരുന്നുവെങ്കിലും വിശേഷിച്ചു യാതൊരു പ്രതികരണവും കൂടാതെയാണ് ഉത്തരവു കൈപ്പററിയത്.

അനന്തപുരിയിൽനിന്നുള്ള തൻെറ ആദ്യത്തെ സ്ഥലംമാററം കൊച്ചുരാമപുരത്തേക്കായിരുന്നു. അതാണെങ്കിൽ വിവാഹം കഴിഞ്ഞ ഉടനേയും. വിവാഹത്തിനുവേണ്ടി കുറച്ചുദിവസം അവധിയിലായിരുന്ന മാധവൻകുട്ടി അവധികഴിഞ്ഞു മടങ്ങിയെത്തിയപ്പോൾ തനിക്കു സ്ഥലംമാററമാണെന്നറിഞ്ഞു മിഴിച്ചുനിന്നു. വിവാഹത്തിൻെറയന്നു കണ്ടപ്പോൾ മാനേജർ ഈ സ്ഥലംമാററത്തെക്കുറിച്ച് ഒരു സൂചനപോലും തന്നിരുന്നില്ല. വളരെ പാടുപെട്ടാണ് ആട്ടോറിക്ഷായുടെ വലിപ്പമുള്ള ചെറിയ ഒരു വീടു കിട്ടിയത്. ഉള്ളിൽ പൊന്തിവന്ന അമർഷം അടക്കിവച്ചുകൊണ്ട്, സ്ഥലംമാററത്തിനുള്ള കാരണം തിരക്കിയ മാധവൻകുട്ടിക്ക് കിട്ടിയ മറുപടി ഇതായിരുന്നു.

"മാനേജ്മെൻറിന് താല്പര്യമുള്ള ഒരദ്ധ്യാപകനെ ഇവിടെ നിയമിക്കണം. വേറെ ഒഴിവില്ലാത്തതുകാരണം ഒരാളെ ഇവിടെനിന്നു മാററിയേ തീരൂ. അതു നിങ്ങൾ തന്നെയാവട്ടെ എന്നു മാനേജ്മെൻറ് കരുതി."

"ഇങ്ങനെയൊരു സ്ഥലംമാററം ഈയവസരത്തിൽ ബുദ്ധിമുട്ടാണു സാർ. വളരെയധികം ശ്രമിച്ചിട്ടാണ് ഒരു ചെറിയ വീടു കണ്ടുപിടിച്ചത്." മാധവൻകുട്ടി പറഞ്ഞു. അതിനു മറുപടിയായി മാനേജർ. "മാനേജ്മെൻറ് ഈ തീരുമാനം എടുക്കുന്നതിനു മുമ്പായി, നിങ്ങളുടെ ബുദ്ധിമുട്ടുകൾ കണക്കിലെടുത്തിട്ടുണ്ടായിരുന്നു. അതുകാരണം നിങ്ങളുടെ പ്രവർത്തിസമയത്തിൽ ഒരുമണിക്കൂർ ഇളവു വരുത്തിയിട്ടുണ്ട്. ഇവിടെനിന്നും കൊച്ചുരാമപുരത്തേക്ക് അരമണിക്കൂർ. അവിടെനിന്നും ഇങ്ങോട്ട് അരമണിക്കൂർ. അരയും അരയും ഒന്ന്."

ഒരു തീരുമാനത്തിലെത്താൻ കഴിയാതെ വിഷമിക്കുന്ന മാധവൻകുട്ടിയെ ആശ്വസിപ്പിക്കാനെന്നോണം മാനേജർ പറഞ്ഞു: "നിങ്ങൾക്ക് 24 മണിക്കൂർ സമയം തരുന്നുണ്ട്. ഇനിയുള്ള കാര്യങ്ങൾ നിങ്ങൾ ഒററയ്ക്ക് തീരുമാനിക്കുന്നത് ശരിയല്ല. അമ്മിണിയോടു ആലോചിച്ചിട്ടു തീരുമാനമെടുത്താൽ മതി."

വേണമെങ്കിൽ സ്ഥലംമാററ ഉത്തരവ് കൈപ്പററാതിരിക്കാം. ജോലിയിൽനിന്നു പിരിച്ചുവിട്ടേക്കാം. ശ്രമിച്ചാൽ വേറെ ജോലി കിട്ടാതിരിക്കില്ല. എങ്കിലും ഒററയ്ക്ക് ഒരു തീരുമാനം എടുക്കുന്നത് ഉചിതമല്ലെന്നു മാധവൻകുട്ടിക്കും തോന്നി.

പ്രതീക്ഷിച്ചിരുന്നതിലും നേരത്തേ സ്കൂളിൽനിന്നും മടങ്ങിയെത്തിയ മാധവൻകുട്ടിയെ കണ്ട് അമ്മിണി സന്തോഷവും ഒപ്പം അമ്പരപ്പും പ്രകടിപ്പിച്ചു.

മറെറാരാളിനുവേണ്ടി തന്നെ ബലിയാടാക്കിക്കൊണ്ട് കൊച്ചുരാമപുരത്തേക്കു സ്ഥലം മാററിയിരിക്കുന്നതിൽ പ്രതിഷേധിച്ച് ജോലി രാജിവയ്ക്കാൻ പോകുകയാണെന്നു പറഞ്ഞ മാധവൻകുട്ടിയെ അതിൽനിന്നു പിന്തിരിപ്പിച്ചുകൊണ്ട് അമ്മിണി മൊഴിഞ്ഞു.

"മറെറാരു ജോലികിട്ടാൻ പ്രയാസമുള്ള കാലമാണ്. ഇവിടെനിന്നും കൊച്ചുരാമപുരത്തേക്ക് ഇഷ്ടംപോലെ ബസ്സുണ്ട്. അതുകൊണ്ട് ഇതിനു സമ്മതിച്ചാൽ മതി. വേറൊന്നും ആലോചിക്കണ്ട."

അടുത്തദിവസം സ്കൂളിൽ ചെന്ന മാധവൻകുട്ടി മനസ്സില്ലാമനസ്സോടെ സ്ഥലംമാററ ഉത്തരവ് ഒപ്പിട്ടുവാങ്ങി കൊച്ചുരാമപുരത്തേക്കു പോയി.

ഉച്ചയൂണിൻെറ സമയത്ത് കൊച്ചുരാമപുരത്തു സ്കൂളിലെത്തിയ മാധവൻകുട്ടി കുട്ടികളെയാരേയും കാണാത്തതിനാൽ പ്രാദേശിക അവധിയോ മററോ ആണോയെന്നു സംശയിച്ച് അകത്തേക്കു കടക്കാൻ പോയപ്പോൾ അദ്ധ്യാപകനെന്നു തോന്നിക്കുന്ന ഒരാൾ ചോദിച്ചു "ഇങ്ങോട്ട് സ്ഥലംമാറിവന്ന മാധവൻകുട്ടിസാറല്ലേ."

അതേയെന്നയർത്ഥത്തിൽ മാധവൻകുട്ടി തലയാട്ടി. തുടർന്ന് മറേറയാൾ "നിങ്ങൾ ഭാഗ്യവാനാണ്. നിങ്ങൾക്കു കുറേദിവസം കൂടെ മധുവിധു ആഘോഷിക്കാം. അദ്ധ്യാപകരെല്ലാം സമരത്തിൻെറ വക്കിലാണ്. അതുകൊണ്ട് ഒരാഴ്ചത്തേക്ക് സ്കൂൾ അടച്ചിടാൻ മാനേജ്മെൻറ് തീരുമാനിച്ചിരിക്കുന്നു." ഇത്രയും പറഞ്ഞിട്ടു മാധവൻകുട്ടി എന്തെങ്കിലും ചോദിക്കുന്നതിനുമുമ്പ് അയാൾ പോയി.

അകത്തേക്കു കടന്ന മാധവൻകുട്ടി ആ മുറിയുടെ ഒരു മൂലയിൽ പ്രതിഷ്ഠിച്ചിരുന്ന കറുത്തു പൊക്കംകുറഞ്ഞ മനുഷ്യൻെറയടുത്തേക്കുപോയി. അയാളുടെ മുൻവശത്ത് ഒരു പഴയ മേശ. മേശമേൽ മൂന്നുനാലു തടിച്ച ബുക്കുകൾ. വേറെ രണ്ടുപേർക്കുള്ള കസേരയും ഒഴിഞ്ഞുകിടപ്പുണ്ടായിരുന്നു. പല്ലുമുഴുവനും പുറത്തുകാണത്തക്കവിധം ചിരിച്ചുകൊണ്ട് അയാൾ മാധവൻകുട്ടിയോട് എതിരേകിടന്ന ബെഞ്ചിൽ ഇരിക്കാൻ ആംഗ്യം കാട്ടി. മാധവൻകുട്ടി കൊടുത്ത സ്ഥലംമാററ ഉത്തരവ് വായിച്ചുനോക്കിയിട്ടു മാധവൻകുട്ടിയോട് മേശപ്പുറത്തിരുന്ന ഒരു ബുക്കെടുത്ത് അതിൽ ഒരു സ്ഥലം കാണിച്ച് ഒപ്പിടാൻ പറഞ്ഞു. എന്നിട്ട് "ഇനി നിങ്ങൾക്കു പോകാം. ഇവിടെനിന്നും പുറത്തേക്കുപോയ അദ്ധ്യാപകൻ പറഞ്ഞതെല്ലാം കേട്ടല്ലോ. സമരം ചിലപ്പോൾ ഒരാഴ്ചയ്ക്കകം ഒത്തുതീർപ്പിലെത്തിയെന്നു വരാം. അല്ലെങ്കിൽ നീണ്ടു നിന്നെന്നും വരാം. ഏതായാലും നിങ്ങൾ ഒരാഴ്ച കഴിഞ്ഞു മടങ്ങിവരിക."



അനന്തപുരിയിൽ മടങ്ങിയെത്തിയ മാധവൻകുട്ടി മറെറാന്നും ചെയ്യാനില്ലാത്തതിനാൽ ഒരാഴ്ചക്കാലം പകൽ സമയങ്ങളിൽ ചിലപ്പോഴൊക്കെ സുരതത്തിലേർപ്പെട്ടും. രാത്രികാലങ്ങളിൽ ഉറങ്ങിയും സമയംപോക്കി.

ഒരാഴ്ച കഴിഞ്ഞു സ്കൂളിലെത്തിയ മാധവൻകുട്ടിക്ക് സ്കൂളിൻെറ വരാന്തയിലും മുററത്തും കളിച്ചുകൊണ്ടിരുന്ന കുട്ടികളെ കണ്ടപ്പോൾ സമരം തീർന്നിരിക്കുന്നുവെന്നു മനസ്സിലായി. ഇനിയങ്ങോട്ടു സമാധാനത്തിൻെറ ദിനങ്ങളാണ്. ഏതു വിഷയമാണ് പഠിപ്പിക്കേണ്ടതെന്നും ഏതു ക്ളാസ്സാണെടുക്കേണ്ടതെന്നും തിരക്കാൻവേണ്ടി മുമ്പുകണ്ട

കുറിയ മനുഷ്യനെ വീണ്ടും കണ്ടു.

മാധവൻകുട്ടിയെ കണ്ടതും പഴയതുപോലെ ചിരിച്ചുകൊണ്ടു മാധവൻകുട്ടിയുടെ കൈയിൽ ഒരു കടലാസ് കൊടുത്തു. അതുവായിച്ചപ്പോൾ മാധവൻകുട്ടിക്ക് തലകറങ്ങുന്നതുപോലെ തോന്നി. അടുത്തുണ്ടായിരുന്ന ബെഞ്ചിലിരുന്നു. തനിക്കു വീണ്ടും സ്ഥലംമാററം മാധവൻകുട്ടി ഒന്നും ചോദിക്കുന്നതിനുമുമ്പു തന്നെ അയാൾ പറഞ്ഞുതുടങ്ങി. "സമരം ഒത്തുതീർപ്പിലായിട്ടു ദിവസം മൂന്നായി. മററുള്ള അദ്ധ്യാപകരെല്ലാം കഴിഞ്ഞ മൂന്നുദിവസമായി സ്കൂളിൽ വരുന്നുണ്ട്. നിങ്ങൾ വരാതിരുന്നത് സമരത്തിൻെറ ഭാഗമായിട്ടാണ് മേലധികാരികൾ കാണുന്നത്. നിങ്ങളെ ജോലിയിൽനിന്നും പിരിച്ചുവിടുക എന്ന ശിക്ഷ ഒഴിവാക്കാൻ വേണ്ടിയാണ്, ഈ സ്ഥലംമാററം."

മാധവൻകുട്ടി പൊട്ടിത്തെറിച്ചു. "ഇത് അന്യായമാണ്. ഞാൻ സമരത്തിൽ പങ്കെടുത്തില്ലായിരുന്നു. സമരം എന്തിനു വേണ്ടിയാണെന്നുപോലും എനിക്കറിയില്ലായിരുന്നു."

"അതെനിക്കറിയാം, ഞാൻ നിങ്ങളെ പരിപൂർണ്ണമായി വിശ്വസിക്കുന്നു. പക്ഷെ മേലധികാരികൾ ഇതൊന്നും വിശ്വസിക്കാൻ തയ്യാറാവുമെന്നു തോന്നുന്നില്ല. അതുകൊണ്ട് നിങ്ങൾ സ്ഥലംമാററ ഉത്തരവു കൈപ്പററുന്നതാണ് നല്ലത്." അയാൾ അർദ്ധോക്തിയിൽ വിരമിച്ചു.

മാധവൻകുട്ടി ഒരുനിമിഷം ചിന്തിച്ചു. "അമ്മിണിയോടു ആലോചിച്ചിട്ടുപോരേ" സ്വയം ഉത്തരവും കണ്ടു. "അല്ലെങ്കിൽ വേണ്ട. ചോദിച്ചാലും സ്ഥലംമാററത്തിനനുകൂലമായിട്ടേ സംസാരിക്കുകയുള്ളു."

പിന്നീടു കാത്തുനിന്നില്ല. ഉത്തരവു കൈപ്പററി. പുറപ്പെടാൻ സമയത്ത് ആരോ വിളിച്ചുപറഞ്ഞു. "ഈ സ്കൂളിൻെറ മുമ്പിൽ നിന്നാൽ മതി കൃഷ്ണപുരത്തേക്കുള്ള ബസ്സു കിട്ടും. കഷ്ടിച്ചു രണ്ടുമണിക്കൂർ യാത്ര വേണ്ടിവരും. ഇന്നുതന്നെ പോകുന്നതാണു നല്ലത്.

കൃഷ്ണപുരത്ത് ബസ്സിറങ്ങിയ മാധവൻകുട്ടിക്ക് അവിടെനിന്ന മനുഷ്യനെ കണ്ടപ്പോൾ തൻെറ കണ്ണുകളെ വിശ്വസിക്കാൻ കഴിഞ്ഞില്ല. തനിക്കു സ്ഥലംമാററ ഉത്തരവുതന്ന ആ കുറുകിയ മനുഷ്യൻ. ഈ മനുഷ്യൻ എങ്ങനെയിവിടെയെത്തി. തൻെറ കൂടെ ബസ്സിലുണ്ടായിരുന്നില്ല. സ്കൂളിൽനിന്നും ഇറങ്ങിയതിനുശേഷം ആദ്യം കണ്ട ബസ്സിലാണ് താൻ വന്നത്. അതുകൊണ്ട് തനിക്കുമുമ്പ് ഇവിടെ വരുവാനുള്ള സാദ്ധ്യതയുമില്ല.

മാധവൻകുട്ടിയുടെ ആലോചനയ്ക്ക് ഭംഗം വരുത്തിക്കൊണ്ട് ആ മനുഷ്യൻ അടുത്തുവന്ന് സംസാരിക്കാൻ തുടങ്ങി: "എൻെറ പേര് കുട്ടൻപിള്ള. കൊച്ചുരാമപുരം സ്കൂളിൽ നിങ്ങൾ കണ്ടിരുന്നത് അപ്പുപിള്ള. ഞങ്ങൾ മൂന്നു സഹോദരൻമാരാണ്. മൂന്നാമത്തെയാൾ അപ്പുക്കുട്ടൻപിള്ള. അവനു കഷ്ടിച്ചു മൂന്നോ നാലോ വയസ്സുള്ളപ്പോൾ കാണാതായി. പലേടത്തും തിരക്കി. കുറെവർഷങ്ങൾ കഴിഞ്ഞു പ്രശ്നംവച്ചു നോക്കിയപ്പോൾ മനസ്സിലായി അവൻ വിചിത്രപുരത്ത് സുഖമായി കഴിയുകയാണെന്ന്. നിങ്ങൾ വരുമെന്ന് എനിക്കറിയാമായിരുന്നു. അതാണ് ഞാൻ കാത്തുനിന്നത്. ഇനി നമുക്ക് സ്കൂളിലേക്കു പോകാം."

സ്കൂളിൽ ചെന്നെത്തിയതും ഒരു മുറിയുടെ മൂലയിൽ വച്ചിരുന്ന ടൈപ്പ് റൈട്ടർ ചൂണ്ടിക്കാണിച്ചുകൊണ്ട് "കുറേനാളായി ആ സൂത്രം ഉപയോഗിക്കാതിരിക്കുകയായിരുന്നു. ഇവിടെ ഒരദ്ധ്യാപകൻെറ ഒഴിവില്ലാത്തതുകൊണ്ടും നിങ്ങളെ മടക്കി അയയ്ക്കാനുള്ള വൈഷമ്യം കൊണ്ടും ഒരു ടൈപ്പിസ്ററിൻെറ ജോലിയെങ്കിലും തരാമെന്നു കരുതി."

ടൈപ്പിംഗ് അറിഞ്ഞുകൂടാത്ത മാധവൻകുട്ടി



പറഞ്ഞു. "പക്ഷേ എനിക്കു ടൈപ്പിംഗ് അറിയില്ല."

"ഇതിലെന്തൊന്ന് അറിയാനിരിക്കുന്നു. രണ്ടുകൈകളിലും കൂടി പത്തുവിരലുള്ള എല്ലാപേർക്കും ചെയ്യാവുന്ന ജോലിയാണ് ടൈപ്പിംഗ്." മാത്രമല്ല ഇവിടെ ആണ്ടിലൊരിക്കലോ മററോ ഒരു കത്തു ടൈപ്പുചെയ്യാനേ കാണുകയുള്ളു. നിങ്ങൾ ദിവസവും രാവിലെ വന്നു ആ സൂത്രം തുടച്ചുമിനുക്കി വയ്ക്കുക. രണ്ടാഴ്ചകഴിഞ്ഞാൽ മദ്ധ്യവേനലവധി തുടങ്ങും. അവധിക്കാലത്തു പഠിച്ചെടുക്കാവുന്നതല്ലേയുള്ളു. "എന്നിട്ട്" ഇടയ്ക്ക് ഒരു കാര്യം പറയാൻ വിട്ടുപോയി. നിങ്ങൾക്കുവേണ്ടി ഞാനൊരു വീട് ശരിയാക്കിയിട്ടുണ്ട്. നാളെ ത്തന്നെ കുടുംബസമേതം ഇങ്ങോട്ടുവരാം. ഇന്നു നിങ്ങൾ ആ സൂത്രം തൊട്ടുവണങ്ങി മടങ്ങി പൊയ്ക്കൊള്ളുക."

മാധവൻകുട്ടി മറുപടിയൊന്നും പറഞ്ഞില്ല. ജോലി ഇഷ്ടപ്പെട്ടില്ലെങ്കിലും പാർപ്പിട സൗകര്യം ഉണ്ടെന്നറിഞ്ഞതിൽ കുറച്ചു സന്തോഷം തോന്നാതിരുന്നില്ല.

വീട്ടിൽ ചെന്നു അമ്മിണിയോടു വിവരം പറഞ്ഞപ്പോൾ ഉണ്ടായ പ്രതികരണം പ്രതീക്ഷയ്ക്കു വിപരീതമായിരുന്നു.

"എല്ലാത്തിനും ഒരെടുത്തുചാട്ടം. എന്നോടാലോചിച്ചിട്ടു ചെയ്യാമായിരുന്നില്ലേ. ഏതായാലും ഇനി പറഞ്ഞിട്ടു കാര്യമില്ലല്ലോ."

മാധവൻകുട്ടി അടുത്തദിവസം രാവിലെ കുടുംബസമേതം കൃഷ്ണപുരത്തെത്തി. ദിവസവും രാവിലെ സ്കൂളിലെത്തി. ടൈപ്പ്റൈറ്റർ തുടച്ചു വൃത്തിയാക്കിവച്ചു.

മദ്ധ്യവേനലവധിയായി. താമസസ്ഥലത്തിനടുത്തുള്ള ഇൻസ്ററിററ്യൂട്ടിൽ പോയി ടൈപ്പിംഗ് പഠിക്കാനാരംഭിച്ചു. ഏകദേശം രണ്ടുമാസംകൊണ്ടു ടൈപ്പിംഗ് ഒരുവിധം വശമാക്കി.

അവധികഴിഞ്ഞു തയ്യാറെടുപ്പോടെ സ്കൂളിലെത്തിയ മാധവൻകുട്ടി ടൈപ്പ്റൈറ്റർ ഇരുന്ന സ്ഥലം ശൂന്യമായിരിക്കുന്നതുകണ്ട് കുട്ടൻപിള്ളയോടു കാരണം തിരക്കി.

"അനന്തപുരിസ്കൂളിലെ സൂത്രം മോഷണം പോയി. അതുകൊണ്ട് ഇവിടുണ്ടായിരുന്നത് അങ്ങോട്ടു കൊണ്ടുപോയി. അവിടേയും കാര്യമായി ടൈപ്പ് ചെയ്യാനൊന്നും ഇല്ല. എങ്കിലും അവിടുള്ള ലേഡിടൈപ്പിസ്ററിനെ പണിയില്ലാതെ ഇരുത്താൻ പററുകയില്ല. പണിയില്ലെങ്കിൽ അവർ അവിടുള്ള അദ്ധ്യാപകരെയെല്ലാം ശല്യം ചെയ്യും. ആയതിനാൽ ഇവിടെ ആ സൂത്രം വേണ്ടെന്നു വയ്ക്കുകയും ഒപ്പം നിങ്ങൾക്കു സ്ഥലം മാററവും." കുട്ടൻപിള്ള പറഞ്ഞു.

"സ്ഥലംമാററമോ." മാധവൻകുട്ടി ചോദിച്ചു.

"പിന്നല്ലാതെ. ഇവിടെ നിങ്ങൾക്കു തരാൻ വേറെ എന്തെങ്കിലും ജോലിവേണ്ടേ. നിങ്ങൾക്കു വിചിത്രപുരത്തേക്കു സ്ഥലംമാററം."

പതിവിനു വിപരീതമായി സ്ഥലംമാററ ഉത്തരവ് ഒരു കവറിലിട്ടു ഒട്ടിച്ചാണ് മാധവൻകുട്ടിയുടെ കൈയിൽ കൊടുത്തത്.

☆ ☆ ☆

കണ്ടക്ടർ മാധവൻകുട്ടിയെ തട്ടിവിളിച്ചു പറഞ്ഞു: "ഹേയ് നിങ്ങൾക്കു ഇറങ്ങേണ്ട സ്ഥലമായി."

ടാറിട്ട റോഡിന് കുറുകെ ഇരുവശത്തേക്കും ചെമ്മൺപാത. ടാറിട്ടറോഡും ചെമ്മൺ പാതയും ചേരുന്നിടത്തു ഒരു ചായക്കട. ഇതായിരുന്നു വിചിത്രപുരം കവല. അടുത്തെങ്ങും ഒരു സ്കൂൾ ഉള്ളതിൻെറ മട്ടു കാണാനില്ല. റോഡിലും ആരേയും കാണാനില്ല. ചായക്കടയിൽ കയറി സ്കൂളിലേക്കുള്ള വഴി അന്വേഷിക്കാം. മാധവൻകുട്ടി കരുതി, അതോടൊപ്പം എന്തെങ്കിലും കഴിക്കുകയും ചെയ്യാം.

ചായക്കടയിൽ കൗണ്ടറെന്നു തോന്നിക്കുന്ന മേശയുടെ പിറകിലിരുന്ന പയ്യനല്ലാതെ വേറെ ആരും ഇല്ലായിരുന്നു. പയ്യന് കുട്ടിനെന്നോണം പയ്യൻെറ പിറകിൽ ചില്ലിട്ട ഒരു പടം തൂക്കിയിരുന്നു. പലഹാരപ്പെട്ടിയും ശൂന്യമായിരുന്നു.

മാധവൻകുട്ടി ആ പയ്യനോടു സത്യവിലാസം പ്രൈമറിസ്കൂളിലേക്കുള്ള വഴി ചോദിച്ചു. പയ്യൻ "അമ്മോ" എന്നുവിളിച്ചുകൊണ്ട് അടുക്കളയിലേക്കുപോയി. അകത്തുനിന്നും കൈലിയും ബോഡീസും മാത്രം ധരിച്ച ഒരു മദ്ധ്യവയസ്ക പ്രത്യക്ഷപ്പെട്ടു. മാധവൻകുട്ടിയെ സഹതാപത്തോടെ നോക്കിയിട്ടു വഴി പറഞ്ഞുകൊടുത്തു. "ഈ ചെമ്മണ്ണു റോഡിലൂടെ നേരെ പോണം. കുറച്ചുകഴിയുമ്പം ഒരു കേററം. പിന്നെ ഒരു ഇറക്കം. ഇറക്കം കഴിഞ്ഞാ പള്ളിക്കൂടം."

വഴി മനസ്സിലായ മാധവൻകുട്ടി ചോദിച്ചു:

"ചായയുണ്ടോ?"

"പാലില്ല."

"കട്ടനായാലും മതി."

"പഞ്ചസാരയില്ല."

"എന്നാൽ കുറച്ചുവെള്ളം തരാമോ? മദ്ധ്യവയസ്ക അകത്തുചെന്ന് ഒരു പിച്ചളപാത്രത്തിൽ കുറേവെള്ളം കൊണ്ടുവന്നു. മാധവൻകുട്ടി ഒററവലിക്കു കുടിച്ചിട്ട് ചായക്കടയിൽ നിന്നിറങ്ങി മദ്ധ്യവയസ്ക കാണിച്ചുകൊടുത്ത വഴിയേ നടക്കാനാരംഭിച്ചു.

പാതയുടെ ഇരുവശത്തും കൃഷി ചെയ്യാത്ത സ്ഥലങ്ങൾ. ഇടയ്ക്കിടയ്ക്ക് പാറക്കൂട്ടങ്ങൾ. അപൂർവ്വം ചില മരങ്ങളും.

സ്കൂളിൻെറ നടയിലെത്തിയപ്പോൾ നേരം ഏതാണ്ട് വൈകുന്നേരമായി.

സ്കൂളിൽ കയറിയ മാധവൻകുട്ടിക്കും അവിടുണ്ടായിരുന്ന മനുഷ്യനെ കണ്ടപ്പോൾ തോന്നി ഇതായിരിക്കണം കുട്ടൻപിള്ളയുടെ സഹോദരൻ അപ്പുക്കുട്ടൻപിള്ള.

"വരണം വരണം എത്രനേരമായി മാതുപിള്ളയെ കാത്തിരിക്കുകയായിരുന്നു."

മാധവൻകുട്ടി മററാരെങ്കിലും നില്പുണ്ടോയെന്നു സംശയിച്ച് തൻെറ ചുററിലും നോക്കി സ്ഥലംമാററ ഉത്തരവ് കൊടുത്തു.

"നിങ്ങളുടെ കാര്യമാണ് പറഞ്ഞത്."

മറുപടിയായി മാധവൻകുട്ടി "എൻെറ പേര്...."

അപ്പുക്കുട്ടൻപിള്ള ഇടയ്ക്കുകയറി "ഞാൻ മാതുപിള്ളയല്ല മാധവൻകുട്ടിയെന്നായിരിക്കും പറയാൻ ഉദ്ദേശിക്കുന്നത്. ഞങ്ങളുടെ ആവശ്യപ്രകാരമല്ലെങ്കിലും, ഞങ്ങളുടെ പ്രായോഗിക ബുദ്ധിമുട്ടുകൾ പരിഗണിച്ചു നിങ്ങളുടെ പേരു മാററിക്കഴിഞ്ഞു. മാത്രമല്ല തസ്തികയ്ക്കും മാററംവന്നു. ഇന്നുമുതൽ നിങ്ങൾ ഈ സ്കൂളിലെ ശിപായി മാതുപിള്ളയാണ്.

മാധവൻകുട്ടിക്കു തോന്നി ഇവർ തന്നെ കളിയാക്കുകയാണെന്ന്.

അപ്പുക്കുട്ടൻപിള്ള വീണ്ടും.

"ഈ സ്കൂൾ തുടങ്ങിയതുമുതൽ മാതുപിള്ളയായിരുന്നു ഇവിടത്തെ ശിപായി. ഏതാനും ദിവസങ്ങൾക്കുമുമ്പ് മാതുപിള്ള അപ്രത്യക്ഷനായി. തെക്കോട്ടേക്കുള്ള ബസ്സ് കാത്തുനിന്നതു കണ്ടവരുണ്ട്. മാതുപിള്ള മണിയടിച്ചാലേ കുട്ടികൾ ക്ളാസ്സിലേക്ക് കയറുകയുള്ളു. മണിയടിക്കാൻ മാതുപിള്ള ഇല്ലാതിരുന്നതിനാൽ ഇത്രയുംനാൾ സ്കൂൾ അടച്ചിട്ടിരുന്നു."

ഏതോ കൊടുംചതിയിൽപ്പെട്ട് ദുരൂഹമായ ഒരു ലോകത്ത് എത്തിയിരിക്കുകയാണെന്നും ഇനി പ്രത്യാശയ്ക്ക് വകയില്ലെന്നും മാധവൻകുട്ടിക്ക് മനസ്സിലായി.

മാധവൻകുട്ടിക്ക് കൂടുതൽ ആലോചിക്കാൻ അവസരംകൊടുക്കാതെ അപ്പുക്കുട്ടൻപിള്ള തുടർന്നു: "നിങ്ങൾക്കു താമസിക്കാൻ ഈ സ്കൂളിനു പിറകിൽ ഒരു ചെറിയ വീടുണ്ട്. അമ്മിണിയെ വിളിക്കാൻ നിങ്ങളിനി പോകണ്ട. അമ്മിണിയെ കൊണ്ടുവരാൻ ആളെ ഏർപ്പെടുത്തിയിട്ടുണ്ട്." ഒരുനിമിഷം സംസാരം നിർത്തിയിട്ട്" "നിങ്ങളുടെ ഭാര്യയുടെ പേര് എങ്ങനെ ഞങ്ങളറിഞ്ഞുവെന്നായിരിക്കും ആലോചിക്കുന്നത്" സ്ഥലംമാററ ഉത്തരവു എടുത്തുകാണിച്ചുകൊണ്ട് അപ്പുക്കുട്ടൻപിള്ള പറഞ്ഞു. "നിങ്ങളുടെ പൂർവ്വചരിത്രം ഇതിലുണ്ട്. അനന്തപുരിസ്കൂളിൽവച്ചു ലേഡിടൈപ്പിസ്ററിനോട് അപമര്യാദയായി പെരുമാറിയതും കൊച്ചുരാമപുരം സ്കൂളിലെ



ടൈപ്പ്റൈറ്റർ ചീത്തയാക്കിയതും എല്ലാം ഇതിലുണ്ട്. ഇനിയുള്ള ചരിത്രം ഞങ്ങളെഴുതാം." ഇത്രയും പറഞ്ഞിട്ട് അടുത്തിരുന്ന തലമുടി നീട്ടിവളർത്തിയ മനുഷ്യനോട്. ഉണ്ണിപ്പിള്ള ഭാഗവതരെ ഇയാൾക്ക് വേണ്ടതെല്ലാം ചെയ്തുകൊടുക്കണം.

ഉണ്ണിപ്പിള്ള മാധവൻകുട്ടിയെ വിളിച്ചുകൊണ്ടുപോയി താമസിക്കാനുള്ള വീടു കാണിച്ചുകൊടുത്തു. സ്കൂളിൽനിന്നും വീട്ടിലേക്ക് പോകുന്ന വഴിയരികിൽ വലതുവശത്തു കിണർ.

ഉണ്ണിപ്പിള്ള പറഞ്ഞു: "ഞാനും ഈ നാട്ടുകാരനല്ല. ഞാനൊഴികെ മററെല്ലാപേരും ഇവിടെത്തന്നെ ജനിച്ചുവളർന്നവരാണ്. അപ്പുക്കുട്ടൻപിള്ള ഇവിടത്തുകാരനാണെന്നും അല്ലെന്നും രണ്ടഭിപ്രായമുണ്ട്. കഷ്ടിച്ചു രണ്ടോമൂന്നോ വയസ്സുപ്രായമുള്ളപ്പോൾ അപ്പുക്കുട്ടൻപിള്ളയെ അമ്പലത്തിൻെറ മുമ്പിലുള്ള മൈതാനത്തിൽനിന്നും കിട്ടിയതാണെന്നു പറയുന്നു. കഴുത്തിൽ ഒരു ചരടിൽ പേരു കെട്ടിത്തൂക്കിയിരുന്നു—അപ്പുക്കുട്ടൻപിള്ള."

"നിങ്ങളുടെ നാടെവിടെയാണ്?" മാധവൻകുട്ടി ചോദിച്ചു.

"കുറച്ചകലെയാണ്. സ്ഥലത്തിൻെറ പേരൊന്നും ഇപ്പോൾ ഓർക്കുന്നില്ല. വളരെ ചെറുപ്പത്തിലേതന്നെ ഇങ്ങോട്ടുകൊണ്ടുവന്നതാണ്. അച്ഛൻേറയും അമ്മയുടേയും പേരുപോലും ഓർമ്മയില്ല. അതൊക്കെ പഴയ കഥ." എന്നിട്ടു മാധവൻകുട്ടിയെ നോക്കി ഉണ്ണിപ്പിള്ള ചോദിച്ചു "വിശക്കുന്നുണ്ടായിരിക്കും അല്ലേ. നമുക്കു പോകാം."

വിശപ്പിൻെറ ആധിക്യം കാരണം, മാധവൻകുട്ടി, എങ്ങോട്ടാണ് പോകുന്നതെന്നു ചോദിച്ചില്ല.

മാധവൻകുട്ടിയും ഉണ്ണിപ്പിള്ളയും സ്കൂളിൻെറയടുത്തുള്ള അമ്പലത്തിൻെറ വശത്തുള്ള ഇടവഴിയിൽകൂടി നടന്ന് അമ്പലത്തിൻെറ മറുഭാഗത്ത് എത്തി. വലിയൊരു മൈതാനം. മൈതാനത്തിൽനിന്നും കുറേയധികം പടികളിറങ്ങി ഏലായിലെത്തി. വരമ്പത്തുകൂടെ നടന്ന് ഒരു തോടിൻെറ കരയിലെത്തി. ഉണ്ണിപ്പിള്ള തുടർന്നു: "ഇത് ചെറിയ തോട്. ഇതിൻെറ അപ്പുറം വലിയ തോട്. വലിയ തോടിനക്കരെ താമസിക്കുന്നവരെല്ലാം കീഴ്ജാതിയിൽപ്പെട്ടവരാണ്. ഇവിടത്തെ നാട്ടുനടപ്പനുസരിച്ച് ഭാര്യ മരിച്ചുകഴിഞ്ഞാൽ ഭർത്താവ് തോടിനക്കരെ താമസിക്കണം. പിന്നെ മടങ്ങിവരാൻ പാടില്ല. ഭർത്താവ് മരിച്ചു കഴിഞ്ഞാൽ ഭാര്യയെ വേറെ ആരെങ്കിലും സ്വീകരിക്കും. കാണാതായ മാതുപിള്ളയുടെ ഭാര്യയെ അപ്പുക്കുട്ടൻപിള്ള തന്നെ സ്വീകരിച്ചു. അമ്പലത്തിനു മുമ്പുള്ള മൈതാനത്തിൽ വച്ചാണ് അപ്പുക്കുട്ടൻപിള്ളയെ കിട്ടിയത്. തോടിനിക്കരെയായിരുന്നുവെങ്കിൽ അപ്പുക്കുട്ടൻപിള്ള കീഴ്ജാതിക്കാരനാകുമായിരുന്നു."

അപ്പോഴേക്കും ഉണ്ണിപ്പിള്ളയും മാധവൻകുട്ടിയും ചെറിയതോടും വലിയതോടും കടന്നു നീണ്ട ഒരു ഓലപ്പുരയുടെ മുമ്പിൽ എത്തിയിരുന്നു. ഓലപ്പുരയ്ക്ക് ഒരു ബോർഡുണ്ടായിരുന്നു. "സത്യവിലാസം കള്ളുഷാപ്പ്."

മാധവൻകുട്ടി പറഞ്ഞു: "ഞാൻ കുടിക്കാറില്ല." ഉണ്ണിപ്പിള്ള പൊട്ടിച്ചിരിച്ചുകൊണ്ട് "വിചിത്രപുരത്ത് ഇതൊന്നും പറഞ്ഞിട്ടു കാര്യമില്ല. ഈ ഷാപ്പിലുള്ളവരെല്ലാം കീഴ്ജാതിക്കാരായ സ്ത്രീകളാണ്. തോടിനക്കരെയുള്ള ആണുങ്ങളെല്ലാം സന്ധ്യകഴിഞ്ഞാൽ ഇവിടെയാണ്. രാത്രി വൈകിയതിനുശേഷമേ സ്വന്തം വീടുകളിൽ മടങ്ങിയെത്താറുള്ളു. വീട്ടിലേക്ക് പോകുമ്പോൾ വീട്ടിലുള്ളവർക്കുള്ള ആഹാരം കൂടെ ഇവിടെനിന്നും കൊണ്ടുപോകും."

സത്യവിലാസം കള്ളുഷാപ്പിൽ കയറിയ മാധവൻകുട്ടി അപ്പുക്കുട്ടൻപിള്ളയും മററുപലരും അവിടിരിക്കുന്നതുകണ്ടു. ഓലമേഞ്ഞ നീണ്ടഹാളിൽ വരിവരിയായി ആളുകൾ ഇരിപ്പുണ്ടായിരുന്നു. തടിച്ച മുലകളുള്ള കറുത്ത












സുന്ദരികളായിരുന്നു എല്ലാപേർക്കും കള്ളു പകർന്നു കൊടുത്തിരുന്നത്. പുറത്തിറങ്ങുന്നതിനുമുമ്പ് കള്ളിൻേറയും ആഹാരത്തിൻേറയും വിലകൊടുക്കാൻ പോയ മാധവൻകുട്ടിയെ അപ്പുക്കുട്ടൻപിള്ള വിലക്കിയിട്ടു പറഞ്ഞു "അതെല്ലാം സ്കൂളിൽനിന്നും നേരിട്ടുകൊടുക്കും."

ഇതിനുമുമ്പൊരിക്കലും മദ്യപിച്ചിട്ടില്ലാത്ത മാധവൻകുട്ടി ചെറിയൊരു കുററബോധത്തോടെയാണ് വീട്ടിലേക്ക് മടങ്ങിയത്.

അടുത്തദിവസം മാതുപിള്ളയുടെ കുപ്പായവുമണിഞ്ഞ് സ്കൂളിൽ ചെന്ന മാധവൻകുട്ടിയെ കണ്ടതും "മാതുപിള്ള മാതുപിള്ള" എന്ന് ആർപ്പുവിളിച്ചുകൊണ്ട് കുട്ടികളെല്ലാം മാധവൻകുട്ടിക്ക് ചുററും കൂടി. പ്രൈമറി സ്കൂളാണെങ്കിലും പലകുട്ടികളും മുതിർന്നവരായിരുന്നു. ഒന്നുരണ്ടുപേർക്ക് മേൽമീശയും ഉണ്ടായിരുന്നു.

മാധവൻകുട്ടി മണിയടിച്ചു. ക്ലാസ്സുകൾ തുടങ്ങി. വരാന്തയുടെ ഒരററത്തുകിടന്ന സ്ററൂളിൽ മാധവൻകുട്ടി ഇരുന്നു.

ഉണ്ണിപ്പിള്ള ഭാഗവതരുടെ ക്ലാസ്സുമാത്രം മുററത്തുവച്ചായിരുന്നു. വരാന്തയിലിരുന്ന് മാധവൻകുട്ടി ഉണ്ണിപ്പിള്ള പാട്ടുപഠിപ്പിക്കുന്നത് ശ്രദ്ധിച്ചു. ഒരു ഈണവും ഇല്ലാതെ ഉണ്ണിപ്പിള്ള പാടുന്നു. കുട്ടികൾ അതേററുപാടുന്നു.

ദിവസങ്ങൾ കടന്നുപോയി. മാധവൻകുട്ടിക്ക് ഇതിനകം വിചിത്രപുരത്തോടും തൻെറ പുതിയ വേഷത്തിനോടും കുറച്ചൊക്കെ ഇണങ്ങിച്ചേരാൻ കഴിഞ്ഞു. അമ്മിണിപോലും "മാതുപിള്ളച്ചേട്ടാ" എന്നുവിളിച്ചുതുടങ്ങി..

☆ ☆ ☆

ഒരുദിവസം സ്കൂളിൻെറ വരാന്തയിലിരുന്ന മാധവൻകുട്ടിയെ തികച്ചും അപരിചിതനായ ഒരാൾ പുറത്തേക്കു വിളിച്ചുകൊണ്ടുപോയി. മാധവൻകുട്ടി ആദ്യം പോകാൻ വിസമ്മതിച്ചെങ്കിലും ഉടനേ മടങ്ങിവരാമെന്ന ഉറപ്പിൽ അയാളുടെ കൂടെ പോയി.

ഉണ്ണിപ്പിള്ള ഭാഗവതർ വന്നു കുലുക്കി വിളിച്ചപ്പോഴാണു മാധവൻകുട്ടി ഉറക്കത്തിൽ നിന്നുണർന്നത്. നേരം ഏകദേശം സന്ധ്യയാകാറായി. കുട്ടികളാരും സ്കൂളിൽനിന്നും പോയിട്ടില്ല. മണിയടിക്കാത്തതുകൊണ്ടാകണം കുട്ടികളാരും സ്കൂളിൽനിന്നും പോകാത്തത്. മാധവൻകുട്ടി മണിയടിച്ചു. കൂടുതുറന്നുവിട്ട തേനീച്ചകളെപ്പോലെ കുട്ടികളെല്ലാം പുറത്തേക്കോടി.

അന്നുരാത്രി കള്ളുഷാപ്പിലേക്കു പോകും വഴി ഉണ്ണിപ്പിള്ള പറഞ്ഞു: "നാളെ വിചാരണയായിരിക്കും." മാധവൻകുട്ടി ഒന്നും ചോദിച്ചതുമില്ല. ഉണ്ണിപ്പിള്ള തുടർന്നൊന്നും പറഞ്ഞതുമില്ല.

അടുത്തദിവസം രാവിലെ സ്കൂളിൽചെന്ന മാധവൻകുട്ടിയെ ഉണ്ണിപ്പിള്ള വന്നു അപ്പുക്കുട്ടൻപിള്ളയുടെ മുറിയിലേക്ക് കൊണ്ടുപോയി. അപ്പുക്കുട്ടൻപിള്ളയെക്കൂടാതെ അമ്മിണിയും സ്കൂളിലെ മുതിർന്ന രണ്ടുകുട്ടികളും ഉണ്ടായിരുന്നു. ഉണ്ണിപ്പിള്ളയും അവരുടെ കൂടെ ചേർന്നു.

മാധവൻകുട്ടിയോടു ഇരിക്കാൻ ആരും പറഞ്ഞില്ല. അപ്പുക്കുട്ടൻപിള്ള വിചാരണ ആരംഭിച്ചു.

"നിങ്ങളെ വിളിപ്പിച്ചതെന്തിനാണെന്നറിയാമോ?"

മാധവൻകുട്ടി പറഞ്ഞു:

"അറിയില്ല."

"കൃത്യവിലോപത്തിന്. പ്രവർത്തിസമയത്ത് ഉറങ്ങിയതിന്, ഉറക്കത്തിൽ സ്വപ്നം കണ്ടതിന്."

അടുത്തതായി അമ്മിണിയുടേതായിരുന്നു ചോദ്യം.

"സ്വപ്നത്തിൽ നിങ്ങൾ എവിടെയായിരുന്നു. ഏതു സ്ത്രീയുടെ കൂടെ രമിക്കുകയായിരുന്നു."

അതിനും മാധവൻകുട്ടി ഉത്തരം പറഞ്ഞില്ല. അമ്മിണിയുടെ ഇരുവശത്തും ഇരുന്നിരുന്ന മുതിർന്ന കുട്ടികൾ അഭിനന്ദനമെന്നോണം അമ്മിണിയുടെ തോളിൽ തട്ടി.

വീണ്ടും അപ്പുക്കുട്ടൻപിള്ളയുടെ ഊഴമായി.

"ഇതൊരു താക്കീതായിരിക്കട്ടെ. ഇനിയിതാവർത്തിച്ചാൽ ശിക്ഷ വളരെ കടുത്തതായിരിക്കും. നമുക്കു പിരിയാം."

വൈകുന്നേരം സ്കൂളിൽനിന്നും വീട്ടിലെത്തിയ മാധവൻകുട്ടിയോടു അമ്മിണി രാവിലെ സ്കൂളിൽ നടന്ന സംഭവത്തെപ്പററി ഒരക്ഷരം മിണ്ടിയില്ലെന്നു മാത്രമല്ല, ഇങ്ങനെയൊരു വിചാരണ നടന്നതായി അറിഞ്ഞമട്ടും കാണിച്ചില്ല.

പതിവുപോലെ ഉണ്ണിപ്പിള്ളയോടൊത്തു കള്ളുഷാപ്പിലേക്കു പോകുന്നവഴിക്കു ഉണ്ണിപ്പിള്ള പറഞ്ഞപ്പോഴാണ് അതു അമ്മിണിയല്ല അപ്രത്യക്ഷനായ മാതുപിള്ളയുടെ ഭാര്യയായിരുന്നുവെന്നത് മാധവൻകുട്ടി അറിയുന്നത്. പക്ഷേ, ഉണ്ണിപ്പിള്ള പറഞ്ഞു: "ഇനി ഇതാവർത്തിക്കരുത്. ആവർത്തിച്ചാൽ നിങ്ങളെ നാടുകടത്തും. കള്ളുഷാപ്പിൽനിന്നും കുറേയകലെ ഒരു തടാകമുണ്ട്. തടാകത്തിൻെറ നടുവിൽ ഒരു കൊച്ചുമാളികയുണ്ട്. അവിടെ രണ്ടു സഹോദരിമാരുണ്ട്. ഒരിക്കലും വയസ്സാകാത്തവർ. അവർ നിങ്ങളെ കുറേശ്ശയായി കൊല്ലും."

"അയ്യോ" മാധവൻകുട്ടി അറിയാതെ പറഞ്ഞുപോയി.

"അല്ല അതിനും വഴിയുണ്ട്." ഉണ്ണിപ്പിള്ള പറഞ്ഞു. "നിങ്ങൾക്കും അപ്രത്യക്ഷനായ മാതുപിള്ളയുടെ ബാധയാണ്."

ഉണ്ണിപ്പിള്ള തുടർന്നു:

"നാളെ വൈകുന്നേരം സ്കൂളിൽനിന്നും നേരെ വിചിത്രപുരം കവലയിലേക്കു പോകുക. അവിടെനിന്നും നിങ്ങൾക്കു ആനന്ദനഗരത്തിലേക്കുള്ള ബസ്സുകിട്ടും. ആനന്ദനഗരത്തിൻെറ ഒന്നാമത്തെ കവാടം വരെയെ ബസ്സു പോകുകയുള്ളു. ഒന്നാമത്തെ കവാടത്തിൽ നിന്നും രണ്ടാമത്തെ കവാടം വരെ നടക്കണം. അവിടെ ഒരു ദിവ്യനെ കാണാം. ദിവ്യൻെറ അനുവാദം കിട്ടിയാൽ നിങ്ങൾക്കു അകത്തേക്കു കടക്കാം. അവിടെ പരമാനന്ദമാണ്. മടങ്ങിവരേണ്ടതില്ല."

"അപ്പോൾ അമ്മിണിയുടെ കാര്യമോ?" മാധവൻകുട്ടി ചോദിച്ചു.

"അമ്മിണിയുടെ കാര്യത്തിൽ നിങ്ങൾ വിഷമിക്കണ്ട. ഇനി അടുത്തത് എൻെറ ഊഴമാണ്. ഞാൻ സ്വീകരിച്ചുകൊള്ളാം." മാധവൻകുട്ടി ആശ്വാസപൂർവ്വം മന്ദഹസിച്ചു.

"അതല്ല നിങ്ങൾക്കു ദിവ്യൻെറ അനുവാദം കിട്ടിയില്ലെങ്കിൽ അനുഗ്രഹം കിട്ടും. അനുഗ്രഹം കിട്ടിയാൽ ഉടൻ മടങ്ങാം. പിന്നെ പകലുറക്കം വരില്ല. ഭാഗ്യം ഉണ്ടെങ്കിൽ രാത്രിയും ഉറക്കം വരില്ല." ഏതായാലും ഈ കാര്യത്തിൽ അമ്മിണിയുടെ അനുവാദത്തിനു



വേണ്ടി കാത്തുനിൽക്കണ്ട.

അടുത്തദിവസം വൈകുന്നേരം സ്കൂളിൽ നിന്നും മാധവൻകുട്ടി ഉണ്ണിപ്പിള്ളയോടുപോലും പറയാതെ വിചിത്രപുരം കവലയെ ലാക്കാക്കി നടന്നു.

ഏതാണ്ട് കവലയോടടുത്തപ്പോൾ ദൂരെ നിന്നും ഒരു ബസ്സു വരുന്നതുകണ്ട് മാധവൻകുട്ടി ഓടി. ബസ്സ് കവലയിൽ എത്തിയതും മാധവൻകുട്ടി ഓടിക്കിതച്ചു അവിടെയെത്തി ബോർഡ് വായിച്ചു 'ആനന്ദനഗരം.' കണ്ടക്ടർ നീട്ടി വിസിലടിച്ചു. ബസ്സ് നിർത്താതെ പോയി.

നിരാശയിൽ കുതിർന്ന മനസ്സോടെ തളർന്ന മാധവൻകുട്ടി അടുത്തു കണ്ട കല്ലിന്മേൽ ഇരുന്നു. മാധവൻകുട്ടിയുടെ കണ്ണിൽ കുറേശ്ശ ഇരുട്ടുകയറിത്തുടങ്ങി.

ബോധംതെളിഞ്ഞ മാധവൻകുട്ടിക്ക് താനിപ്പോൾ ചായക്കടയിലാണെന്ന് മനസ്സിലായി. വല്ലാത്ത ദാഹം. മാധവൻകുട്ടി പഴയ ചോദ്യം ആവർത്തിച്ചു. ''ചായയുണ്ടോ?''

ഉത്തരം ''ചായപ്പൊടിയില്ല.''

''കുറച്ചുവെള്ളം തരാമോ?''

ഉത്തരം ''പാലുതരാം.'' മാധവൻകുട്ടി ഒന്നും പറയുന്നതിനുമുൻപ് മദ്ധ്യവയസ്ക മാധവൻകുട്ടിയെ അകത്തെമുറിയിലേക്കു കൊണ്ടുപോയി. ഇതിനുമുൻപ് കണ്ടിരുന്ന പയ്യനെ അവിടെയെങ്ങും കാണാനില്ലായിരുന്നു. മദ്ധ്യവയസ്ക മാധവൻകുട്ടിക്ക് പാലുകൊടുത്ത് താരാട്ടുപാടി ഉറക്കി. ഉറങ്ങുന്നതിനുമുൻപ് മാധവൻകുട്ടിയോടു പറഞ്ഞു: ''വെളുപ്പിനേയുളള വണ്ടിക്കു പോകാം.''

ദൂരെനിന്നും ബസ്സിൻെറ ഇരമ്പൽ കേട്ടു. മാധവൻകുട്ടി ചാടിയെണീററു ചായക്കടയിൽ നിന്നു പുറത്തുവന്നതും ചായക്കടയുടെ മുമ്പിൽ ബസ്സു വന്നുനിന്നതും ഒന്നിച്ചായിരുന്നു. പക്ഷേ, അതു ആനന്ദനഗരത്തിലേക്കുളള ബസ്സല്ലായിരുന്നു. ആനന്ദനഗരത്തിൽനിന്നും വന്ന ബസ്സായിരുന്നു.

ബസ്സിൽനിന്നും മുടിയും താടിയും നീട്ടി വളർത്തിയ കൃശഗാത്രനായ ഒരു മനുഷ്യൻ ഇറങ്ങി മാധവൻകുട്ടിയുടെ അടുത്തേക്കുവന്നു. ''നിങ്ങൾ കാണണമെന്നാഗ്രഹിച്ച ദിവ്യനാണ് ഞാൻ ആനന്ദനഗരത്തിലെല്ലാവർക്കും സാംക്രമികരോഗം പിടിപെട്ടിരിക്കുകയാണ്. രണ്ടു കവാടങ്ങളും അടച്ചുകഴിഞ്ഞു. ഇനി അങ്ങോട്ടു ബസ്സില്ല. അതുകൊണ്ടാണ് നിങ്ങൾക്ക് അനുഗ്രഹം തരാൻ ഞാൻ ഇങ്ങോട്ടു വന്നത്.''

ഇത്രയും പറഞ്ഞിട്ടു ദിവ്യൻ മാധവൻകുട്ടിയുടെ തലയിൽ ഇരുകൈകളും വച്ച് അനുഗ്രഹിച്ചു. മാധവൻകുട്ടിക്ക് ഇതേവരെ അനുഭവിച്ചിട്ടില്ലാത്ത ഒരുതരം സുഖാനുഭൂതി തോന്നി. ദിവ്യൻ മാധവൻകുട്ടിയോടു പറഞ്ഞു: ''ഇനി നിങ്ങൾക്ക് വിചിത്രപുരത്തേക്ക് മടങ്ങിപ്പോകാം. ഒരാപത്തും ഉണ്ടാകില്ല.''

ഇത്രയും സമയം ദിവ്യനെ കാത്തുകിടക്കുകയായിരുന്ന ബസ് ദിവ്യനേയും കൊണ്ടു യാത്രയായി.

മാധവൻകുട്ടിക്കു പുതുതായിവന്ന ഉന്മേഷത്തോടെ വിചിത്രപുരത്തേക്കു മടങ്ങി. മാധവൻകുട്ടിയുടെ മനസ്സുനിറയെ സന്തോഷം പൂത്തുനിന്നു. അമ്മിണി തന്നെ വീണ്ടും 'മാധവൻകുട്ടിചേട്ടാ' എന്നുവിളിക്കാൻ തുടങ്ങും.

വീടിനു മുൻപിലെത്തിയ മാധവൻകുട്ടി അടച്ചിട്ടിരുന്ന വാതിൽക്കൽ മുട്ടി. വാതിൽ തുറന്ന അമ്മിണിയെ കണ്ടപ്പോൾ മാധവൻകുട്ടിയുടെ സന്തോഷം ഇരട്ടിച്ചു. തൻെറ അഭാവത്തിൽ അമ്മിണിയുടെ സൗന്ദര്യത്തിനു തിളക്കം വർദ്ധിച്ചിരിക്കുന്നു. മിണ്ടാതെനിന്ന മാധവൻകുട്ടിയോടു അമ്മിണി ചോദിച്ചു: ''എന്താ വേണ്ടത്?''

ആശ്ചര്യത്തോടെ മാധവൻകുട്ടി തിരിച്ചു ചോദിച്ചു:

''എന്നുവച്ചാൽ?''

''നിങ്ങൾ ആരാണ്? നിങ്ങൾക്ക് എന്താ വേണ്ടത്?''

മാധവൻകുട്ടി ചിരിച്ചുകൊണ്ട് ''എന്താ അമ്മിണി ഒററരാത്രികൊണ്ട് നിൻെറ ഭർത്താവ് മാധവൻകുട്ടിയെ നീ മറന്നുപോയോ?''

''എനിക്കങ്ങനെയൊരാളെ അറിയില്ല.'' ദേഷ്യത്തോടെ പറഞ്ഞിട്ട് അമ്മിണി ഊക്കോടെ വാതിലടച്ചു.





എൻെറ ജീവിതം

25

ഈകാലത്ത്, അതായത് ആയിരത്തിത്തൊള്ളായിരത്തി നാല്പതുകളിൽ എനിക്ക് കൂടുതൽ കളി കിട്ടിയിരുന്നത് കൊച്ചി, തിരുവിതാംകൂർ എന്നീ സ്ഥലങ്ങളിലാണ്. സ്വന്തം വേഷവിധാനവുമായിട്ടാണ് ഞാൻ ഈ ദിക്കുകളിലെല്ലാം കളിക്കുപോയിരുന്നത്. ഇങ്ങനെ നടക്കുന്ന കാലത്താണ് തെക്കൻ ദിക്കിലെ പ്രസിദ്ധരായ ചില കഥകളി നടന്മാരുമായി പരിചയപ്പെടാനും അടുത്ത് ഇടപഴകാനും ഇടയായത്. തോട്ടം ശങ്കരൻ നമ്പൂതിരി, ചെങ്ങന്നൂർ രാമൻ പിള്ള, കുറിച്ചികുഞ്ഞൻ പണിക്കർ, മാങ്കുളം വിഷ്ണു നമ്പൂതിരി, കുടമാളൂർ കരുണാകരൻ നായർ, വെച്ചൂർ രാമൻപിള്ള തുടങ്ങിയ വേഷക്കാരും ഉണ്ണിത്താൻ സഹോദരന്മാർ, ചേർത്തല കുട്ടപ്പക്കുറുപ്പ്, തകഴി കുട്ടൻ പിള്ള ആദിയായ പാട്ടുകാരും ഇക്കൂട്ടത്തിൽ പെടുന്നു.

സുപ്രസിദ്ധനായ തോട്ടം ശങ്കരൻ നമ്പൂതിരി (തോട്ടം പോറ്റി എന്നാണ് അദ്ദേഹം പരക്കെ അറിയപ്പെടുന്നത്)യുമായി ധാരാളം കൂട്ടുവേഷങ്ങൾ ഞാൻ കെട്ടിയിട്ടുണ്ട്. അദ്ദേഹത്തിൻെറ നളനും എൻെറ പുഷ്ക്കരനും രാവണനും രംഭയും ബ്രാഹ്മണനും അർജ്ജുനനും പ്രത്യേകം പറയേണ്ട വേഷങ്ങളാണ്. തോട്ടത്തിൻെറതുപോലെ ഇത്രയധികം രസം സ്ഫുരിക്കുന്ന മുഖം ഞാൻ വേറെയധികം കണ്ടിട്ടില്ല. അദ്ദേഹം അഗാധ പാണ്ഡിത്യമുള്ള ഒരു നടനുമാണ്. ഓരോ വേഷത്തിനുമുള്ള ചിട്ടാപരമായ ആട്ടക്രമങ്ങളും അന്യരിൽ അധികവും കാണാൻ പ്രയാസമാണ്. ഒരിക്കൽ കല്ലുവാതിക്കൽ വച്ചാണെന്നു തോന്നുന്നു അദ്ദേഹത്തിൻെറ നളനും എൻെറ പുഷ്ക്കരനുമായിട്ട് ഒരു കളിയുണ്ടായി. ആദ്യകാലം മുതൽ തന്നെ എൻെറ പുഷ്ക്കരൻ മറ്റുള്ളവരുടേതിൽ നിന്നും വ്യത്യസ്ത സമ്പ്രദായത്തിലായിരുന്നു. (ഇത് ഞാൻ നളചരിതം ആട്ടപ്രകാരത്തിൽ വിസ്തരിച്ചിട്ടുണ്ട്) വേഷം കഴിഞ്ഞപ്പോൾ അദ്ദേഹം എന്നെ അടുത്തു വിളിച്ചു പറഞ്ഞു. ''ഇങ്ങനെ തന്നെയാണ് ശരിക്കും പുഷ്ക്കരൻ ആടേണ്ടരീതി. പുഷ്ക്കരൻ ഒരിക്കലും നളനോട് കടുത്ത വൈരാഗ്യബുദ്ധി കാണിക്കരുത്. കലിയുടെ പ്രേരണ കൊണ്ടുമാത്രമാണ് പുഷ്ക്കരൻ രണ്ടും കല്പിച്ച് നളനെ ചൂതുകളിക്ക് വിളിച്ചത്. ചൂതിൻെറ ഫലമായി നളനെ സർവ്വസ്വവും കൈക്കലാക്കിയ ശേഷം കുറച്ചു തൻേറടത്തോടുകൂടി ശാസനാരൂപത്തിൽ പുഷ്ക്കരന് നളനോട് പെരുമാറാം. അത്രയേ ആകാവൂ. അപ്പോഴും ഉള്ളിൽ ഭയമുണ്ട്. ആ ഭയം പുറത്തു കാണിക്കാതെയുള്ള പ്രവർത്തിയേ ചെയ്യാവൂ അല്ലാതെ ചിലർ കാണിക്കുന്നതുപോലെ നളനെ അടിക്കാനും പിടിക്കാനുമൊക്കെ തുനിഞ്ഞാൽ രാജാവായിരിക്കുന്ന നളൻ ചിലപ്പോൾ ഭൃത്യരെ വിളിച്ചു ''ഇവൻ ബോധമില്ലാതെ പുലമ്പുന്നു. ഇവനെ പിടിച്ചു

കലാമണ്ഡലം
വിദേശയാത്രയ്ക്കിടയിൽ

# തോട്ടവും ചെങ്ങന്നൂരും കുറിച്ചിയും

ഉടനെ കാരാഗൃഹത്തിലടയ്ക്കൂ'' എന്ന് കല്പിച്ചാൽ തല്ക്കാലം പുഷ്ക്കരൻ തടവിലായത് തന്നെ. കാരണം, ചൂതുകളി കഴിയുന്നതുവരെ നളൻ മഹാരാജാവ് തന്നെയാണ്. ധർമ്മിഷ്ടനായ നളൻ അങ്ങനെ ചെയ്തില്ല എന്നേയുള്ളൂ. എന്തെന്നാൽ രാജാക്കന്മാർക്ക് ചൂതുകളിയും യുദ്ധവും ഒരുപോലെയാണ്. മറ്റൊരാൾ വെല്ലുവിളിച്ചാൽ ഈ രണ്ടുകാര്യങ്ങളിലും ആ വെല്ലുവിളി സ്വീകരിക്കണമെന്നുള്ളത് രാജധർമ്മമാണ്. ഇപ്രകാരം അദ്ദേഹം എന്നെ പലതും ഉപദേശിച്ചിട്ടുണ്ട്. അദ്ദേഹത്തിൽ നിന്ന് പല പുതിയ ആട്ടങ്ങളും എനിക്കുഗ്രഹിക്കാൻ കഴിഞ്ഞിട്ടുണ്ട്. അദ്ദേഹം ആടാറുള്ള പല ശ്ലോകങ്ങളും ആട്ടക്രമങ്ങളും എനിക്ക് പറഞ്ഞുതന്നിട്ടുണ്ട്. എന്നെ വളരെയധികം വാത്സല്യമായിരുന്നു അദ്ദേഹത്തിന്. എല്ലാവരും കൃഷ്ണൻ എന്ന് എന്നെ വിളിച്ചിരുന്നപ്പോൾ അദ്ദേഹം 'കിർണ്ണൻ' എന്നാണ് വിളിക്കാറുള്ളത്. ഇത്രയധികം മനയോലപ്പകിട്ടുള്ള ഒരു മുഖം മറ്റാർക്കും കണ്ടിട്ടില്ല. ബ്രാഹ്മണകർമ്മത്തിലുള്ള നിഷ്ഠ, മനസ്സിൻെറ ശുദ്ധത, സംസ്ക്കാരം എന്നീ ഗുണങ്ങൾ അദ്ദേഹത്തിൽ തെളിഞ്ഞുനിന്നിരുന്നു. അസൂയ കുനിഷ്ട് എന്നീ ദുർഗ്ഗുണങ്ങൾ അദ്ദേഹത്തെ തീണ്ടിയിട്ടില്ലായിരുന്നു. ധാരാളം പാലുകഴിച്ചശേഷമാണ് അണിയറയിലേക്ക് വരുന്നത്. പിന്നെ പച്ച വെള്ളം പോലും കഴിക്കില്ല. വെളുപ്പിന് കുളിച്ചു തേവാരം കഴിഞ്ഞിട്ടേ എന്തെങ്കിലും കഴിക്കൂ. ജപവും നമസ്ക്കാരവുമായി ഒന്നുരണ്ടുമണിക്കൂറോളമുണ്ടാകും നിത്യകർമ്മം. എത്ര അദ്ധ്വാനമുള്ള വേഷമാണെങ്കിലും ശരി നിത്യകർമ്മങ്ങൾ ഒരിക്കലും മുടക്കില്ല.

ഉദയശങ്കറിൻെറ നൃത്തസംഘത്തിൽ അദ്ധ്യാപകനായി തോട്ടം ശങ്കരൻ നമ്പൂതിരി കുറെക്കാലം ജോലി നോക്കുകയുണ്ടായി. കഥകളിനൃത്തവും അഭിനയവും ഉദയശങ്കറിനെ പാഠിപ്പിച്ചത് അദ്ദേഹമാണ്. അദ്ദേഹം ഉദയശങ്കറിൻെറ കൂടെ പോയതിനുശേഷം ഒരിക്കൽ മാവേലിക്കരവച്ച് ഒരു കളിയുണ്ടായി. ഡോക്ടർ ഇ.കെ. രാമൻ പിള്ളയദ്ദേഹത്തിൻെറ ഉത്സാഹത്തിലാണ് ഈ കളി നടന്നത്. നളചരിതം രണ്ടാം ദിവസവും രാവണവിജയവുമായിരുന്നു കഥകൾ. എൻെറ നളൻ കുറിച്ചികുഞ്ഞൻ പിള്ള ആശാൻെറ പുഷ്ക്കരൻ, കുടമാളൂരിൻെറ ദമയന്തി ചെന്നിത്തല കൊച്ചുപിള്ള ആശാൻെറ കാട്ടാളൻ, ഉണ്ണിത്താന്മാരുടെ പാട്ട്—(മേളക്കാരുടെ പേര് ഓർക്കുന്നില്ല) ഇങ്ങനെയായിരുന്നു. കൊച്ചുപിള്ള ആശാനെക്കുറിച്ച് കേട്ടിട്ടുള്ളതല്ലാതെ വേഷം ഇതിനുമുമ്പ് ഞാൻ കണ്ടിട്ടില്ല. ഇപ്പോൾ വേഷം കെട്ടാറില്ല. അത്ര പ്രായമായി. എങ്കിലും ഡോക്ടറദ്ദേഹത്തിൻെറ നിർബന്ധപ്രകാരം അന്ന് കാട്ടാളൻ കെട്ടാമെന്ന് സമ്മതിച്ചു എന്നേയുള്ളൂ അദ്ദേഹത്തിൻെറ എല്ലാ കരിവേഷങ്ങളും അക്രൂരൻ, ഹംസം എന്നീ വേഷങ്ങളും പ്രസിദ്ധമായിരുന്നു. ആശാൻെറ വേഷം കാണാമെന്നു ഞാൻ നിശ്ചയിച്ചു. ഞാൻ വേർപാട് കഴിഞ്ഞ ഉടനെ പോയി തുടച്ചു അരങ്ങത്തുപോയി ഇരുന്നു. കാട്ടാളൻെറ വേഷവും ആട്ടവും കണ്ടപ്പോൾ ഡോക്ടറദ്ദേഹം പറഞ്ഞതും കേൾവിയും വാസ്തവമാണെന്ന് ബോദ്ധ്യപ്പെട്ടു. ഇത്രയും പ്രായമായിട്ടും അന്നത്തെ കാട്ടാളൻ ഒന്നാന്തരമായി. രാവണ വിജയമാണ് പിന്നത്തെ കഥയെന്നു പറഞ്ഞല്ലോ. തോട്ടം പോറ്റിയദ്ദേഹത്തിൻെറ രാവണനായിരുന്നു. അദ്ദേഹത്തിൻെറ ഒരു പ്രത്യേകത വേഷമൊരുങ്ങാൻ വലിയ താമസമാണ്. തേപ്പ് അത്ര മനസ്സിരുത്തിയാണ്. ചുട്ടികഴിഞ്ഞാലും അവസാനം തന്നത്താനൊരു മിനുക്കു

പണിയുണ്ട്. ഇതുകാരണം സാധാരണ തന്റെ വേഷം രണ്ടാമത്തെ കഥയ്ക്കാക്കിയാൽ നന്നായിരിക്കുമെന്ന് അദ്ദേഹം നേരത്തെ തന്നെ പറയുക പതിവാണ്. സന്ധ്യാവന്ദനവും ഊണും കഴിഞ്ഞുവരുമ്പോൾ തന്നെ സമയം കുറെയാകും. വേഷഭംഗിയിലുള്ള നിഷ്ക്കർഷ കൂടിയാകുമ്പോൾ സാമാന്യം അമാന്തം ഉണ്ടാകുമെന്ന് അദ്ദേഹത്തിനും മറ്റുള്ളവർക്കും അറിയാവുന്ന കാര്യമാണ്.

രാവണന്റെ തിരനോക്കോടുകൂടി കാണികൾ അത്ഭുതാദരങ്ങളോടെ നിർന്നിമേഷരായി നോക്കിയിരുന്നുപോയി. ഇത്രയധികം സൗന്ദര്യമുള്ള മനയോലപ്പകിട്ടുള്ള തേജസ്സു വഴിഞ്ഞൊഴുകുന്ന മുഖം വേറെ കാണുന്നില്ല. എല്ലാം തികഞ്ഞ ധീരോദാത്തനായ രാവണന്റെ അഭിനയചാതുരി കാണണമെങ്കിൽ അദ്ദേഹത്തിന്റെ രാവണവിജയത്തിലെ പതിഞ്ഞ പദത്തിൽ രാവണൻ പത്തുമുഖം കൊണ്ടും പത്ത് രസം നടിച്ച് മണ്ഡോദരിയുടെ അധരപാനം ചെയ്യുന്ന ആ ഭാഗം കാണണം. അതിന് കുറെയധികം സമയമെടുത്തു. ആ ഭാഗം ഇത്രയും സുന്ദരമായി രസപുഷ്ക്കലമായി മറ്റാരും അഭിനയിക്കുന്നത് ഞാൻ കണ്ടിട്ടില്ല. ചുരുക്കത്തിൽ അത്യുന്നതനായ ഒരു കഥകളി നടനായിരുന്നു ബ്രഹ്മശ്രീ തോട്ടം ശങ്കരൻ പോറ്റിയദ്ദേഹം.

ചെങ്ങന്നൂർ രാമൻപിള്ള ആശാനെക്കുറിച്ച് വിസ്തരിച്ചൊന്നും ഇവിടെ കുറിക്കേണ്ട ആവശ്യമില്ല. കാരണം അദ്ദേഹത്തിന്റെ വേഷം കണ്ടിട്ടുള്ളവരായിരിക്കും ഇന്നത്തെ സഹൃദയരധികവും. ഒരു മുക്കാൽ ശതാബ്ദക്കാലം തെക്കൻ ദിക്കിലെ കഥകളി നടന്മാരിലും ആചാര്യന്മാരിലും മുടിചൂടാമന്നനായി (കഥകളിയിലായതു കൊണ്ട് മുടിചൂടാമന്നനെന്നു പറഞ്ഞതുകൊണ്ട് തെറ്റില്ല) ആ മഹാനടൻ തൊണ്ണൂറാറു വയസ്സുവരെ ജീവിച്ചിരുന്നു. കീരിക്കാട്ടു തോപ്പിൽ കളിയോഗത്തിലായിരുന്നു അദ്ദേഹം പ്രാരംഭകാലത്തെല്ലാം പ്രവർത്തിച്ചിരുന്നത്. സ്ത്രീ വേഷമൊഴിച്ചുള്ള എല്ലാ വേഷവും അദ്ദേഹം സമർത്ഥമായി കൈകാര്യം ചെയ്തിരുന്നു. തെക്കൻ ദിക്കിലെ ചിട്ടാപരമായ കാര്യങ്ങളിൽ അദ്ദേഹം അദ്വിതീയനായിരുന്നു. രാമൻപിള്ള ആശാനും ഞാനുമായിട്ട് വളരെയധികം കൂട്ടുവേഷങ്ങൾ ഉണ്ടായിട്ടുണ്ട്. തെക്കൻ രാജസൂയത്തിൽ ആശാന്റെ ജരാസന്ധനും എന്റെ ഭീമനും ധാരാളമുണ്ടായിട്ടുണ്ട്. സാധാരണക്കാർക്ക് മനസ്സിലാക്കുവാൻ ഉതകുന്ന വിധത്തിൽ ലളിതമായും മനോഹരമായും അദ്ദേഹം അഭിനയിക്കും. അദ്ദേഹത്തിന്റെ ബാണയുദ്ധത്തിൽ ബാണന്റെ വേഷം നിസ്തുല്യമാണെന്ന് പറയാതിരിക്കാൻ പററില്ല. ബാണന്റെ ആദ്യത്തെ ആട്ടം ഗോപുരം വർണ്ണിച്ച് അതിൽ കാണുന്ന ഓരോരുത്തരെയും പ്രത്യേകം കണ്ടു വർണ്ണിച്ചുള്ള ആട്ടം ഭക്തിബഹുമാന പുരസ്സരം ശിവന്റെ മുമ്പിലുള്ള ആട്ടവും പദവും എല്ലാം അതിഗംഭീരമാണ്.

**കഥകളിയെ ധന്യമാക്കിയ അപൂർവപ്രതിഭകളുമായി പുലർത്തിയ സ്നേഹബന്ധത്തെയും ആ നടൻമാരുടെ അതുല്യമായ അഭിനയ ചാതുരിയേയും കുറിച്ചാണ് ഇവിടെ പ്രതിപാദിക്കുന്നത്.**

ആശാന്റെ അലർച്ച പ്രൗഢഗംഭീരമാണെന്നു മാത്രമല്ല അതു വേണ്ട സമയത്ത് വേണ്ടരീതിയിൽ പ്രവർത്തിക്കുന്നതിലുള്ള വിവേകവും സ്തുത്യർഹമാണ്. കല്യാണ സൗഗന്ധികത്തിൽ ആശാന്റെ ഹനുമാനും എന്റെ ഭീമനുമായി പലപ്പോഴും ഉണ്ടായിട്ടുണ്ട്. അദ്ദേഹത്തിന് കൊട്ടാരം കളിയോഗത്തിലെ വിചാരിപ്പുകാരന്റെ സ്ഥാനം കിട്ടുന്നതിനു മുമ്പാണ് ഞങ്ങൾ ഒരുമിച്ചുള്ള കൂട്ടുവേഷങ്ങൾ അധികവും ഉണ്ടായിരിക്കുന്നത്. ഇതിനെല്ലാം പുറമേ ആശാൻ കഥകളികോപ്പു നിർമ്മാണത്തിൽ ഒരു വിദഗ്ദ്ധനാണ്. അദ്ദേഹം ഉപയോഗിക്കുന്ന കോപ്പുകളെല്ലാം (കിരീടമുൾപ്പെടെ) സ്വന്തമായുണ്ടാക്കിയതാണ്. അതിനെല്ലാം ഒരു പ്രത്യേക ശൈലിയുമുണ്ട്. ഒരുസമയത്തും ആശാൻ വെറുതെയിരിക്കുകയില്ല. കഥകളിയില്ലെങ്കിൽ കഥകളി പഠിപ്പിക്കൽ, അല്ലെങ്കിൽ കോപ്പു നിർമ്മാണം ഇങ്ങനെ അലസതയില്ലാത്ത സ്വഭാവമാണ് അദ്ദേഹത്തിന്റേത്. ആശാന്റെ എടുത്തു പറയേണ്ട മറെറാരു ഗുണം മദ്യപാനമില്ലെന്നുള്ളതാണ്.

ഒരിക്കൽ തകഴി അയ്യപ്പക്ഷേത്രത്തിലെ ഒരു കളിക്ക് ആശാനും ഞാനുമുണ്ടായിരുന്നു. കളി കഴിഞ്ഞ് പിറേറദിവസം ചെങ്ങന്നൂരിനടുത്ത് ഞങ്ങൾക്ക് വേറൊരു കളിയുണ്ടായിരുന്നു. ആശാന്റെ വീട്ടിലേക്കു പോകാമെന്ന് എന്നോടു പറഞ്ഞു. എളുപ്പ വഴിയിൽ കൂടിപ്പോയാൽ അധികം ദൂരമില്ലെന്നും അതുകൊണ്ട് നടന്നുപോകാമെന്നും ആദ്ദേഹം പറഞ്ഞു. ആശാനാണെങ്കിൽ കാപ്പിയും ചായയും വളരെ ദുർല്ലഭമായേ കഴിക്കാറുള്ളു. തകഴിയിൽനിന്ന് ഒന്നും കഴിക്കാതെയാണ് ഞങ്ങൾ പുറപ്പെട്ടത്. എത്ര നടന്നിട്ടും ആശാന്റെ വീട്ടിൽ എത്തുന്നില്ല. ഏതാണ്ട് എട്ടൊമ്പതു നാഴിക നടന്നുവെന്നാണ് തോന്നുന്നത്. പാടം വഴിയാണ് നടത്തം. ചായയോ കാപ്പിയോ പോകട്ടെ, ഒരുപാത്രം വെള്ളം കുടിക്കാൻ പോലും തരായില്ല. രണ്ടുമൂന്നു മണിക്കൂർ നടന്ന് അവസാനം ആശാന്റെ വീട്ടിലെത്തി. ഞാൻ ആകപ്പാടെ ക്ഷീണിച്ചവശനായി. ആശാനെ സംബന്ധിച്ച് ഇതൊരു സ്ഥിരം പതിവുപോലെയാണ്. ഒരു സ്ഥലത്തെ കളി കഴിഞ്ഞാൽ ബസ്സോ മററു വാഹനങ്ങളോ നോക്കിനിൽക്കുന്ന പതിവ് ആശാനില്ല. ഇങ്ങനെ അദ്ധ്വാനിക്കുന്നതിൽ അദ്ദേഹത്തിന് തീരെ മടിയില്ല. അദ്ദേഹം എൺപത് വയസ്സുവരെ വേഷംകെട്ടിയിരുന്നതിന്റെ രഹസ്യവും മറെറാന്നല്ല. ദുര്യോധനവധത്തിൽ ആശാന്റെ ദുര്യോധനനാണെങ്കിൽ ആദ്യം മുതൽ അവസാനംവരെ ആശാനായിരിക്കും. മാത്രമല്ല, സാധാരണ രംഗത്തുനിന്ന് അണിയറയിൽ വന്നാൽ വേഷക്കാർ കിരീടം അഴിച്ചുവച്ച് വിശ്രമിക്കാറാണല്ലോ പതിവ്. ആശാൻ കിരീടം അഴിച്ചുവയ്ക്കാറില്ല. തന്നത്താൻ പണിതതാകകൊണ്ട് അതൊരു ഭാരമല്ലാതെ തലയിൽ ഇരുന്നുകൊള്ളുമെന്നാണ് ആശാന്റെ ഭാവം. ചുരുക്കത്തിൽ എല്ലാം കൊണ്ടും അത്യുന്നതനായ ഒരു കലാകാരനായിരുന്നു ചെങ്ങന്നൂർ രാമൻപിള്ള ആശാൻ.

കുറിച്ചി കുഞ്ഞൻപണിക്കരാശാനാണ് ആ കാലഘട്ടത്തിലെ പ്രഗല്ഭനായ മറെറാരു കഥകളി നടൻ. സ്ത്രീവേഷവും താടിയുമൊഴിച്ച് മറെറല്ലാ വേഷങ്ങളും സമർത്ഥമായി കൈകാര്യം ചെയ്യാൻ അദ്ദേഹത്തിനു സാധിച്ചിരുന്നു. കഥകളിയിലെ 'ഹംസം' കുഞ്ഞൻപണിക്കരാശാന്റെ മരണത്തോടുകൂടി നാമാവശേഷമായി എന്നു പറഞ്ഞാൽ അതൊരതിശയോക്തിയാവില്ല. ഇത്ര തന്മയത്വത്തോടുകൂടിയുള്ള ഒരു ഹംസം ആശാനു മുമ്പുണ്ടായിട്ടില്ല. ഇനി ഉണ്ടാകുമോ എന്നും സംശയമാണ്. ഹംസം മാത്രമല്ല, കഥകളിയിലെ പല വേഷങ്ങളെയും കഥാപാത്രത്തിന്റെ സാരൂപ്യ-സാമീപ്യമനുസരണം കൈകാര്യം ചെയ്യുവാൻ അദ്ദേഹത്തെപ്പോലെ അധികമാരുമുണ്ടായിരുന്നില്ല. കഥകളിയിലെ 'തെക്കടാ' വേഷങ്ങൾ പോലും സ്മരണീയ കഥാപാത്രങ്ങളാക്കി മാററുവാൻ ആശാനുള്ള കഴിവ് അപാരമാണ്. ഉദാഹരണത്തിന് കംസവധത്തിലെ ആനക്കാരന്റെ വേഷം. മനോധർമ്മം മാത്രമല്ല നർമ്മബോധവും ആശാനെ കനിഞ്ഞൊന്നനുഗ്രഹിച്ചിട്ടുണ്ട്. കഥകളിയിലെ ഒരു കുഞ്ചൻനമ്പ്യാരായിരുന്നു ആശാൻ എന്നു പറഞ്ഞാൽ തെററില്ല. ഹംസം കൂടാതെ ബ്രാഹ്മണൻ (എല്ലാ ബ്രാഹ്മണന്മാരും) എല്ലാ ഹനുമാന്മാരും കൃഷ്ണനും ഒന്നാന്തരമായിരുന്നു. എല്ലാ വേഷങ്ങൾക്കും ഒരു പ്രത്യേക ശൈലിയുണ്ട്, രസികത്വവും. എന്റെ നളനും ആശാന്റെ ഹംസവും അർജ്ജുനനും ബ്രാഹ്മണനും ഭീമനും ഹനുമാനും തുടങ്ങിയ കൂട്ടുവേഷങ്ങൾ അനവധിയുണ്ടായിട്ടുണ്ട്. എന്നെ അദ്ദേഹത്തിനും അദ്ദേഹത്തെ എനിക്കും വളരെ ഇഷ്ടമായിരുന്നു. ഏതാണ്ട് എഴുപതുവയസ്സുവരെ ആശാൻ വേഷം കെട്ടിയിരുന്നു. വളരെ വയസ്സായതിനുശേഷമാണ് മരിച്ചത്.

(തുടരും)

## സംഗീതസാന്ദ്രമായ ജന്മങ്ങൾ

(17 ാം പേജിൽ നിന്നും തുടർച്ച)

മാഞ്ഞുപോയിരുന്നു. ഏതോ പോപ്പുലറായ ഒരു സിനിമാപ്പാട്ടിൻെറ ഈണം ഹർമ്മോണിയത്തിലൂടെ ഒഴുകിവരാൻ തുടങ്ങി.

അപ്പോൾ വിൻസെൻറ് മാഷ് പറഞ്ഞത് ഞാനോർത്തു.

പുതിയ തലമുറ ഭഗീരഥ പ്രയത്നമാവശ്യപ്പെടുന്ന സാധനകൾക്കൊന്നും തയ്യാറല്ല. സിനിമാപ്പാട്ട്, പോപ്പ് മ്യൂസിക്, ഇലക്ട്രോണിക് സംഗീതം—അങ്ങനെ കുറെ കമ്പങ്ങൾ മാത്രം. അല്ലെങ്കിൽ കുറച്ചുകാലം കൊണ്ട് വല്ലതുമൊക്കെ മനസ്സിലാക്കി ഒരു 'പ്രൊഫഷണലാ'യി മാറാനുള്ള ശ്രമം. യുവജനോത്സവങ്ങളും, ഗാനമേളകളും, സിനിമയും കാസെറ്റുകളുമൊക്കെയായി സംഗീതരംഗത്ത് കച്ചവട സാദ്ധ്യതകൾ വളരെ വർദ്ധിച്ചിരിക്കുന്നു.

വലിഞ്ഞുമുറുകിയ കമ്പികളുടേയും ബന്ധിതമാക്കപ്പെട്ട കാറ്റിൻേറയുമൊക്കെ നൊമ്പരങ്ങൾ മനസ്സിൻെറ നൊമ്പരങ്ങളും അനുഭൂതികളുമാക്കി മാറ്റാൻ കഴിവുള്ള സംഗീതജ്ഞർ ഇന്നും നമുക്കുണ്ട്. അതിനോടൊപ്പം സ്പന്ദിക്കാൻ കഴിയുന്ന മനസ്സുകളാണില്ലാതായിക്കൊണ്ടിരിക്കുന്നത്.

അനുനിമിഷം യന്ത്രവല്ക്കരിക്കപ്പെട്ടുകൊണ്ടിരിക്കുന്ന ഒരു സംസ്കാരം ഓടക്കുഴലിൻെറ നാദമാധുരിയിൽ നിന്ന് ഇലക്ട്രോണിക് ശബ്ദകാലുഷ്യത്തിലേക്ക് നമ്മെ നയിക്കുകയാണ്. 'ഓങ്കാര' ശബ്ദത്തിൻെറ മന്ത്രവിശുദ്ധിയിൽ നിന്ന് അണുസ്ഫോടനത്തിൻെറ മഹാസംഹാരത്തിലേക്കാണ് നാം യാത്ര ചെയ്തുകൊണ്ടിരിക്കുന്നത്. ആ യാത്രയിൽ നാഡികളിലമൃതമഴ ചൊരിയുന്ന സംഗീതത്തിൻെറ വരപ്രസാദം നമുക്ക് നഷ്ടമാവുന്നു.





എം.പി. നാരായണപിള്ള

# കാഷ്മീരിലെ പത്രസ്വാതന്ത്ര്യം



ഇന്ത്യ ഒന്നായിത്തന്നെ തുടരുന്നതിനുള്ള ന്യായീകരണം പൗരാവകാശങ്ങളും വ്യക്തിസ്വാതന്ത്ര്യവും സംരക്ഷിക്കാൻ സഹായിക്കുമെന്ന പ്രതീക്ഷയാണ്.

ഭരണഘടന ജനങ്ങൾക്ക് നൽകിയിരിക്കുന്ന അവകാശങ്ങളെല്ലാം അവർക്ക് കിട്ടുന്നു എന്നുറപ്പുവരുത്തുന്നതിലാണ് കേന്ദ്രം. അല്ലെങ്കിൽ ഇല്ലി പൂക്കുമ്പോൾ നടത്തുന്ന പഞ്ചായത്തു തിരഞ്ഞെടുപ്പു പോലാകും നമ്മുടെ ജനാധിപത്യവും.

ഒരുകാലത്തും ഇന്ത്യൻ ജനാധിപത്യത്തിന് വഴങ്ങാത്ത ഒരു സംസ്ഥാനമുണ്ട്——ജമ്മു ആൻഡ് കാശ്മീർ.

ഈയിടെ (ആഗസ്ററ് 22–നു) മുഖ്യമന്ത്രി ഫറൂഖ് അബ്ദുള്ള നിയമസഭയിൽ ഒരു ബിൽ പാസ്സാക്കിയെടുത്തു. അതനുസരിച്ച് ഗവൺമെൻറിനിഷ്ടപ്പെടാത്ത വാർത്തകൾ അച്ചടിക്കുന്ന പത്രക്കാർക്ക് ഒരുവർഷം കഠിനതടവും 10,000 രൂപ പിഴയുംകിട്ടും.

കാശ്മീരിൽ ഇറങ്ങുന്ന പത്രങ്ങൾക്കു മാത്രമല്ല; ആ സംസ്ഥാനത്ത് വിതരണം ചെയ്യുന്ന പത്രങ്ങൾക്കും ഇതു ബാധകമാണ്.

ഭീകരന്മാരെ ഒതുക്കാനെന്ന് അവകാശപ്പെടുന്ന ഈ നിയമം ഭരണകൂടത്തിനിഷ്ടമില്ലാത്ത കാര്യങ്ങളച്ചടിക്കുന്നവരെയൊക്കെ പിടിക്കാൻ ഉപയോഗിക്കും.

ഈ നിയമമനുസരിച്ച് ശിക്ഷിക്കപ്പെടുന്ന പത്രക്കാർക്ക് കോടതിയിൽ പോകാനവകാശമില്ല. അപ്പീൽ ശിക്ഷകൊടുത്ത ഗവൺമെൻറിൻറടുത്തുതന്നെ. അതായത് മാപ്പു പറയുക.

അടിയന്തിരാവസ്ഥക്കാലത്തെ ഓർമ്മിപ്പിക്കുന്ന ഈ നിയമം കൊണ്ടുവരാനുണ്ടായ കാരണം കാശ്മീരിലെ വർദ്ധിച്ചുവരുന്ന ബോംബുപൊട്ടിക്കലും തീവയ്പും അക്രമങ്ങളുമൊക്കെയാണ്. അതായത് നിയമവാഴ്ചയിൽ സംഭവിച്ചിരിക്കുന്ന തകർച്ച.

ക്രമസമാധാനം തകരുന്നതിൻെറ ഉത്തരവാദിത്വം ഭരിക്കുന്നവർക്കാണല്ലോ. തൻെറ പരാജയം മറച്ചുവയ്ക്കാനാണ് ഫറൂഖ് അബ്ദുള്ള കണ്ണടച്ചിരുട്ടാക്കുന്ന നിയമം കൊണ്ടുവന്നിരിക്കുന്നത്.

തീവ്രവാദികൾ ബോംബു പൊട്ടിക്കുന്നതിനെക്കാളും തീവയ്പു നടത്തുന്നതിനെക്കാളും അദ്ദേഹത്തിനസഹ്യമായി മാറിയിരിക്കുന്നത് അക്കാര്യങ്ങൾ പത്രങ്ങൾ അച്ചടിക്കുന്നതാണ്. പത്രങ്ങളച്ചടിച്ചില്ലെങ്കിൽ ഇതൊന്നും ലോകമറിയില്ലല്ലോ.

കുറച്ചുകാലമായി വിഭജനവാദം ശക്തിപ്പെട്ടുവരികയാണ് കാശ്മീരിൽ. ആഗസ്ററ് 14–നു പലയിടത്തും പാകിസ്ഥാൻെറ പതാകയാണ് ഉയർന്നത്. പിററന്നത്തെ ഇന്ത്യൻ സ്വാതന്ത്ര്യദിനത്തിന് വിഭജനവാദികൾ വിളക്കുകളണച്ച് പ്രതിഷേധം രേഖപ്പെടുത്തി അന്നു വിളക്കണയ്ക്കാൻ കൂട്ടാക്കാത്തതു കൊണ്ട് ഭരണകക്ഷിയായ നാഷണൽ കോൺഫ്രൻസിൻെറ നേതാവ് മുഹമ്മദ് യൂസഫ് ഹൽവായിയെ വെടിവച്ചുകൊന്നു.

രാഷ്ട്രീയ നിരീക്ഷകർ പറയുന്നത് മറെറാരു പഞ്ചാബായി മാറുകയാണ് കാശ്മീരെന്നാണ്.

ഇത്രവലിയ ഒരു പ്രതിസന്ധിയെ നേരിടാൻ ഫറൂഖ് അബ്ദുള്ള ഫലപ്രദമായിട്ടൊന്നും ചെയ്യുന്നില്ല.

ഇന്ത്യയിലെ മുഖ്യമന്ത്രിമാരിൽവച്ച് ഏററവും സുഖിമാനും മടിയനുമാണ് ഫറൂഖ്. തൻെറ കസേര സംരക്ഷിക്കാൻ മാത്രമായി ഇന്ദിരാകോൺഗ്രസ്സുമായിട്ടൊരു ഐക്യവുമുണ്ടാക്കിയിട്ടുണ്ട്. നാട്ടിലെന്താപത്തു സംഭവിച്ചാലും അദ്ദേഹത്തിനെ ഏശില്ല. ഏറക്കുറെ ബ്രിട്ടീഷ് ഭരണകാലത്തെ നാട്ടുരാജാക്കന്മാരെപ്പോലെയാണ് ഫറൂഖിൻെറ ഭരണം. ദില്ലിയിലെ ചക്രവർത്തി അദ്ദേഹത്തിൻെറ കസേര നഷ്ടപ്പെടാതെ നോക്കുന്നു——പകരം പൂർണ്ണമായ വിധേയത്വം വാഗ്ദാനം ചെയ്താൽ മതി. രാജീവിനതിൽപ്പരമെന്തു വേണം?

ഉത്തരവാദിത്വമില്ലാത്ത ഈ അധികാരം തുടരണമെങ്കിൽ വിമർശനം പോയിട്ട് സത്യസന്ധമായ റിപ്പോർട്ടിംഗ് പോലും പാടില്ല. അതാണ് ഫറൂഖിൻെറ ലക്ഷ്യം. പക്ഷേ, പത്രസ്വാതന്ത്ര്യം നിഷേധിച്ചാൽ പത്രങ്ങൾക്കുണ്ടാവുന്നതിനേക്കാൾ ആപത്ത് ഭരണാധികൂടത്തിനാണെന്ന് അടിയന്തിരാവസ്ഥക്കാലത്ത് ഇന്ദിരാജി പഠിച്ച പാഠം എല്ലാവരും മറന്നുകഴിഞ്ഞിരിക്കുന്നു. ജനങ്ങളുടെ അഭിപ്രായങ്ങൾ അറിയാൻ ഐബിക്കാരുടെ റിപ്പോർട്ടു മാത്രം പോരായെന്നത് ഇനിയും മനസ്സിലാക്കിയിട്ടില്ല.

കാശ്മീരിലെ പൗരാവകാശധ്വംസനങ്ങൾക്ക് ഉത്തരവാദി ഫറൂഖ് അബ്ദുള്ളയ്ക്കു മാത്രമല്ല; ഫറൂഖിനെ ചുമക്കുന്ന ഇന്ദിരാകോൺഗ്രസ്സിനുമുണ്ട്.

...ചുമന്നാൽ ചുമന്നവനെ നാറും. ഇത്തരം കർമ്മങ്ങൾക്ക് കുട പിടിക്കുന്നവർ നാളെ മററു സംസ്ഥാനങ്ങളിലും ഇതാവർത്തിക്കാൻ മടിക്കില്ല.

പിടിച്ചുവാങ്ങുന്ന സ്വാതന്ത്ര്യങ്ങൾ മാത്രമേ നിലനിൽക്കാറുള്ളു എന്ന് പത്രപ്രവർത്തകരും മനസ്സിലാക്കണം. ഔദാര്യമായി കിട്ടുന്ന അവകാശങ്ങൾ അനുവാദം കൂടാതെ തിരിച്ചെടുത്തുകൊണ്ടുപോകാൻ പററും. കാശ്മീരിലാരംഭിച്ചിരിക്കുന്ന ഈ കലാപത്തീപ്പൊരി കന്യാകുമാരിവരെ പടരാതിരിക്കണമെങ്കിൽ ഇപ്പോഴേ തടയണം. ഇതിന് മുൻകൈയെടുക്കേണ്ടത് പ്രതിപക്ഷമല്ല; ജനാധിപത്യത്തിൽ വിശ്വസിക്കുന്ന കോൺഗ്രസ്സുകാർ തന്നെയാണ്.

ഇന്നത്തെ സാഹചര്യത്തിൽ ഫറൂഖ് അബ്ദുള്ളയെപ്പോലൊരാളെ [illegible] കൊണ്ട് കോൺഗ്രസ്സിന് വല്ലതും നേടാനുണ്ടോ? ശക്തിപ്പെട്ടുവരുന്ന കാശ്മീരിലെ തീവ്രവാദികളുടെ വോട്ടുകൾ ഫറൂഖിന് കിട്ടില്ല. ന്യൂനപക്ഷമായ ഹിന്ദുക്കളുടെ വോട്ടുകൾ ബി.ജെ.പിക്കാർ കൊണ്ടുപോകും. കടിച്ചതുമില്ല പിടിച്ചതുമില്ല എന്ന [illegible] ആകും കോൺഗ്രസ്.

പഞ്ചാബിനെ കേന്ദ്രഭരണത്തിലാക്കാനിടയാക്കിയ വിധ്വംസക പ്രവർത്തനങ്ങളൊക്കെത്തന്നെ ഇന്ന് കാശ്മീരിലും നടക്കുന്നുണ്ട്. സിക്കുകാർക്ക് കിട്ടിയതിനെക്കാൾ വിദേശസഹായം കാശ്മീരിലെ തീവ്രവാദികൾക്ക് കിട്ടുന്നു. കാശ്മീർ തങ്ങളുടേതാണെന്ന് പാകിസ്ഥാനിപ്പോഴും വിശ്വസിക്കുന്നു. പഞ്ചാബിനെക്കാൾ വലിയ ആപത്താണ് ഇന്ത്യ കാശ്മീരിൽ നേരിടുന്നത്

അവിടെ സംഭവിക്കുന്നതൊന്നും ഇന്ത്യയിലെ ജനങ്ങളെ അറിയിക്കരുതെന്ന നിർബന്ധമാണ് ഫറൂഖിന്. ആരുമൊന്നുമറിയാതിരുന്നാൽ ഈ പ്രശ്നം കൈവിട്ടുപോകും. പഞ്ചാബിലേയും കാശ്മീരിലേയും ഭീകരന്മാർക്ക് ഒത്തുചേരുകയുംകൂടി ചെയ്താൽ, പിടിച്ചാൽ കിട്ടാത്ത ഒരവസ്ഥയിലേക്കായിരിക്കും പോക്ക്.

അന്നാട്ടുപുള്ളി രാഷ്ട്രീയത്തിൻെറ തിരക്കിൽ ഇതൊന്നുമാലോചിക്കാൻ നമ്മുടെ ഭരണാധികാരികൾക്കോ പ്രതിപക്ഷത്തിനോ നേരവുമില്ല.

# ക്വിറ്റിന്ത്യാ സമരവും അനന്തരവും

## കൊളാടി ഗോവിന്ദൻ കുട്ടി

**കഴിഞ്ഞ ലക്കത്തിൽ നിന്നും തുടർച്ച**

പിൽക്കാല നടപടികൾകൊണ്ട് ഈ സമരപ്രാജയത്തെ കോൺഗ്രസ് പരോക്ഷമായി അംഗീകരിച്ചുവെന്നുള്ള വസ്തുത വിശേഷിച്ചും ശ്രദ്ധേയമാണ്. സമരത്തിനു ഫലപ്രദമായ നേതൃത്വം നല്കുന്നതിൽ പരാജയപ്പെട്ട സമരനായകന് ത്തന്റെ പരാജയത്തിനു വമ്പിച്ച വിലയാണു കൊടുക്കേണ്ടി വന്നത്. 1948-ലാണ് ശാരീരികമായി ഗാന്ധിജി കഥാവശേഷനായതെങ്കിലും 1942-ലെ സമരപരാജയത്തോടെ അദ്ദേഹത്തിന്റെ രാഷ്ട്രീയമായ അന്ത്യം സംഭവിച്ചുകഴിഞ്ഞിരുന്നു. കോൺഗ്രസ്സിന്റെ നേതൃസ്ഥാനത്തിരുന്നുകൊണ്ട് ഗാന്ധിജി നയിച്ച അവസാനത്തെ സമരമായിരുന്നു ആഗസ്റ്റ് സമരം. ആഗസ്റ്റ് സമരപരാജയത്തോടെ കോൺഗ്രസ് ഗാന്ധിജിയുടെ നേതൃത്വം എന്നെന്നേക്കുമായി അവസാനിപ്പിച്ചു. 1947-ലെ അധികാരക്കൈമാറ്റ ചർച്ചകളിൽപ്പോലും ഗാന്ധിജിക്കു പങ്കുണ്ടായിരുന്നില്ലെന്നത് അഭിനവ ഭാരത ചരിത്രമാണ്. മാത്രവുമല്ല, ഗാന്ധിജി ലോകത്തിന്റെ മുഴുവൻ പിന്തുണയും ലഭിക്കാനായി ബ്രിട്ടനും അമേരിക്കയും ചേർന്ന് അത്‌ലാൻറിക് ചാർട്ടർ എന്ന സംയുക്ത പ്രഖ്യാപനവുമായി രംഗത്തു വരികയുണ്ടായി. (1941 ആഗസ്റ്റ്) ഇതരരാജ്യങ്ങളുടെ നേർക്ക് ബ്രിട്ടീഷ്—അമേരിക്കൻ നയത്തെക്കുറിച്ച് അതിൽ വ്യക്തമായി പരാമർശിച്ചിരുന്നു.

"... സ്വന്തം ഇച്ഛയ്ക്കനുസൃതമായുള്ള ഗവൺമെൻറുകൾക്കും എല്ലാ ജനതയ്ക്കുമുള്ള അവകാശത്തെ അവർ [യു.എസ്.എ—യു കെ ഗവൺമെൻറുകൾ] ആദരിക്കുന്നു. സ്വയം നിർണ്ണയാവകാശം മറ്റു ശക്തികളുടെ ബലംകൊണ്ടു നിഷേധിക്കപ്പെട്ട രാജ്യങ്ങൾ പരമാധികാര രാജ്യങ്ങളായി മാറുന്നതു കാണുവാൻ അവർ ആഗ്രഹിക്കുന്നു...."

എന്നാൽ, ആ സെപ്റ്റംബർ മാസത്തിൽ ത്തന്നെ ബ്രിട്ടീഷ് പ്രധാനമന്ത്രി ചർച്ചിൽ അത്‌ലാൻറിക് ചാർട്ടറിന്നു തനതായൊരു വ്യാഖ്യാനം നല്കുവാൻ വൃഥാശ്രമം നടത്തുകയുണ്ടായി. ചർച്ചിൽ ഇങ്ങനെയാണ് വ്യാഖ്യാനിച്ചത്: ".... അത്‌ലാൻറിക് മീററിംഗിന്റെ സമയത്ത് നാസികളാൽ കീഴടക്കപ്പെട്ട രാജ്യങ്ങളേ ഞങ്ങളുടെ മനസ്സിൽ ഉണ്ടായിരുന്നുള്ളൂ...."

പ്രധാനമായും ബ്രിട്ടീഷ് കിരീടത്തിലെ അമൂല്യരത്നമായ ഇന്ത്യയെ ഉദ്ദേശിച്ചാണ് അത്‌ലാൻറിക് ചാർട്ടറിനു ചർച്ചിൽ ഇങ്ങനെയൊരു വ്യാഖ്യാനം നല്കിയത്. പക്ഷേ, അമേരിക്കൻ പ്രസിഡൻറ് റൂസ്‌വെൽറ്റ് ഭംഗിയായിത്തന്നെ ചർച്ചിലിന്റെ ഭാഷ്യം തിരുത്തിക്കൊണ്ട് അത്‌ലാൻറിക് ചാർട്ടർ 'ലോകത്തിനാകെ' ബാധകമാണെന്ന് അർത്ഥശങ്കയ്ക്കിടയില്ലാത്തവിധം പ്രഖ്യാപിച്ചുകളഞ്ഞു.

അന്യരാജ്യങ്ങളെ കോളനികളാക്കി വയ്ക്കുന്നത് തുടരാനുള്ള സാമ്രാജ്യത്വവാസനയ്ക്ക് അത്‌ലാൻറിക് ചാർട്ടർ വമ്പിച്ച ആഘാതമാണ് ഏല്പിച്ചത്.

യുദ്ധാനന്തരം ഇന്ത്യയടക്കമുള്ള എത്രയോ രാജ്യങ്ങൾ സ്വതന്ത്രങ്ങളാകുകയുണ്ടായി. ഫാസിസ്റ്റ് ജർമ്മനിയുടെയും ഇററലിയുടെയും പരാജയവും സഖ്യകക്ഷികളുടെ വിജയവും ലോകത്തിൽ പുതിയ ജനാധിപത്യനിർമ്മാണത്തിനുള്ള ഊടുംപാവുമായി ഭവിച്ചു. ഏററവും വലിയ കൊളോണിയൽ ശക്തിയായിരുന്ന ബ്രിട്ടൻ യുദ്ധാനന്തരം യൂറോപ്പിലെ മറേറതു രാജ്യത്തെയുംപോലെ ഒരു സാധാരണ രാജ്യമായി വെട്ടിച്ചുരുക്കപ്പെട്ടതും ഇന്ത്യൻ സ്വാതന്ത്ര്യത്തിന് ആക്കംകൂട്ടി. ഏഷ്യനാഫ്രിക്കൻ രാജ്യങ്ങളിൽ സാമ്രാജ്യശക്തികളുടെ സ്വാധീനം ഗണ്യമായി ചുരുങ്ങി. ലോകമാകെ പതഞ്ഞുപൊന്തിയ വിപ്ളവകരമായ മാററങ്ങളും ദേശീയ വിമോചനസേനകളുടെ മുന്നേററങ്ങളും ഇന്ത്യയടക്കമുള്ള അസ്വതന്ത്രരാജ്യങ്ങളുടെ ചിന്തകൾക്കും കർമ്മങ്ങൾക്കും പുതിയ മാനങ്ങൾ കൈവരുത്തി.

ലോകരംഗത്ത് സോവിയററ് യൂണിയൻ നിർണ്ണായകമാംവിധം വൻശക്തിപദത്തിലേക്കു ഉയർത്തപ്പെട്ടുവെന്നത് അസ്വതന്ത്രരാജ്യങ്ങളിലെ ദേശീയപ്രസ്ഥാനങ്ങൾക്കും ദേശീയ വിമോചന പ്രസ്ഥാനങ്ങൾക്കും നല്കിയ കരുത്തും പ്രചോദനവും കിടയററതായിരുന്നു. ഫാസിസ്റ്റ് ജർമ്മനിയെ അടർക്കളത്തിൽ അടിയറവു പറയിച്ച ചെമ്പടയുടെ വീരേതിഹാസങ്ങൾ ലോകമാകെ വിസ്മയവും ആദരവും പരത്തുകയുണ്ടായി. അവശരാജ്യങ്ങൾക്കും സ്വാതന്ത്ര്യ—വിമോചന പ്രസ്ഥാനങ്ങൾക്കും തങ്ങൾക്കു കരുത്തുറെറാരു മിത്രമുണ്ടെന്ന ആത്മവിശ്വാസം ഉണ്ടായിയെന്നുള്ളത് ലോകരംഗത്തെ പുതിയൊരു പ്രതിഭാസമായിരുന്നു.

ഒരുകാലത്ത് 'ബ്രിട്ടീഷ് രാജാവിന്റെ കിരീടത്തിലെ അമൂല്യരത്ന'മായി ശോഭിച്ചിരുന്ന ഇന്ത്യ യുദ്ധാനന്തര ബ്രിട്ടന്റെ പുറത്തുകയററിവച്ച കൂററനൊരു ഭാരമായി മാറിയെന്നതും ഒരു പ്രധാന ഘടകമായിരുന്നു. ഇന്ത്യയെപ്പോലുള്ളൊരു വൻരാജ്യത്തെ കോളനിയായി നിലനിർത്തുക എന്നത് ബ്രിട്ടനെപ്പോലുള്ളൊരു ചെറുരാജ്യത്തിനു സാമ്പത്തികമായും രാഷ്ട്രീയമായും അസാദ്ധ്യമായിത്തീർന്നു. യുദ്ധാനന്തര ബ്രിട്ടനിലെ തിരഞ്ഞെടുപ്പിലാകട്ടെ, യാഥാസ്ഥിതിക കക്ഷി അധികാരഭ്രഷ്ടമാകുകയും ലേബർ പാർട്ടി അധികാരത്തിലേറുകയും ചെയ്തു. താൻ പ്രധാനമന്ത്രിയായത് ബ്രിട്ടീഷ് സാമ്രാജ്യത്തിന്റെ ലിക്വിഡേഷൻ നടപടികളിൽ ആദ്ധ്യക്ഷ്യം വഹിക്കാനല്ലെന്ന്, ഇന്ത്യൻ സ്വാതന്ത്ര്യപ്രശ്നം ഉന്നയിക്കപ്പെട്ടപ്പോൾ, ഔദ്ധത്യപൂർവ്വം ഉദ്ഘോഷിച്ച ചർച്ചിൽ പ്രധാനമന്ത്രിപദത്തിൽനിന്ന് ആരാലും ദുഃഖിക്കപ്പെടാതെ, നിഷ്കാസിതനായി എന്ന അദ്ഭുതവും സംഭവിക്കുകയുണ്ടായി.

യുടെ ആധികാരിക ജീവചരിത്രകാരനായ ശ്രീ. തണ്ടുൽക്കർ ഇത്രയുമൊക്കെ പറയുന്നുണ്ട്: ആഗസ്റ്റ് പതിനഞ്ചിലെ സ്വാതന്ത്ര്യദിനാഘോഷങ്ങളിൽ ഗാന്ധിജി പങ്കെടുത്തതേയില്ല. സ്വാതന്ത്ര്യത്തെക്കുറിച്ച് ഒരു സന്ദേശത്തിനായി തന്നെ സമീപിച്ച അഖിലേന്ത്യാ റേഡിയോവിനോടു തനിക്കൊന്നും പറയാനില്ലെന്നാണ് അദ്ദേഹം പറഞ്ഞത്.... സ്വാതന്ത്ര്യദിനത്തോടടുത്ത നാളുകളിലൊന്നിൽ അദ്ദേഹം ജഗന്നിയന്താവിനോട് ഇങ്ങനെ ഹൃദയം നൊന്തു പ്രാർത്ഥിക്കുകയുണ്ടായി. ".... ഈ ദുഃഖഭൂമിയിൽനിന്ന് എന്നെ എത്രയുംവേഗം കൊണ്ടുപോകേണമേ..." കൊല്ലപ്പെടുന്നതിനു തൊട്ടുമുൻപൊരു ദിവസം അദ്ദേഹം ഇങ്ങനെയും പ്രസ്താവിക്കുകയുണ്ടായി: ".... ഇപ്പോൾ സ്വാതന്ത്ര്യം എന്തെന്നു നാം കണ്ടുകഴിഞ്ഞു. നാം നിരാശരായിരിക്കുകയാണ്. നിങ്ങളല്ലെങ്കിലും ഞാനെങ്കിലും നിരാശനാണ്..."

[തണ്ടുൽക്കറുടെ ഗാന്ധി ജീവചരിത്രത്തിൽ നിന്ന്]

ഇന്ത്യൻ സ്വാതന്ത്ര്യത്തിലേക്കുള്ള കവാടമായിരുന്നു ആഗസ്റ്റ് സമരമെന്ന വാദത്തെ നിശ്ശബ്ദമാക്കുവാൻ ഇത്രയും കരുക്കൾ മതിയെന്നു തോന്നുന്നു. ഇന്ത്യൻ സ്വാതന്ത്ര്യത്തിനു കാരണങ്ങളായി ഭവിച്ചതാകട്ടെ, യുദ്ധാനന്തര ലോകത്തും ഇന്ത്യയിലും പൊട്ടിവിരിഞ്ഞ ഒട്ടേറെ സംഭവവികാസങ്ങളായിരുന്നു

യുദ്ധകാലത്തുതന്നെ സഖ്യകക്ഷികൾക്കു

ഇന്ത്യയ്ക്കകത്തും പല മഹാകാര്യങ്ങളും സംഭവിച്ചുകൊണ്ടിരുന്നു. യുദ്ധകാലത്തെ ഇടപാടുകൾകൊണ്ടും കരാറുകൾകൊണ്ടും ഇന്ത്യൻ മുതലാളിത്തം കാണക്കാണെ കൊഴുത്തുകൊണ്ടിരുന്നു. ഇന്ത്യയിൽ താവളമുറപ്പിച്ചിരുന്ന അഞ്ചുലക്ഷത്തോളം ബ്രിട്ടീഷ് സൈന്യങ്ങൾക്ക് ഭക്ഷണം, വസ്ത്രം, മരുന്നുകൾ, ആയുധങ്ങൾ മുതലായവയ്ക്കായി പുതിയ കോൺട്രാക്ടർമാർ രംഗത്തു വന്നു. സൈനികസാമഗ്രികൾക്കായുള്ള വർദ്ധിച്ച ആവശ്യം ഇന്ത്യൻ മുതലാളിത്തത്തിന്റെ വളർച്ചയ്ക്ക് അനുകൂലമായ സാഹചര്യങ്ങളൊരുക്കി. ടാററ, ബിർള മുതലായ ഇന്ത്യൻ മുതലാളിമാർ ജൂനിയർ പാർട്നർമാരായുള്ള അന്താരാഷ്ട്ര കുത്തകകൾ ഇന്ത്യൻ വ്യവസായ മേഖലയിലെ പുതിയ പ്രതിഭാസങ്ങളായി വളർന്നു. ബ്രിട്ടീഷ് ഭരണത്തിൽനിന്ന് കുതറിപ്പോരുക എന്നത് ഇന്ത്യൻ മുതലാളിത്തത്തിന്റെ അനിവാര്യമായ ആവശ്യമായിത്തീരുകയും ചെയ്തു.

ഇന്ത്യയിൽ ബ്രിട്ടീഷ് ഭരണത്തിന്റെ പെട്ടെന്നുള്ള അന്ത്യം കുറിക്കാൻ ഇടയാക്കിയ സുപ്രധാനമായ സംഭവം 1946-ലെ നാവിക കലാപമാണ്.

രണ്ടാംലോക മഹായുദ്ധകാലത്ത് ഇന്ത്യൻ പട്ടാളക്കാർ തങ്ങളുടെ മികച്ച കഴിവുകൾ പ്രദർശിപ്പിച്ചുകൊണ്ട് ലോകത്തിന്റെയാകെ പ്രശംസ പിടിച്ചുപററിയിരുന്നു. ജപ്പാൻ—ജർമ്മൻ—ഇററാലിയൻ സേനകളോട് കിടനില്ക്കുന്നവരാണ് തങ്ങളെന്ന ആത്മവിശ്വാസം തന്മൂലം അവരിലുണ്ടായി. മാത്രവുമല്ല, തങ്ങൾക്കു യുദ്ധം ചെയ്യാനിടവന്ന രാജ്യങ്ങളിലെ ജനാവലി ഫാസിസത്തിൽനിന്നും മോചനം ലഭിക്കാനായി ധീരോദാത്തമായി പടപൊരുതുന്നത് അവർക്ക് സ്വന്തം കണ്ണുകളാൽ കാണാനും ഇടവന്നു. ഇററലിയിലും ഗ്രീസിലും. ഇന്തോനേഷ്യയിലും ഇന്തോ—ചൈനയിലും ബർമ്മയിലും മലയായിലും ഇതേ കാഴ്ചയാണ് അവർ കണ്ടത് തങ്ങളുടെ മാതൃഭൂമിയുടെ സ്വാതന്ത്ര്യം അവസാനിപ്പിക്കുവാനുള്ള അവരുടെ ആളിക്കത്തുന്ന ആഗ്രഹത്തിൽ ആവോളം എണ്ണയൊഴിച്ചു കൊടുക്കുന്നതായിരുന്നു ഈ അനുഭവങ്ങൾ.



ഗാന്ധിജിയും മഹാദേവ് ദേശായിയും— ക്വിററിന്ത്യാ പ്രമേയം പാസാക്കിയ സമ്മേളനത്തിൽ

ബ്രിട്ടീഷ് മേലാളരുടെ ഇന്ത്യൻ സൈനികരോടുള്ള മൃഗീയവും നിന്ദ്യവുമായ പെരുമാററങ്ങൾക്കെതിരെയാണ് സൈനികർ സ്വാഭാവികമായും ആദ്യമായി സമരകാഹളമൂതിയത് രണ്ടാംലോക മഹായുദ്ധത്തിൽ വിദേശത്തുപോയി യുദ്ധം ചെയ്യാൻ സധൈര്യം വിസമ്മതിച്ച ഇരുപത്തൊന്നാം ഇന്ത്യൻ കവൽറിയിലെ നൂററിപ്പതിനാലു പേരിൽ നാലുപേരെ തൂക്കിലേററിയതിന്റെയും നൂററിപ്പത്തുപേരെ തടവിലാക്കിയതിന്റെയും ദുഃഖസ്മരണ തീവ്രമായ പ്രതികാരവാഞ്ഛയോടെ ഇന്ത്യൻ സൈനികചിത്തങ്ങളിൽ ഫണമുയർത്തി നിന്നിരുന്നു.

1946 ൽ പണിമുടക്കി രംഗത്തു വന്ന ഇന്ത്യൻ നാവികരുടെയും വൈമാനികരുടെയും കഥ അഭിനവ ഇന്ത്യയുടെ പുളകോദ്ഗമകാരിയായ ഇതിഹാസമാണ്. ബോംബെ, കൽക്കത്ത, ഡെൽഹി എന്നീ പ്രധാന നഗരങ്ങൾ കലാപത്തിന്റെ വീരാങ്കണങ്ങളായി മാറി. തങ്ങളുടെ അവശതകൾക്കു പരിഹാരമെന്നതോടൊപ്പം മാതൃഭൂമിയുടെ സ്വാതന്ത്ര്യമെന്ന മുദ്രാവാക്യവും അവർ ഉയർത്തിപ്പിടിച്ചിരുന്നു.

സമരം ചെയ്യുന്ന സൈനികരോട് സഹാനുഭൂതി രേഖപ്പെടുത്തിക്കൊണ്ട് ഇന്ത്യയിലെ പ്രധാന നഗരങ്ങളിലെല്ലാം വമ്പിച്ച പ്രതിഷേധറാലികൾ നടന്നു. സ്വന്തം സഹോദരന്മാരുടെ നേർക്ക് വെടിവയ്ക്കാനുണ്ടായ കല്പനകൾ ഇന്ത്യൻ സൈനികർ പലതവണ നിർഭയം ലംഘിച്ചു. ഇന്ത്യൻ സൈന്യത്തെ നമ്പിക്കൊണ്ട് ഇന്ത്യ അടക്കിഭരിച്ചുകളയാമെന്ന പൂതി ആ സമരത്തോടെ ബ്രിട്ടൻ എന്നെന്നേക്കുമായി അവസാനിപ്പിക്കുകയും ചെയ്തു.

ബ്രിട്ടീഷ് സിംഹത്തിനു വാലും ചുരുട്ടി മാളത്തിലേക്കു പിൻവാങ്ങേണ്ടിവന്ന ഗതികേട് നേരിട്ടപ്പോൾ ബ്രിട്ടീഷ് സർക്കാർ സമർത്ഥമായ രീതിയിൽ ഇന്ത്യൻ നേതാക്കന്മാരുടെ സഹായം തേടിയ കഥ ഇന്ത്യൻ സ്വാതന്ത്ര്യചരിത്രത്തിലെ ഏററവും കറുത്ത അദ്ധ്യായമാണ് അച്ചടക്കത്തിന്റെയും അസമാധാനത്തിന്റെയും ആപത്തുകൾ ഉയർത്തിക്കാട്ടി ആയുധംവച്ചു കീഴടങ്ങാനാണ് അന്ന് കോൺഗ്രസ് മുസ്ലീം ലീഗ് നേതാക്കൾ ധീരത ഉടലെടുത്തവരായ ആ സൈനികരോട് ആവശ്യപ്പെട്ടത്. വാക്കുകൾകൊണ്ടു വിവരിക്കുവാനാകാത്ത ദൈന്യതയോടും നിരാശയോടും വ്യഥയോടുംകൂടിയാണെങ്കിലും നേതാക്കന്മാരുടെ ആഹ്വാനം അവർ അനുസരിച്ചു. ബ്രിട്ടീഷ് അധികാരികൾക്ക് ആയുധംവച്ചു കീഴടങ്ങുമ്പോൾപ്പോലും ആ ശൂരസേനാനികൾ തങ്ങൾ ബ്രിട്ടീഷ് അധികാരികൾക്കല്ല ഇന്ത്യൻ ദേശീയ നേതൃത്വത്തിനാണ് കീഴടങ്ങുന്നതെന്ന് പരസ്യമായി പ്രഖ്യാപിക്കുകയുണ്ടായി

യാതൊരു പ്രതികാര നടപടികളും ഉണ്ടാവില്ലെന്ന് ദേശീയനേതൃത്വം ഉറപ്പുകൊടുത്തിരുന്നുവെങ്കിലും പിന്നീടുണ്ടായത് ദാരുണമായ സംഭവങ്ങളാണ്. അവ ഈ ലേഖനത്തിൽ പ്രസക്തമല്ലാത്തതിനാൽ ഇവിടെ വിസ്തരിക്കേണ്ടതില്ല

രാജ്യവ്യാപകമായ അസംതൃപ്തിയെയും സാമ്രാജ്യത്വവിരോധത്തെയും ഒരു ഗ്രസമരമാക്കി മാററിയെടുക്കാൻ വിമുഖത കാണിച്ചുകൊണ്ട് 1942 ലെ സമരത്തെ പരാജയ പര്യവസായിയാക്കിയ കോൺഗ്രസ് നേതൃത്വം 1946 ലെ സൈനികകലാപത്തെ അച്ചടക്കത്തിന്റെയും അസമാധാനത്തിന്റെയും ശാന്തിയുടെയും പേരിൽ അടിച്ചമർത്താൻ ബ്രിട്ടീഷ് സർക്കാരിനു സൗകര്യം നല്കിയെന്നത് സംഭവങ്ങളുടെ സ്വാഭാവികമായ തുടർച്ച മാത്രമായിരുന്നു

ജനകീയസമരങ്ങളുടെ ഫലമായി ലഭിക്കുന്ന സ്വാതന്ത്ര്യത്തെ തങ്ങളുടെ പോക്കിപിടിക്ക് നിർത്താനാവില്ലെന്ന ഇന്ത്യൻ ബൂർഷ്വാസിയുടെ വീക്ഷണവിശേഷമാണ് തുടർച്ചയായ ഈ സമരവിരുദ്ധ നിലപാടുകളിൽ കാണേണ്ടത്

ക്വിററിന്ത്യാസമരത്തെ നിർദ്ദയം താഴ്ത്തുന്നതു പറയുമ്പോഴും ഇതാതാ ഒട്ടേറെ സത്യങ്ങൾ കളെ മറച്ചുപിടിച്ചുകൊണ്ടാണെന്നുമാത്രമാണ് ചരിത്രവിദ്യാർത്ഥികൾ മനസ്സിലാക്കേണ്ടത്

(അവസാനിച്ചു)



ഇ.എം. അഷ്റഫ്

# ഇന്ദുലേഖയ്ക്ക് നൂറുവയസ്

ഒയ്യാരത്തു ചന്തുമേനോൻ നീതിനിഷ്ഠനായ ഒരു ന്യായാധിപനായിരുന്നു. സരസനും നർമ്മഭാഷിയുമായ സഹൃദയനായിരുന്നു. ബ്രിട്ടീഷുകാരനായ ലോഗൻ സായ്‌വിൻെറ ഏററവും അടുത്ത സുഹൃത്തും സന്തതസഹചാരിയുമായിരുന്നു. സർവ്വോപരി സംസ്കൃതത്തിൽ തല്പരനും ചെണ്ടസംഗീതത്തിൽ ആകൃഷ്ടനുമായിരുന്നു.

ഇന്ദുലേഖ പത്തൊമ്പതാം നൂററാണ്ടിലെ തൻേറടിയായ പെൺകുട്ടിയാണ്. തൻെറ ഹൃദയേശ്വരനായ മാധവനെ ശപ്പനെന്നു വിളിക്കാൻപോലും ചങ്കൂററം കാണിക്കുകയും നിലവിലുള്ള സാമുദായിക വ്യവസ്ഥയ്ക്കു നേരെ ചരിത്രത്തിൻെറ നാവുപയോഗിച്ച ക്രാന്തദർശിയുമാണ്. പാരമ്പര്യത്തെ നിഷേധിക്കുക എന്ന കർമ്മം ഒരു നിയോഗം കണക്കെ ഇന്ദുലേഖ പ്രകടിപ്പിച്ചു.

തലശ്ശേരിക്കാരനായ ഒ. ചന്തുമേനോൻെറ മാനസപുത്രിയാണ് ഇന്ദുലേഖ. പക്ഷേ, മലയാളം വായിക്കാനറിയാവുന്നവർക്ക് ഇന്ദുലേഖ അവരുടെതന്നെ മനസ്സായി മാറുന്നു. അത്രയും വ്യാപകമായ അംഗീകാരം നേടിയ ആ നോവലിന് നൂറുവയസ്സ് തികഞ്ഞു. സാംസ്കാരിക രാഷ്ട്രീയ സാഹിത്യനായകന്മാരുടെ ഷഷ്ഠിപൂർത്തി ആഘോഷിക്കുന്നതിനെക്കാൾ കെങ്കേമമായി 'ഇന്ദുലേഖ'യുടെ ശതാബ്ദി യുവകലാസാഹിതി ആഗസ്ററ് 19, 20 തീയതികളിൽ കൊണ്ടാടി. അങ്ങനെ മററാരും നിർവ്വഹിക്കാത്ത ചരിത്രദൗത്യം അവർ നിറവേററുകയായിരുന്നു.

●

മമ്പറം എടപ്പാടി ചന്തുനായരുടെയും ചിററിരിയത്ത് പാർവ്വതിഅമ്മയുടെയും മകനായ ചന്തുമേനോൻ തിരുവങ്ങാട് ക്ഷേത്രത്തിനടുത്തുള്ള ഒയ്യാരത്ത് തറവാട്ടിൽ 1847 ജനുവരി ഒൻപതിനു ജനിച്ചു. തലശ്ശേരി ബി.ഇ.എം.പി ഹൈസ്ക്കൂളിൽ പഠിച്ചശേഷം മദ്രാസ് ഗവൺമെൻറ് പരീക്ഷയെഴുതി തലശ്ശേരി സബ് കളക്ടർ ഓഫീസിൽ ഗുമസ്തനായി ജോലിയിൽ പ്രവേശിച്ചു.

ഈ കാലത്ത് മലബാർ മാനുവലിൻെറ കർത്താവായ വില്യം ലോഗൻസായ്‌വ് സബ് കളക്ടറായി തലശ്ശേരിയിലുണ്ടായിരുന്നു. മലബാർ കാർഷിക നിയമത്തിൻെറയും കുടിയായ്മ വ്യവസ്ഥയുടെയും പ്രശ്നങ്ങളെക്കുറിച്ച് ലോഗന് വിശദമായി അറിയാമായിരുന്നു. ലോഗൻസായ്‌വും ചന്തുമേനോനും ആത്മമിത്രങ്ങളായി മാറി. ചന്തുമേനോൻ അങ്ങനെ പ്രമോഷൻ ലഭിച്ച് ഹെഡ് ക്ളാർക്കായി ഉയരുകയും ചെയ്തു. പിന്നീട് ലോഗൻ മലബാർ കളക്ടറായി കോഴിക്കോട്ടേക്കു പോയപ്പോൾ 'ചന്തു'വും അങ്ങോട്ടേക്കുതന്നെ യാത്രയായി. കോടതിയിലെ ഹിയറിംഗ് ഹെഡ് ക്ളാർക്കായും മുൻസിഫായും പല സ്ഥലങ്ങളിലും ചന്തുമേനോൻ പ്രവർത്തിച്ചിരുന്നു. പിന്നീട് സബ് ജഡ്ജിയായി മാറി. ഇക്കാലത്താണ് —1889 ജൂൺ 11 ാം തീയതി തുടങ്ങി ആഗസ്ററ് 19 വരെയുള്ള കാലയളവിലാണ് ഇന്ദുലേഖ എഴുതിത്തീർത്തത്.

ഇംഗ്ലീഷ് ആഖ്യായിക വായിക്കുന്നതിൽ ചന്തുമേനോൻ അതീവ തല്പരനായിരുന്നു. സംസ്കൃതവും നന്നായി അറിയാമായിരുന്നു. താനെഴുതിയ കഥകൾ സുഹൃത്തുക്കളെ വായിച്ചു കേൾപ്പിച്ചിരുന്നു. അങ്ങനെ ആ സദസ്സുകളിലെ ചർച്ചയുടെ ഫലമായാണ് ഇംഗ്ലീഷ് നോവലുകളുടെ ചുവടുപിടിച്ച് മലയാളത്തിൻേറതായ നോവലെഴുതാൻ തീരുമാനിച്ചത്. ഇന്ദുലേഖ എഴുതാൻ ഭാര്യ ലക്ഷ്മിഅമ്മയുടെ പ്രേരണയും താല്പര്യവുമുണ്ടായിരുന്നു.

●

ആഗസ്ററ് 19-നാണ് ഇന്ദുലേഖയുടെ ശതാബ്ദി ആഘോഷത്തിനു തുടക്കം കുറിച്ചത്. പ്രശസ്ത നോവലിസ്ററായ പി. വത്സല തൻെറ ഉദ്ഘാടന പ്രസംഗത്തിൽ ഇങ്ങനെ പറഞ്ഞു: "ഇന്ദുലേഖ സ്ത്രീവിമോചനത്തിൻെറ വക്താവും മലയാളത്തിലെ ആദ്യത്തെ തൻേറടിയായ പെൺകുട്ടിയുമാണ്. വെറും സ്ത്രീയായി മാറാതെ സ്വന്തം വ്യക്തിത്വത്തെയും ആദർശത്തെയും സമൂഹത്തെക്കൊണ്ട് അംഗീകരിപ്പിച്ചു. ഇത്രയും മാതൃകാപരമായ അഭിപ്രായസ്ഥൈര്യം പ്രകടിപ്പിച്ച മറെറാരു പെൺകുട്ടിയെയും പിന്നീട് നമ്മുടെ നോവലുകളിൽ കണ്ടെത്താനാവില്ല. ഉറൂബിൻെറ ചിന്നമ്മുവിനെ ഒരപവാദമായി നമുക്കു പറയാം."

കാലത്തെ അതിജീവിച്ച് ക്ഷുദ്രമായ ചിന്തകളെ ചവിട്ടിമെതിച്ചുകൊണ്ട് ഒരു നൂററാണ്ടിനുശേഷവും ജീവിക്കുക എന്ന അത്യപൂർവ്വമായ കൃത്യമാണ് ഇന്ദുലേഖയിലൂടെ ചന്തുമേനോൻ നിർവ്വഹിച്ചിട്ടുള്ളത്. കലാപരമായ ആഹ്ളാദം മാത്രമായിരുന്നു ഈ നോവലിൻെറ ലക്ഷ്യമെന്ന് ചന്തുമേനോൻ എവിടെയും പറഞ്ഞിട്ടില്ല. ഇതിനുപകരം കലാപരമായ സൗകുമാര്യം നല്കുമ്പോൾ തന്നെ സാമൂഹ്യസമസ്യകളെക്കുറിച്ച് ആഴത്തിൽ ചിന്തിക്കാനും ഇതു പ്രേരിപ്പിച്ചു. ഈ ചിന്തയെ കേന്ദ്രീകരിച്ചുകൊണ്ടാണ് പ്രശസ്തമായ 18-ാം അദ്ധ്യായം എഴുതിച്ചേർത്തത്. എല്ലാ മനുഷ്യരും അനുകമ്പ അർഹിക്കുന്നവരാണെന്ന തത്ത്വശാസ്ത്രം ചന്തുമേനോൻ ഉറക്കെ പ്രഖ്യാപിച്ചു. സൂരിനമ്പൂതിരിയുടെ പൊങ്ങച്ചത്തെ കളിയാക്കുമ്പോഴും ആ ദൗർബ്ബല്യത്തിനു പിന്നിലുള്ള അനുകമ്പ അർഹിക്കുന്ന മനസ്സിനെ ചന്തുമേനോൻ പരിഹസിച്ചില്ല. മനുഷ്യമനസ്സിനെ തൊട്ടറിഞ്ഞ മലയാളത്തിലെ ആദ്യത്തെ നോവലിസ്ററാണ് ചന്തുമേനോൻ. അദ്ധ്യക്ഷനായിരുന്ന പ്രൊ. എം. അച്യുതൻെറ അഭിപ്രായമിതായിരുന്നു: "ഇന്ദുലേഖയ്ക്ക് നൂറുവയസ്സ് എന്നാണു പറയുന്നതെങ്കിലും മലയാളിയുടെ മനസ്സിൽ ഇന്ദുലേഖയ്ക്ക് എന്നും പതിനെട്ടു വയസ്സായിരിക്കും. ഉർവ്വശിയെക്കുറിച്ച് ടാഗോറിനുണ്ടായിരുന്ന സങ്കല്പമായിരുന്നു ഇന്ദുലേഖയെക്കുറിച്ച് ചന്തുമേനോനുണ്ടായിരുന്നത്.

ഇന്ദുലേഖയിൽ കേരളത്തിലെ നായർത്തറവാടുകളിലെ ആചാരങ്ങളും വിവാഹബന്ധങ്ങളും സത്യസന്ധമായി ആവിഷ്കരിച്ചിരിക്കുന്നു. ഇതു റിയലിസ്ററിക്കാണ്. എന്നാൽ ഇന്ദുലേഖയെ അങ്ങനെയല്ല പ്രകടിപ്പിച്ചിട്ടുള്ളത്. എല്ലാ കഴിവുകളുമുള്ള സുന്ദരിയായ യുവതി. അത്തരമൊരു കഥാപാത്രം യഥാർത്ഥത്തിലുണ്ടായിരിക്കാനിടയില്ല.

ചന്തുമേനോനും സി.വി. രാമൻപിള്ളയും സാമൂഹ്യവീക്ഷണത്തിൻെറ കാര്യത്തിൽ സമന്മാരാണ്. ഭരണാധികാരത്തിൻെറ മാററം ഇരുവരും പെട്ടെന്ന് ആഗ്രഹിച്ചില്ല. അവർ കാലഘട്ടത്തിലെ സാമൂഹ്യ രാഷ്ട്രീയ ചുററുപാടുകൾക്കനുസരിച്ചാണ് എഴുതിയത്."

പ്രശസ്ത നാടകകൃത്തായ തിക്കോടിയന് മറെറാരഭിപ്രായമാണുള്ളത്. "ഹാസ്യം തലശ്ശേരിയുടെ പ്രത്യേകതയാണ്. നിത്യജീവിതത്തിൽപ്പോലും ഫലിതപ്രിയനായിരുന്നു ചന്തുമേനോൻ. കോടതിയിൽ ചെണ്ടകൊട്ടിച്ച കഥ, ഒരു ന്യായാധിപൻെറ നീതിബോധം മാത്രമല്ല, നർമ്മപ്രതിപത്തികൂടി പ്രകടമാക്കുന്നു.

ഇന്ദുലേഖയെ നാടകമാക്കാൻ ചില ട്രൂപ്പുകൾ ശ്രമിച്ചു. ചന്തുമേനോന് അതിഷ്ടമായില്ല. കെ.സി. നാരായണൻ നമ്പ്യാർ പരിഹാസരൂപത്തിൽ ഇതിനെ അവലംബിച്ച് ഒരു ചെറിയ നാടകമെഴുതി. അതോടെ, ആ ശ്രമവും നാടകക്കമ്പനിക്ക് ഉപേക്ഷിക്കേണ്ടിവന്നു. ഗൗരവതരമായ ഹാസ്യമാണ് ചന്തുമേനോൻേറത്. ഇന്ദുലേഖയിലെയും കുഞ്ചൻനമ്പ്യാരുടെയും രചനാരീതികൾക്ക് സാമ്യമുണ്ട്. തുള്ളൽക്കഥകൾ അദ്ദേഹത്തിൽ സ്വാധീനം ചെലുത്തിയിരുന്നു." തൃക്കോട്ടൂരിൻെറ കഥാകാരനായ യു.എ. ഖാദർ പറഞ്ഞു: "എഴുത്തുകാരനു ലക്ഷ്യബോധം വേണം. അങ്ങനെയുള്ള സാഹിത്യസൃഷ്ടികൾ കാലത്തെ അതിജീവിക്കുമെന്നതിനു തെളിവാണ് ഇന്ദുലേഖ." സാഹിത്യാസ്വാദകനും കണ്ണൂർ ജില്ലാ പൊലീസ് സൂപ്രണ്ടുമായ ഡോ. അലക്സാണ്ടർ ജേക്കബ്ബിന് ഇന്ദുലേഖ ഒരു ഇഷ്ടനോവലാണ്. അദ്ദേഹം ഇങ്ങനെ വിശേഷിപ്പിച്ചു: "കോടതിയിൽ ജോലി ചെയ്തിരുന്ന ചന്തുമേനോന് പുതിയ നിയമസംഹിതകളുടെ വെളിച്ചത്തിൽ കേസുകൾ വിചാരണ ചെയ്യേണ്ടിവന്നപ്പോൾ മനസ്സിലാക്കാൻ കഴിഞ്ഞ ജീവിതകഥകളും രചനയെ സ്വാധീനിച്ചിട്ടുണ്ട്." എൻ.സി. മമ്മൂട്ടി, മണിയൂർ ഇ. ബാലൻ എന്നിവരും സംസാരിച്ചു.



ചരിത്രമുറങ്ങുന്ന തറവാട്— ഒ. ചന്തുമേനോൻെറ തലശ്ശേരിയിലെ ഒയ്യാരത്തുവീട്

●

രണ്ടാംദിവസമായ ഞായറാഴ്ച സാഹിത്യനിരൂപകരുടെ വിശകലന സമ്മേളനമായിരുന്നു. അദ്ധ്യക്ഷപ്രസംഗത്തിൽ ഡോ. എം.എസ്. മേനോൻ തൻെറ അഭിപ്രായം രേഖപ്പെടുത്തി: "നൂറുവർഷത്തിനുശേഷവും സഹൃദയരെ തൃപ്തിപ്പെടുത്തുന്ന ഇന്ദുലേഖ മലയാളഭാഷയ്ക്കും സാഹിത്യത്തിനും അഭിമാനമാണ്. അപ്പു നെടുങ്ങാടിയുടെ കുന്ദലതയുമായി ഇതിന് വളരെ അന്തരമുണ്ട്. ചന്തുമേനോൻ പാശ്ചാത്യസംസ്കാരത്തിൻെറ വക്താവാണ്. ഇത് വെറും നേരമ്പോക്കിനുവേണ്ടി എഴുതിയതാണെന്നു വിശ്വസിക്കാനാവില്ല. സമകാലികസമുദായത്തിൻെറ ദൂഷ്യങ്ങളെ ചന്തുമേനോൻ വിമർശിച്ചു." കെ.പി. ശരത്ചന്ദ്രൻ ഇന്ദുലേഖയെ വിലയിരുത്തിക്കൊണ്ടു പറഞ്ഞു: "നിലവിലുള്ള സാമൂഹ്യക്രമം മാറിയ കാലഘട്ടത്തിലാണ് നോവൽ സാഹിത്യരൂപമുണ്ടായത്. ആദ്യകാലത്തെ ഇംഗ്ലീഷ് നോവലുകൾപോലെ ഇന്ദുലേഖയും പെണ്ണുങ്ങൾക്കു വായിക്കുവാൻ വേണ്ടിയാണ് എഴുതിയിട്ടുള്ളത്. എന്നാലൊരു പ്രണയകഥ മാത്രമാണ് ഇന്ദുലേഖ എന്നു പറഞ്ഞ് പൈങ്കിളിക്കഥയാക്കി അതിനെ കുറച്ചപ്പെടുത്തുന്നത് ശരിയല്ല. ആ സ്വാതന്ത്ര്യത്തിൽനിന്നും അടിമത്തത്തിൽനിന്നുമുള്ള മോചനത്തിനുവേണ്ടി മുതിരുന്ന ജീവിതം ഇന്ദുലേഖയിലുണ്ട്. സാമൂഹികധർമ്മം നിറവേററാനുള്ള സാഹിത്യസൃഷ്ടിയായിരുന്നു ഇന്ദുലേഖ."

മൂന്നാംദിവസം സർഗ്ഗസംവാദത്തിൽ പുനത്തിൽ കുഞ്ഞബ്ദുള്ള ഇങ്ങനെ പ്രതികരിച്ചു: "ഒരെഴുത്തുകാരനെ ഏററവുമധികം ആകർഷിക്കുന്നത് ചുററുപാടുമുള്ള ഭൂമിശാസ്ത്രമാണ്. മലയാളത്തിലെ ഏററവും പ്രഗല്ഭരായ ഏറെ സാഹിത്യകാരന്മാരെ നല്കിയത് ഭാരതപ്പുഴയുടെ തീരത്തുള്ള വള്ളുവനാടാണ്.

ഒ. ചന്തുമേനോൻ തലശ്ശേരിക്കാരൻ മാത്രമല്ല, അനുഭവസമ്പന്നനായ ഒരു സാമൂഹ്യമനുഷ്യനായിരുന്നു. അനുഭവങ്ങൾ എഴുത്തുകാരന് അത്യാവശ്യമാണ്. അനുഭവങ്ങൾ കൊണ്ടാണ് ബഷീർ എഴുത്തുകാരനായത്. ഓരോരുത്തരുടെ മുഖവും വ്യത്യസ്തമാവുന്നതുപോലെ സൃഷ്ടിയും വിവിധങ്ങളായിരിക്കും." മാടമ്പ് കുഞ്ഞുക്കുട്ടനു പറയാനുണ്ടായിരുന്നത് ഇതാണ്: "മലയാള നോവൽ ഇംഗ്ലീഷിൻെറ പാരമ്പര്യത്തിലുള്ളതാണ്. ഭാരതത്തിൻെറ പാരമ്പര്യത്തിലുള്ളതായിരുന്നുവെങ്കിൽ മറെറാരു രീതിയിലുള്ള വളർച്ചയുണ്ടാകുമായിരുന്നു. നൂറുകൊല്ലംകൊണ്ട് മലയാളനോവലിന് വളരെയൊന്നും പുരോഗതി കൈവന്നിട്ടില്ല.

സിദ്ധി കുറഞ്ഞാലും സാധനകൊണ്ട് സാഹിത്യസൃഷ്ടികൾ മെച്ചപ്പെടുത്താൻ കഴിയും. ഇതിന് അനുദിനമുള്ള വിമർശനങ്ങൾ സ്വായത്തമാക്കണം." യുവ നോവലിസ്ററായ സി.വി. ബാലകൃഷ്ണൻ പറഞ്ഞു: "പലസ്ഥലങ്ങളിലും സ്ഥൂലതയുണ്ടെങ്കിലും ഇന്ദുലേഖ ഹൃദ്യമായ ഒരനുഭവമാണ്. മലയാളനോവലുകൾ പ്രാദേശികമാകുന്നു, ലോകത്തിനാകെയുള്ള മലയാളനോവലുകൾ ഉണ്ടാകുന്നില്ല എന്നൊക്കെ പറയുന്നതു ശരിയല്ല. കൂടുതൽ പ്രാദേശികമെന്നത് കൂടുതൽ സത്യസന്ധമാകാൻ ഉപകരിക്കുന്നു." പി.ആർ. നാഥൻ, ബാലകൃഷ്ണൻ മാങ്ങാട് എന്നിവരും പ്രസംഗിച്ചു.

സമാപന സമ്മേളനത്തിൽ മൂർക്കോത്ത് കുഞ്ഞപ്പ അദ്ധ്യക്ഷത വഹിച്ചു. പ്രശസ്ത കലാനിരൂപകനും ചിത്രകാരനുമായ എം.വി. ദേവൻെറ അഭിപ്രായമിതാണ്: "ഇന്ദുലേഖ നിത്യസുഗന്ധിയായി, നിത്യവസന്തമായി സൗഭാഗ്യത്തോടെ വിലസുന്നു. നിത്യതാരുണ്യംകൊണ്ട് മലയാളമനസ്സിനെ ആകർഷിക്കുന്നു. മാറിമാറി വരുന്ന തലമുറകൾക്കു പ്രചോദനകേന്ദ്രമായി മാറിയിരിക്കുന്നു ഇന്ദുലേഖ.

ഉച്ചനീചത്വങ്ങൾക്കെതിരായ സമരകാലഘട്ടത്തിൽ അതിനെതിരെ വീശിയ കാററ് ചന്തുമേനോനെയും ഗ്രസിച്ചിരുന്നു. മലയാള സാഹിത്യത്തിലെ ഗദ്യസാഹിത്യത്തിലുള്ള ആദ്യത്തെ കൃതിയാണ് ഇന്ദുലേഖ. നിരീക്ഷണപാടവം, ഭയമില്ലായ്മ, നർമ്മബോധം സത്യത്തോടുള്ള തീവ്രമായ അഭിലാഷം എന്നിവയാണ് ചന്തുമേനോനെ ഇന്ദുലേഖ എന്ന മികച്ച സാഹിത്യസൃഷ്ടി നടത്തുവാൻ കെല്പുണ്ടാക്കിയത്." സി. രാധാകൃഷ്ണൻ ശ്രദ്ധേയമായ നിലയിൽ ഇന്ദുലേഖയെക്കുറിച്ച് വിശകലനം ചെയ്തു: "നോവലിലെ ഇന്ദുലേഖ മാധവനെ ശപ്പനെന്നു വിളിക്കുന്നു. സ്ത്രീകളെ അടിമകളാക്കിയ മുഴുവൻ പുരുഷന്മാരെയുമാണ് ഇന്ദുലേഖ ഇങ്ങനെ വിളിക്കുന്നത്. മലയാളത്തിലെ സ്ത്രീകൾ അടിമത്തത്തിൽനിന്നും മോചനം നേടുന്നതുവരെ ഈ വിളിയും തുടർന്നുകൊണ്ടിരിക്കും."

●

അങ്ങനെ ഇന്ദുലേഖയുടെ ശതാബ്ദി ആഘോഷിച്ചു. തലശ്ശേരിയിലെ സഹൃദയർക്ക് ഹൃദയാഹ്ളാദത്തിൻെറ അവസരവും ലഭിച്ചു. പക്ഷേ, സംഘാടകരായ എൻ.സി. മമ്മൂട്ടിയും ശെൽവൻ മേലൂരും ഒരു വിഷാദം ഇങ്ങനെ അറിയിച്ചു: "തലശ്ശേരിയിൽ ജനിച്ചുവളർന്ന്, എക്കാലത്തെയും ഉൽകൃഷ്ടമായ നോവൽ രചിച്ച ചന്തുമേനോൻെറ ഒരു ചിത്രംപോലും ടൗൺഹാളിലില്ല. മാധവനും ഇന്ദുലേഖയും പ്രണയബാഷ്പം തൂകിയ രംഗം വിവരിച്ച ഒയ്യാരത്തുവീട് ഒരു സ്വകാര്യവ്യക്തി വിലയ്ക്കു വാങ്ങി. എന്തിനേറെ ഒരു റോഡുപോലും ചന്തുമേനോൻെറ പേരിലില്ല. ചന്തുമേനോൻെറ ഭവനം മ്യൂസിയമാക്കുകയും ആ പ്രദേശം അദ്ദേഹത്തിൻെറ നാമധേയത്തിൽ അറിയപ്പെടുകയും വേണം."

# ചൈനീസ് സംഭവം

(10ാം പേജിൽ നിന്നും തുടർച്ച)

വും വളരെയധികം പുഷ്ടിപ്പെട്ടു. ചൈനയിലെ യുവതലമുറയ്ക്കു അത്യന്തം പ്രിയങ്കരങ്ങളായ ഉപഭോഗവസ്തുക്കൾ സപ്ളൈ ചെയ്യുന്നതിൽ അമേരിക്കയ്ക്കു വളരെ സന്തോഷമായിരുന്നു. 100 കോടിജനങ്ങൾ അധിവസിക്കുന്ന ഒരു വലിയ രാജ്യത്തെ തങ്ങളുടെ മാർക്കററായി ലഭിച്ചാൽ ഏതു മുതലാളിത്തരാജ്യം സന്തോഷിക്കാതിരിക്കും? ടിയാൻമെനിലെ സംഭവവികാസങ്ങൾക്കുശേഷവും അമേരിക്ക ചൈനീസ് ബന്ധം തീരെ ഉപേക്ഷിക്കാതിരിക്കുന്നതിൻെറ രഹസ്യം ഇതാണ്. ചൈനയുമായി നയതന്ത്രബന്ധം ഉപേക്ഷിക്കണമെന്നും ചൈനയ്ക്കെതിരെ സാമ്പത്തിക ഉപരോധം (സാങ്ഷൻസ്) പ്രയോഗിക്കണമെന്നുമുള്ള ഒരുകൂട്ടം അമേരിക്കൻ കോൺഗ്രസ് പ്രതിനിധികളുടെ ആവശ്യം പ്രസിഡൻറ് ബുഷ് തള്ളിക്കളഞ്ഞത് ഇക്കാരണങ്ങളാലാണ്.

ഒരു മാസത്തോളം വിദ്യാർത്ഥികൾ സ്ക്വയറിൽ പ്രകടനം നടത്തി. ആദ്യത്തെ ഏതാനും ദിവസങ്ങൾക്കുശേഷം നൂറുകണക്കിനു വിദ്യാർത്ഥികൾ നിരാഹാരവ്രതം നടത്തി. എന്നിട്ടും എന്തേ ഗവൺമെൻറിടപെട്ടില്ല?

## അധികാര വടംവലി ഉണ്ടായോ?

പട്ടാളനിയമം പ്രഖ്യാപിക്കുകയും പട്ടാളത്തെ വിളിക്കുകയും ചെയ്തെങ്കിലും വിദ്യാർത്ഥികൾ ട്രക്കുകളും ബസ്സുകളും മററും കൊണ്ടുവന്നു വിലങ്ങനെ നിരത്തിയിട്ടു സ്ക്വയറിലേക്കുള്ള പ്രവേശനമെല്ലാം കൊട്ടിയടച്ചു കഴിഞ്ഞിരുന്നതിനാൽ പട്ടാളത്തിനു സ്ക്വയറിൻെറ ഉള്ളിലോട്ടു പ്രവേശിക്കാൻ സാധിച്ചില്ല. വിദ്യാർത്ഥികളെ നേരിടാൻ അവർക്കു മടിയുണ്ടായിരുന്നുവെന്നതും വ്യക്തമാണ്. നൂറോളം പി.എൽ.എയുടെ (ജനകീയ വിവേചനസേനയുടെ) കമാണ്ടർമാർ പട്ടാളത്തെ ഇടപെടുവിക്കരുതെന്നു രാഷ്ട്രീയ നേതൃത്വത്തെ എഴുതി അറിയിച്ചതായി വാർത്തയുണ്ടായിരുന്നു. സ്ക്വയറിൽ വിദ്യാർത്ഥികളും പട്ടാളക്കാരും തമ്മിൽ തോളോടുതോളുരുമ്മി, "ജനങ്ങളുടെ സൈന്യം ജനങ്ങളെ വെടിവെക്കില്ല" എന്നു പറഞ്ഞതായും റിപ്പോർട്ടുണ്ട്. കമ്മ്യൂണിസ്ററുപാർട്ടി പത്രമടക്കമുള്ള എല്ലാ പത്രങ്ങളുടെയും പ്രവർത്തകന്മാരും കോളേജദ്ധ്യാപകന്മാരും മററു ബുദ്ധിജീവികളും പൊതുവേയും വിദ്യാർത്ഥികളെ പിൻതാങ്ങിയെന്ന റിപ്പോർട്ടുകളും ഉണ്ടായിരുന്നു. ഇതെല്ലാം കാണിക്കുന്നത് വിദ്യാർത്ഥി പ്രക്ഷോഭം വലിയൊരു ബഹുജന മുന്നേററമായിരുന്നു എന്നാണ്, ഏതാനും പേരുടെ ഗൂഢാലോചനയൊന്നുമല്ല എന്നാകുന്നു.

എന്തുകൊണ്ട് രണ്ടുമൂന്നാഴ്ചക്കാലം പ്രകടനം നടന്നിട്ടും പാർട്ടിനേതൃത്വമോ ഗവൺമെൻറു പ്രതിനിധികളോ അവരോടു കൂടിയാലോചിക്കാൻ മുന്നോട്ടുവന്നില്ല? ഇപ്പോൾ സ്ഥാനഭ്രഷ്ടനാക്കപ്പെട്ട ഷാവോസിയാങ് മാത്രമാണ് അതിനു ശ്രമിച്ചത്. അദ്ദേഹം തന്നെ അവരോടു ഏററുപറഞ്ഞതായിട്ടാണ് റിപ്പോർട്ട്: "ഞങ്ങൾ വൈകിപ്പോയി കുട്ടികളേ" എന്ന്. അതിനുതന്നെ അദ്ദേഹത്തെ പോളിററ് ബ്യൂറോയിൽനിന്നും ഇപ്പോൾ പാർട്ടിയിൽനിന്നു തന്നെയും പുറത്താക്കിയിരിക്കുന്നു. തങ്ങൾ ചൈനയിലെ സോഷ്യലിസ്ററ് വ്യവസ്ഥയ്ക്കെതിരല്ലെന്നും കമ്മ്യൂണിസ്ററുപാർട്ടിക്കെതിരല്ലെന്നും വിദ്യാർത്ഥികൾ പറഞ്ഞതായി റിപ്പോർട്ടുണ്ടായിരുന്നു.

അങ്ങനെ സമാധാനപരമായി ഒരു ഒത്തുതീർപ്പുണ്ടാക്കുവാൻ സാധിക്കുമായിരുന്ന ഇത്ര വമ്പിച്ച ഒരു പ്രക്ഷോഭത്തെ ഉരുക്കുമുഷ്ടിയുപയോഗിച്ച് അടിച്ചമർത്തുകയാണ് ചൈനീസ് നേതൃത്വം ചെയ്തത്. ചരിത്രം അവർക്കു മാപ്പു നൽകുകയില്ല.

ഗവൺമെൻറിൻെറയും പാർട്ടി നേതൃത്വത്തിൻെറയും ആദ്യത്തെ അറച്ചുനിൽപ്പ് പാർട്ടിയിലെ ആഭ്യന്തര, അധികാരസമരത്തിൻെറ ഫലമായിരുന്നില്ലേ എന്നും ശങ്കിക്കണം. പരിഷ്കരണവാദികളായ ഷാവോസിയാങ്ങിനെയും കീലിയെയും പോളിററ് ബ്യൂറോയിൽനിന്നും പുറത്താക്കി പാർട്ടിയന്ത്രം മുഴുവൻ തങ്ങളുടെ കൈപ്പിടിയിൽ ഒതുക്കാൻ ലീപെങ്ങും മററും നടത്തിയ ഒരു ഗൂഢാലോചനയല്ലേ അവരുടെ വെറുങ്ങലിച്ച നില്പിനു പിറകെയുള്ളതെന്നു സംശയിക്കേണ്ടിയിരിക്കുന്നു. ഈ ഊഹം ശരിയാണെങ്കിൽ നേതാക്കന്മാർ തമ്മിലുണ്ടായിരുന്ന അധികാര വടംവലിക്കു നിർദ്ദോഷികളായ വിദ്യാർത്ഥികൾ ബലിയാടുകളാകുകയല്ലേ ചെയ്തതെന്നും ചിന്തിക്കാൻ ന്യായമുണ്ട്.





സ്റ്റാഫ് ലേഖകൻ

# പുതിയപുസ്തകങ്ങൾ




## പൂർണ്ണ ജനനം

മുനി നാരായണ പ്രസാദിൻെറ പതിനൊന്നു ലേഖനങ്ങളുടെ സമാഹാരം. തത്വചിന്ത, മനഃശാസ്ത്രം. ശാസ്ത്രചിന്ത, മതം, സാഹിത്യചിന്ത, ലോകസമാധാനം എന്നീ വിഷയങ്ങളെ മുൻനിറുത്തിക്കൊണ്ടുള്ള പഠനങ്ങളും. പര്യാലോചനയുമാണ് ഇവിടെ നടക്കുന്നത്. പൊട്ടിപ്പൊളിഞ്ഞ നമ്മുടെ ലോകത്തുനിന്നുയരുന്ന നവീനമാനവീയതയ്ക്കായുള്ള ദാഹമാണ് ഈ ബ്രഹ്മചാരിയും സന്ന്യാസിയുമായ ഗ്രന്ഥകാരനിൽ നിന്ന് ഉയരുന്നത്. ഇതൊരു വിലപ്പെട്ട ഗ്രന്ഥമാണ്.

പ്രസാ: ഡി.സി. ബുക്സ്
വില: 22.00

## വീക്ഷണങ്ങൾ വിമർശനങ്ങൾ

എൻ.വി. കൃഷ്ണവാരിയരുടെ ഏറ്റവും പുതിയ ഒരു പ്രബന്ധ സമാഹാരമാണിത്. പണ്ഡിതനും സാഹിത്യചിന്തകനുമൊക്കെയായ എൻ.വി.യെ അല്ല ഈ സമാഹാരത്തിൽ നാം കാണുന്നത്. തൻെറ പത്രപ്രവർത്തനത്തിൻെറ ഭാഗമായി എഴുതിയ ആനുകാലികക്കുറിപ്പുകൾ. സൂര്യനു കീഴെയുള്ള ഏതു വിഷയങ്ങളെ സ്പർശിച്ചും എഴുതുമെന്ന ഭാവത്തിലാണ് ഈ പുസ്തകത്തിൻെറ വരവ്. ആനുകാലിക പ്രസിദ്ധീകരണങ്ങളുടെ വായനക്കാർക്ക് ഇൻഫർമേഷൻ നൽകുന്ന ഈ കുറിപ്പുകൾ ഇങ്ങനെയൊരു ഗ്രന്ഥരൂപം ധരിച്ചതുകൊണ്ട് വലിയ പ്രയോജനമൊന്നുമില്ല. ഇതിലുൾപ്പെടുത്തിയ സാഹിത്യസംബന്ധിയായ കുറിപ്പുകളാണെങ്കിൽ ഒരുവിധ ആവിഷ്കരണസൗന്ദര്യവുമില്ലാതെ, കാടുപടലുപോലെ പരന്നങ്ങുപോയിരിക്കുകയാണ്. ചുരുക്കത്തിൽ ഈ പുസ്തകം പത്രക്കുറിപ്പുകൾ കൊണ്ട് കൃത്രിമ ഗാംഭീര്യം നൽകിയ ഒന്നാണ്.

പ്രസാ: ഡി.സി. ബുക്സ്
വില: 50.00

## കേസരിയുടെ കഥ

കേസരി ബാലകൃഷ്ണപിള്ളയുടെ ജീവചരിത്രം. കേസരി അന്തരിച്ചിട്ട് പതിനെട്ടു വർഷം തികഞ്ഞപ്പോഴാണ് ഈ ജീവചരിത്രമുണ്ടായത്. വളരെ പ്രചാരം സിദ്ധിച്ച ഈ ജീവചരിത്രത്തിൻെറ രണ്ടാമത്തെ പതിപ്പാണിത്. കേസരിയുടെ ജന്മശതാബ്ദിയോടനുബന്ധിച്ചാണ് രണ്ടാം പതിപ്പിറങ്ങിയത്. കേസരി ചിന്തകളുടെ സത്തയിലേക്ക് ആഴ്ന്നിറങ്ങി രചിച്ച ഒരു ജീവചരിത്ര ഗ്രന്ഥമാണിത്. ഒന്നാം പതിപ്പിൻെറ മുഖവുരയിൽ ജീവചരിത്രകാരനായ കെ.പി ശങ്കരമേനോൻ: "കേസരി ബാലകൃഷ്ണപിള്ള നേരിട്ട് എനിക്കു പറഞ്ഞുതന്ന വിവരങ്ങളും എന്നെ ഏല്പിച്ച ചില പ്രധാന രേഖകളുമാണ് ഈ ഗ്രന്ഥരചനയിൽ എന്നെ ഏറ്റവും കൂടുതൽ സഹായിച്ചിട്ടുള്ളത്." പണ്ടൊക്കെ നിലവിലുണ്ടായിരുന്ന ഗൗരവ മാതൃകയിൽത്തന്നെയാണ് ശങ്കരമേനോൻ ജീവചരിത്രരചന നിർവ്വഹിച്ചിട്ടുള്ളത്.

പ്രസാ: ഡി.സി. ബുക്സ്
വില: 35.00

## കെ.എം. ജോർജ്ജിൻെറ പ്രബന്ധങ്ങൾ

മലയാള സാഹിത്യത്തിലെ നിരുപദ്രവ പ്രസ്ഥാനത്തിൻെറ ഏറ്റവും നല്ല വക്താക്കളിലൊരാളാണ് ഡോ. കെ.എം. ജോർജ്ജ്. എല്ലാം ശാന്തം—സുന്ദരം എന്ന ഭാവത്തിൽ. പൊട്ടിത്തെറിയും ചീറ്റലും അമർഷവുമൊന്നുമില്ല. മറ്റ് ഇന്ത്യൻ ഭാഷകളിലെ എഴുത്തുകാരെക്കുറിച്ചുള്ള അറിവുകളും ഇടയ്ക്കിടെ കടന്നുവരുന്നുണ്ട്. താരതമ്യ സാഹിത്യപഠനം അദ്ദേഹം ഏറ്റെടുത്ത ഒരു കർമ്മം കൂടിയാണല്ലോ. ഇതിൽ സമാഹരിച്ചിട്ടുള്ള പ്രബന്ധങ്ങൾ തിരഞ്ഞെടുത്തത് ഡോ. കെ.എം. പ്രഭാകര വാര്യരും ഇ.കെ. പുരുഷോത്തമനും ചേർന്നാണ്. അവരെഴുതുന്നു: "ഇപ്പോൾ പ്രകാശനം ചെയ്യുന്ന ഈ പ്രബന്ധ സമാഹാരം ഡോ. ജോർജ്ജിൻെറ ധൈഷണിക പ്രവർത്തനങ്ങളുടെ വൈപുല്യവും ആഴവും പ്രകാശിപ്പിക്കും..........."

പ്രസാ: ഡി.സി. ബുക്സ്
വില: 99.00

## മാനവികതയുടെ വിളക്ക്



നടരാജഗുരുവിൻെറ ശിഷ്യനും പിൻഗാമിയുമായ നിത്യചൈതന്യയതിയെപ്പോലെ തന്നെ... 

വർക്കുറെ, നിത്യചൈതന്യയതിയുടെ പിൻഗാമിയായ മുനി നാരായണപ്രസാദ്, യതിയെപ്പോലെ തന്നെ നടരാജഗുരുവിൻെറ ശിഷ്യത്വം സ്വീകരിച്ചുകൊണ്ടാണ് ആത്മീയ ജീവിതം ആരംഭിക്കുന്നത്. ബ്രഹ്മചാരിയായ മുനി നാരായണപ്രസാദ് ഗുരുകുല സങ്കല്പത്തിൻെറ സൃഷ്ടിയാണ്. തകർന്നു വീണ മൂല്യങ്ങളുടെ നടുവിൽ മാനവികതയുടെ വിളക്കുമായി നില്ക്കുകയാണ് മുനി നാരായണ പ്രസാദും.

1939-ൽ തിരുവനന്തപുരം ജില്ലയിലെ നാഗരൂരിൽ അദ്ദേഹം ജനിച്ചു. സർക്കാർ ഉദ്യോഗസ്ഥനായിരുന്നു. 1956-ൽ നടരാജഗുരുവിൻെറ ശിഷ്യത്വം സ്വീകരിച്ചു. കിഴക്കും പടിഞ്ഞാറുമുള്ള തത്വചിന്തയിലും ശ്രീനാരായണ വേദാന്തത്തിൽ പ്രത്യേകിച്ചും പഠനം തുടർന്നതിനു ശേഷമാണ് മുനി നാരായണ പ്രസാദ് എഴുതിത്തുടങ്ങുന്നത്. ബ്രഹ്മചാരിയും സന്ന്യാസിയുമെന്നതിനുപരി, മഹാപണ്ഡിതനായ നിത്യചൈതന്യയതിയുടെ മാർഗ്ഗം തന്നെയാണ് മുനി നാരായണപ്രസാദും പിന്തുടരുന്നത്.

1984-ലാണ് മുനിക്ക് സന്ന്യാസിദീക്ഷ ലഭിച്ചത്. 'ഗുരുകുലം' എന്ന ദാർശനിക മാസികയുടെ പത്രാധിപരാണ്. 'സർവ്വരാജ്യ സുരക്ഷിതത്വവും സൈനിക മൂല്യങ്ങളും' എന്ന വിഷയത്തെ അടിസ്ഥാനമാക്കി 1987-ൽ മോസ്കോയിൽ നടന്ന കോൺഫറൻസിൽ മുനി നാരായണപ്രസാദ് പങ്കെടുത്തിരുന്നു. ഇംഗ്ളീഷിലും മലയാളത്തിലുമായി ഒരു ഡസനിലേറെ കൃതികൾ മുനി എഴുതിയിട്ടുണ്ട്. ഭാരതീയ തത്വചിന്തയിലെന്നപോലെതന്നെ യൂറോപ്യൻ തത്വചിന്തയിലും അഗാധപാണ്ഡിത്യമുണ്ട്. നടരാജ ഗുരുവിൻെറയും നിത്യചൈതന്യയതിയുടെയും വിശ്വമാനവ സങ്കല്പമായ 'ഈസ്റ്റ്-വെസ്റ്റ് യൂണിവേഴ്സിറ്റി'യുടെ പ്രവർത്തനങ്ങളിലാണ് മുനി നാരായണപ്രസാദ്.



## എം.കൃഷ്ണൻനായർ

# സാഹിത്യവാരഫലം

നെററിക്കു മുകളിലുള്ള കറുത്ത രേഖ ഒന്നിനൊന്നു പിറകോട്ടു പോകുമ്പോഴും ചുണ്ടുകൾക്കിടയിലുള്ള വെളുത്ത രേഖ മുൻപോട്ടു പോരുമ്പോഴും പുരുഷന്മാർക്കു പേടിയാണ്. വാർദ്ധക്യം സമാക്രമിക്കുന്നല്ലോ, ആകർഷകത്വം നഷ്ടപ്പെടുന്നല്ലോ എന്ന പേടി. ജഘനരേഖ പ്രപഞ്ചം വീർക്കുമ്പോലെ വീർക്കാൻ തുടങ്ങിയാൽ ഭയം വളരെക്കൂടും. എന്നാൽ എൻെറ വല്യമ്മാവന് ആവിധത്തിൽ പേടിയേ ഇല്ലായിരുന്നു. ശ്യാമളരേഖ പിറകോട്ടു പോകേണ്ട കാര്യമേയില്ല. 'തലയിലവന്നൊരു രോമവുമില്ല' എന്നതായിരുന്നു അദ്ദേഹത്തിൻെറ സ്ഥിതി. ധവളരേഖയുടെ പിൻവാങ്ങലിനും സാംഗത്യമില്ല. ഒന്നോ രണ്ടോ പല്ലു മാത്രമേ അമ്മാവനുണ്ടായിരുന്നുള്ളു. പുരുഷന്മാരെക്കാണുമ്പോൾ മുഖത്തിനു രൗദ്രത വരുത്തിയിരുന്ന അദ്ദേഹം സ്ത്രീവർഗ്ഗത്തിൽപ്പെട്ട ആരെക്കണ്ടാലും കാമപരവശനായി വാതുറന്നു ചിരിക്കുമായിരുന്നു. അപ്പോൾ ഒരു 'വൾഗർ'ശോഭ ആ മുഖത്തു പരക്കും. വല്യമ്മാവന് ബനിയനില്ല, ഷർട്ടില്ല. വെയ്സ്കട്ട് മാത്രം. ഏങ്കോണിച്ച് ഉടുത്ത മുഷിഞ്ഞ മുണ്ടിൽ മുറുക്കാൻെറ പാടുകളേറെ. രണ്ടും വെള്ളം കണ്ടിട്ടു രണ്ടുമാസത്തിൽ കൂടുതലായിരിക്കും. അവയിൽനിന്ന് ഉദ്ഗമിക്കുന്ന നാററത്തോടെ വല്യമ്മാവൻ ചാടിയെഴുന്നേററ് 'കല്യാണിക്കുട്ടീ നിന്നെ കണ്ടിട്ട് എത്ര കാലമായി' എന്നു പറഞ്ഞ് അവളെ മാറോടണയ്ക്കും. നേരം ഏറെക്കഴിഞ്ഞിട്ടേ കല്യാണിക്കുട്ടിയെ അദ്ദേഹം ആലിംഗനത്തിൽനിന്നു മോചിപ്പിക്കൂ. ചില പെണ്ണുങ്ങൾ കുതറിമാറും. മററു ചിലർ അങ്ങു നിന്നുകൊടുക്കും. കാരണം വല്യമ്മാവൻെറ കൈപ്പെട്ടിയിൽ കുതിരപ്പവൻ ആയിരത്തിലധികമുണ്ടായിരുന്നു എന്നതാണ്. ധനികനും ഷൈലൊക്കും ആയിരുന്ന അദ്ദേഹത്തിന് ഒരു വിചിത്ര സ്വഭാവം. അക്കാലത്ത് നാലുകാശിനു കിട്ടുമായിരുന്ന സിഗ്രററ് വലിച്ചിട്ട് അതിൻെറ തുണ്ട് കെടുത്തി തകരപ്പാത്രത്തിൽ ഇട്ടുവയ്ക്കും. അതു നിറയുമ്പോൾ ഓരോ തുണ്ടും കീറി, പുകയിലയെടുത്ത്, ബാഗ്ദാദിൽനിന്ന് ഒരു ബന്ധു കൊണ്ടുകൊടുത്ത സിഗ്രററ്കടലാസ്സിൽ വച്ചു ചുരുട്ടി കത്തിച്ചു വലിക്കുമായിരുന്നു. ഈ ദരിദ്രപ്രവർത്തനം കണ്ടു വൈഷമ്യം തോന്നിയ ഞാൻ ഒരുദിവസം ഒരു പ്ാക്കററ് സിഗ്രററ് വാങ്ങിക്കൊണ്ടു വന്നു. അത് വല്യമ്മാവൻെറ നേർക്ക് ആദരപൂർവം നീട്ടിയപ്പോൾ അദ്ദേഹം ദേഷ്യത്തോടെ പറഞ്ഞു: ''എടാ കൃഷ്ണാ, നിൻെറ സിഗ്രററൊന്നും എനിക്കു വേണ്ട. ഞാൻ ഒന്നും വെയ്സ്ററ് ചെയ്യുകില്ലെടാ. നീ എന്തോന്നാ കൊണ്ടുവന്നത്? ഗോൾഡ് ഫ്ളേയ്ക്കോ? അതൊന്നും എനിക്കു വേണ്ടെടാ. ഈ തുണ്ടുകൾ വലിച്ചുതീർന്നാൽ ഞാൻ എൻെറ ബ്രാൻഡ് വാങ്ങിക്കും. നിൻെറ ഒരു ഗോൾഡ് ഫ്ളേയ്ക്ക്!''

നമ്മുടെ ചില സാഹിത്യകാരന്മാർ എൻെറ ഈ വല്യമ്മാവനെപ്പോലെയാണ്. അവർക്ക് പഴയ തുണ്ടുകൾ മതി. 'കണ്ണശ്ശരാമായണം', 'കുചേലവൃത്തം' ഇവയുടെ പുകയില ഇളക്കിയെടുത്ത് അവർ വലിക്കുന്നു. അതിനുശേഷമുള്ള സിഗ്രററുകൾ അവർക്കു വേണ്ട. സാഹിത്യപഞ്ചാനനൻ പി.കെ. നാരായണപിള്ളയെയാണ് ഞാനേററവും ബഹുമാനിക്കുന്ന സാഹിത്യനിരൂപകനെന്നു പറഞ്ഞിട്ടുണ്ടല്ലോ. അദ്ദേഹംപോലും എഴുത്തച്ഛനിലും കുഞ്ചൻനമ്പിയാരിലും ചെറുശ്ശേരിയിലും ഒതുങ്ങിനിന്നതേയുള്ളു. കുമാരനാശാനെ, വള്ളത്തോളിനെ വേണ്ടരീതിയിൽ അംഗീകരിച്ചില്ല ആ നിരൂപകൻ. മിസ്ററർ കുമാരനാശാൻ, മിസ്ററർ വള്ളത്തോൾ എന്നാണ് പി.കെ. നാരായണപിള്ള പറഞ്ഞിരുന്നത്. നവീനന്മാരായ ചില എഴുത്തുകാരും മുറിസ്സിഗ്രററ് വീണ്ടും വലിക്കുന്നവരാണ്. ''പൂർണ്ണമായി ഖസാക്കിൻെറ ഇതിഹാസ''മെന്ന സിഗ്രററ് നല്കിയാൽ 'വേണ്ട, തുണ്ട് ഉണ്ട്. അതു വലിക്കാം' എന്നു പറയുന്നു അവർ. അക്കൂട്ടരോട് എനിക്കൊരപേക്ഷ: 'തുണ്ടു വലിക്കണമെങ്കിൽ വലിച്ചുകൊള്ളൂ. പക്ഷേ, മുഴുവൻ സിഗ്രററ് ആരെങ്കിലും തന്നാൽ നിഷേധിക്കരുത്.'

**പ്രാചീന കാലത്ത് മനുഷ്യനും മനുഷ്യനും തമ്മിൽ, മനുഷ്യനും പ്രകൃതിയും തമ്മിൽ അദ്ഭുതാവഹമായ ചേർച്ചയുണ്ടായിരുന്നു. കൃഷിക്കാരും കവികളും ചേർന്ന് ആദരണീയമായ ഒരു ലയം സൃഷ്ടിച്ചിരുന്നു. ഇന്ന് ആ ലയമില്ല...**

സംശയവാദികൾ ചോദിക്കുന്നു. ''Is that a true story?'' എൻെറ മറുപടി: ''Gentlemen, it is not a story. It is a painful actuality.''

## സമകാലിക പ്രാധാന്യം

വേദന ജനിപ്പിക്കുന്ന ഈ യാഥാതഥ്യമാണ് മലയത്ത് അപ്പുണ്ണിയുടെ ''കാററേ കനിഞ്ഞു വാ'' എന്ന നല്ല കാവ്യത്തിൻെറ വിഷയം. (മാതൃഭൂമി ആഴ്ചപ്പതിപ്പ്) ശതാബ്ദങ്ങൾക്കുമുൻപ് ഭാരതത്തിൽ വീശിയിരുന്ന കാററുതന്നെയാണ് ഇന്നും വീശുന്നത്. അത് അന്ന് എന്തെല്ലാം കണ്ടു? കവി പറയുന്നതു തന്നെ കേട്ടാലും:

''കാലാതിവർത്തിയാം നിൻ കൺകൾ
പാർത്തതും
കാതിലലച്ചതുമെന്നോടരുളുക.
സിന്ധുനദീതട സംസ്കാര കാന്തികൾ
ബന്ധുരമീയാർഷഭൂവിലുദിച്ചതും
വേദാന്ത സൂക്തമുരുവിട്ടുരുവിട്ടു
നീലനദികൾ കവിഞ്ഞൊഴുകുന്നതും
വിസ്തൃതിപൂണ്ടതാം കന്നിമണ്ണിൽ നവ
രത്നക്കതിരുകൾ മുററി വളർന്നതും
കണ്ടതല്ലോ ഭവാൻ.........''

ആ കാററ് കടമ്പുകൾ പൂത്ത വൃന്ദാവനത്തിൽ മുരളിക ഊതുന്ന കോടക്കാർവർണ്ണനെ കണ്ടു. അയോദ്ധ്യാധിപതിയായ ശ്രീരാമചന്ദ്രനെ കണ്ടു. അദ്ദേഹത്തിൻെറ സഹധർമ്മിണി സീതാദേവിയെ കണ്ടു. ഇന്നോ? അതു കാണുന്നത് പഞ്ചാബിലെ രക്തക്കളങ്ങളെ മാത്രം

എല്ലാക്കാലവും ഒരുപോലെയാണ്. പക്ഷേ ശതാബ്ദങ്ങൾ കഴിയുമ്പോൾ അക്കാലത്തുണ്ടായ കൊലപാതകങ്ങളും ബലാത്സംഗങ്ങളും പ്രതികാരനിർവഹണങ്ങളും മനുഷ്യൻ മറക്കുന്നു. 'കുനുകുറുനിര കൈത്താരുകൊണ്ടൊന്നു പൊക്കി പ്രേയാനിങ്ങെത്തുമെന്നു' കരുതി മേഘത്തെ നോക്കുന്ന പഥികയുവതിമാരെ മാത്രം ഓർമ്മിക്കുന്നു എന്നു വാദിക്കുന്നവർ ധാരാളം. മനുഷ്യൻ ജീവിക്കാൻ ശ്രമിക്കുമ്പോൾ ക്രൂരഹസ്തങ്ങൾ അവൻെറ മുതുകിൽ ഇടിച്ചിരിക്കും. കത്തി അവൻെറ നെഞ്ചിൽ കുത്തിയിറക്കിയിരിക്കും. അവൻെറ സഹധർമ്മിണിയുടെയോ സഹോദരിയുടെയോ മകളുടെയോ ചാരിത്രം ധ്വംസിച്ചിരിക്കും. മാർഗ്ഗത്തിൽ വീണ ആ പാടുകളെ വത്സരപത്രങ്ങൾ മൂടിക്കളയുന്നു. എന്നാൽ കാതിൽ ശിരീഷകുസുമമണിഞ്ഞു നിന്ന സുന്ദരികളെ അവൻ ഇക്കാലത്തും ഓർമ്മിക്കുന്നു എന്നാണ് അവരുടെ മതം. ഇതിനോട് ഞാൻ യോജിക്കുന്നില്ല. പ്രാചീനകാലത്ത് മനുഷ്യനും മനുഷ്യനും തമ്മിൽ, മനുഷ്യനും പ്രകൃതിയും തമ്മിൽ അദ്ഭുതാവഹമായ ചേർച്ചയുണ്ടായിരുന്നു. കൃഷിക്കാരും കവികളും ചേർന്ന് ആദരണീയമായ ഒരു ലയം സൃഷ്ടിച്ചിരുന്നു. ഇന്ന് ആ ലയമില്ല. അതുകൊണ്ടാണ് നമ്മുടെ കവി പറയുന്നത്:

പത്തിനിർത്തുന്നിതധർമ്മം വഴിവക്കിൽ
ചത്തുകിടക്കയാം സത്യം വിഷം തീണ്ടി.

സംസ്കാരവും പരിഷ്കാരവും സത്യവും ഇന്നു മരിച്ചുകൊണ്ടിരിക്കുന്നു. ഈ ദുർദ്ദശയിലേക്കു കൈചൂണ്ടിക്കാണിക്കുന്ന ഈ കാവ്യത്തിനു സമകാലികപ്രാധാന്യമുണ്ട്.

## നിരീക്ഷണം

മുൻപ് ഒരു സായിപ്പ് തിരുവനന്തപുരത്തെ ടൗൺഹാളിലിരുന്നു കഥകളി കാണുകയായിരുന്നു. അർജ്ജുനൻ വില്ലുതാഴെയിട്ട് 'എനിക്കു വയ്യ' എന്നു പറയുന്ന ഭാഗം. ശ്രീകൃഷ്ണൻ ഗീതോപദേശം നടത്തുന്നു. സായ്പ് What is it? എന്ന് ആകാംക്ഷയോടെ അടുത്തിരുന്ന ഒരു പ്രഫെസറോടു ചോദിച്ചു. [അദ്ദേഹം ജീവിച്ചിരിക്കുന്നു. പേരു പറയാൻ പ്രയാസം] പ്രഫെസർ സന്ദർഭം വിശദമാക്കിയിട്ട് അർജ്ജുനനെക്കുറിച്ച് ഒരു 'കമൻറ്': 'A timid lad'. പോരെ? 'പേടിച്ച ചെറുക്കൻ' എന്ന്. ഭയം പോകാൻവേണ്ടി അർജ്ജുനൻ, പാർത്ഥൻ, വിജയൻ, കിരീടി എന്നൊക്കെ ഉരുവിടുമ്പോൾ 'എ ററിമിഡ് ലാഡ്' എന്നുംകൂടി പറയേണ്ടതാണ്. കുരുക്ഷേത്രയുദ്ധത്തിൻെറയും ഭഗവദ്ഗീതയുടെയും കാതലായ സത്യം പ്രഫെസർ എത്ര അനായാസമായി ആവിഷ്കരിച്ചുവെന്നു നോക്കുക.

ഇത് അജ്ഞതയുടെ ഫലം. വിദ്വാന്മാർ നോവലിൻെറയോ കഥയുടെയോ സാരാംശം പറഞ്ഞാൽ അത് പരിഹാസജനകമാകും. കേശവദേവ് ഒരിക്കൽ 'ഖസാക്കിൻെറ ഇതിഹാസ'ത്തിൻെറ ഇതിവൃത്തം ഏതാനും വാക്യങ്ങളിൽ ഒരു സദസ്സിനോടു പറയുന്നതു ഞാൻ കേട്ടു. ''എടാ ഉവേ എന്താ അതിലത്രയ്ക്ക്? രവി എന്നൊരു കള്ളുകുടിയൻ ചിററമ്മയുമായി ലൈംഗികവേഴ്ച നടത്തിയിട്ട് ഒരിടത്തു വരുന്നു. വിദ്യാലയം നടത്തുന്നു. വ്യഭിചരിക്കുന്നു. മദ്യപിക്കുന്നു. ഒടുവിൽ പാമ്പുകടിയേററ് മരിക്കുന്നു. ഇതാണ് കൃഷ്ണൻനായർ വാഴ്ത്തിയ പൊത്തകം.'' ഞാൻ എഴുന്നേററു മറുപടി നല്കി. ''ഈ വിധത്തിൽ ഏതു പുസ്തകത്തെയും മോശമാക്കാം. ഉദാഹരണം സി.വി. രാമൻപിള്ളയുടെ ധർമ്മരാജാ. ഒരുകള്ളസ്സന്ന്യാസി അനിയനോടുകൂടി പദ്മതീർത്ഥക്കരെ വരുന്നു. അയാൾ രാജാവിനെ തകിടംമറിക്കാൻ ശ്രമിച്ചു. പററിയില്ല. ഒടുവിൽ അനിയനെ കൊന്നിട്ട് വെടിമരുന്നുശാലയ്ക്കു തീകൊളുത്തി ആത്മഹത്യ ചെയ്തു. ചന്ത്രക്കാറൻ എന്നൊരു മണ്ടനുമുണ്ട് ഈ നോവലിൽ.'' 'ഖസാക്കിൻെറ ഇതിഹാസം' വായിക്കാത്ത ആളാണ് കേശവദേവിൻെറ വാക്കുകൾ കേട്ടതെങ്കിൽ പിന്നീട് അയാൾ ആ നോവൽ തൊടുമോ? ആ ചോദ്യംതന്നെയാണ് 'ധർമ്മരാജാ'യെക്കുറിച്ചും ചോദിക്കാനുള്ളത്.

## അതേ എന്ന് ഉത്തരം

ചോദ്യങ്ങൾ ചോദിക്കാതിരിക്കുന്നതെങ്ങനെ? ഞാനൊരു വീട് അന്വേഷിച്ചു നടക്കുകയായിരുന്നു. ഒടുവിൽ ഒരു മുറുക്കാൻ കടയുടമസ്ഥൻ അതു ചൂണ്ടിക്കാണിച്ചുതന്നു. ഗെയ്ററ് തുറന്ന് മെല്ലെ അകത്തു കയറിയതും കടുവയ്ക്കു സദൃശനായ ഒരു പട്ടി എൻെറ നേർക്കു കുരച്ചുകൊണ്ടു ചാടിവീണതും ഒന്നായിക്കഴിഞ്ഞു. [കടുവ എന്നു ഞാനെഴുതുന്നതു തെററാണെന്നും കടുത്ത വായുള്ള മൃഗമായതിനാൽ കടുവാ എന്നതാണു ശരിയെന്നും ഒരു പണ്ഡിതനായ സുഹൃത്ത് എഴുതി അയച്ചിരിക്കുന്നു. ശരിയാവാം. പക്ഷേ, തണുപ്പുകൊണ്ട് എൻെറ താടിയെല്ലിനു വേദന. വായ് 'ശരിക്കു' തുറക്കാൻ വയ്യ. അതുകൊണ്ടു കടുവാ എന്ന വാതുറക്കലിനു തൽക്കാലം ശേഷിയില്ല. സുഖക്കേടു മാറിയിട്ട് വാതുറക്കൽ നടത്തിക്കൊള്ളാം. അന്ന് കുട്ടിക്കൃഷ്ണമാരാർ ആക്ഷേപിച്ച് എഴുതിയതുപോലെ 'ദശരഥനു മൂന്നു ഭാര്യാമാരുണ്ടായിരുന്നു; കൗസല്യായും കൈകേയീയും സുമിത്രായും എന്നു എഴുതിക്കൊള്ളാം. സുഹൃത്ത് ഇപ്പോഴൊന്നു ക്ഷമിക്കണം.] പട്ടിയുടെ കുരയും ചാട്ടവും എന്നെ വല്ലാതെ പേടിപ്പിച്ചുവെന്നു ഞാനെന്തിനു പറയണം? പെട്ടെന്ന് ഞാൻ അടുത്തുകിടന്ന ഒരു കരിങ്കല്ല് പൊക്കിയെടുത്തു ശ്വാനനെ എറിയാൻവേണ്ടി. എന്നാൽ അതു വേണ്ടിവന്നില്ല. ഒരു മഞ്ജീരശിഞ്ജിതം. സാരിയുടെ പരിമളം. 'ഷീജ്ജീ ഇവിടെ വാ' എന്ന തേനൊഴുകുന്ന ശബ്ദം. പട്ടി വാലുതാഴ്ത്തി ആ യുവതിയുടെ അടുത്തുചെന്നു നിന്നു. അവൾ കാണാതെ ഞാൻ കല്ല് എൻെറ പിറകുവശത്തിട്ടു. ചോദിക്കട്ടെ ഞാൻ എന്നോടുതന്നെ. ചെറുപ്പക്കാരി കാണാതെ കല്ലു ഞാൻ താഴെയിട്ടത് അവളുടെ സൗന്ദര്യത്തിനുള്ള 'കോംപ്ളിമെൻറാ'യിട്ടല്ലേ?

ഞാൻ ഓട്ടോറിക്ഷയ്ക്കുവേണ്ടി തിരുവനന്തപുരത്തെ സ്ററാച്യു ജങ്ക്ഷനിൽ നില്ക്കുകയായിരുന്നു. അന്നു പലതിലും ആളുകൾ. ഒരൊഴിഞ്ഞ വാഹനം വന്നപ്പോൾ ഞാൻ കൈകാണിച്ചു. ഓട്ടോറിക്ഷ നിന്നപ്പോൾ എന്നെ തള്ളിമാററിക്കൊണ്ട് മൂന്നു ചെറുപ്പക്കാരികൾ അതിനകത്തേക്കു കയറി. സ്വാഭാവികമായും ഡ്രൈവർ ആഹ്ളാദപൂർവം അവരെ കൊണ്ടുപോകേണ്ടതാണ്. പക്ഷേ, അയാൾ ആ തരുണികളെ ഒന്നു നോക്കിയിട്ട് 'ഒക്കുകില്ല ആ സാറാണ് ആദ്യം കൈകാണിച്ചത്' എന്നു പറഞ്ഞു. അവർ താഴെയിറങ്ങി. ഞാൻ കയറിപ്പോവുകയും ചെയ്തു. കുറെദൂരം പോയപ്പോൾ ഞാൻ ഡ്രൈവറോടു ചോദിച്ചു: ''അവരെ താഴെയിറക്കി വിട്ടതു ശരിയായോ?'' അയാൾ മറുപടി പറഞ്ഞു: ''സാർ, അവർ കോവളത്തെ ചില ഹോട്ടലുകളിൽ രാത്രിസമയത്തു പോകുന്നവരാണ്. അവരെ വണ്ടിയിൽ കയററിക്കൊണ്ടു പോയാൽ പൊലീസുകാർ എന്നെയും സ്റേറഷനിൽ കൊണ്ടുപോകും.'' അവരെ ഇറക്കിവിട്ടതു ശരിയായോ എന്നു ഞാൻ ചോദിച്ചത് ചെറുപ്പക്കാരികൾ എന്ന പരിഗണനയാലല്ലേ? അവർക്കു പകരം യുവാക്കന്മാരാണ് ഓട്ടോറിക്ഷയിൽ കയറിയതെങ്കിൽ എൻെറ ചോദ്യം ഉണ്ടാകുമായിരുന്നോ?

ഈ ചോദ്യങ്ങളോടുകൂടി ചില വരികൾ എടുത്തെഴുതട്ടെ.

പുളിമരം നിന്നതീവരൾക്കരയിലാ—
ണതുവഴിപ്പോകേണ്ട, അമ്മവിളിച്ചേക്കു—
മച്ഛൻ വിളക്കുമായ് പിന്നാലെ
വന്നേക്കു—
മരമതിലിലൊരുപിടിപ്പുളിയിലയുമായ്
കാററു
കൂടൊന്നു കെട്ടാൻ വിളിച്ചെന്നിരിക്കും
അടുത്ത യാമത്തിലെ കൊല്ലനെക്കാത്തിരു
ന്നാലയിലിരുമ്പുകൾ തണുക്കും
—ഓർമ്മയിൽ തളിരിലകൾകൂടിയും
തളരുന്നു കൊഴിയുന്നു.
മണൽവാരി മറയുന്ന രാത്രിവള്ള
ത്തിൽനി—
ന്നാരുടെ കരച്ചിൽ കവിയുന്നു
കാലം പതുക്കനെ ചിരിച്ചുവോ?
ജാലകം തനിയേയടഞ്ഞോ?

(അൻവർ—പഴയവീട്—കലാകൗമുദി)

ജീവിതത്തിൻെറ സങ്കീർണ്ണതകൾകൊണ്ട് നവീനകവിത ദുർഗ്രഹമായി ഭവിക്കുന്നു എന്നത് മനസ്സിലാക്കിയിട്ടും നിങ്ങൾ ഇതിലെ ദുർഗ്രഹതയെ അംഗീകരിക്കുന്നോ എന്ന് ആരോ ചോദിക്കുന്നു എന്നോട്. ഇല്ല എന്ന് ഉത്തരം. ഇംഗ്ളീഷുകാരൻ പറയുന്ന aggressive clarity ഇതിലെ രചനാരീതിക്ക് ഇല്ലല്ലോ. കാല്പനികമായ രചനാരീതിക്ക് സ്വാഗതമരുളുന്ന നിങ്ങൾ യാഥാതഥ്യത്തോട് അടുത്ത ഈ രചനാരീതിയെ അംഗീകരിക്കുന്നോ? എന്നു വീണ്ടും ചോദ്യം. ഇല്ല എന്ന് ഉത്തരം. എങ്കിലും ഇതിൽ കവിതയുടെ സ്ഫുരണമുണ്ട് എന്നു പറയട്ടെ. കവി ആവിഷ്കരിക്കുന്ന വിഷാദം എൻെറ വിഷാദമായി പരിണമിക്കുന്നു

എന്നതാണ് ഇക്കവിതയുടെ സവിശേഷത. ആ വിഷാദം കലയിലൂടെ ലഭിക്കുന്നതുകൊണ്ട് കാവ്യം വീണ്ടും വായിക്കാൻ എനിക്കു പ്രേരണയുണ്ടാവുന്നു. ചോദ്യം ആവർത്തിക്കട്ടെ. നിങ്ങൾ നിങ്ങളെത്തന്നെ ഈ കാവ്യത്തിൽ പ്രതിഷ്ഠിക്കുന്നതുകൊണ്ടല്ലേ ഇത് ആദരണീയമായത്? അതേ. (കൈയിലുണ്ടായിരിക്കേണ്ട പുസ്തകമാണ് Princeton Encyclopedia of Poetry and Poetics. എറണാകുളം മഹാരാജാസ് കോളേജ് ലൈബ്രറിയിൽനിന്ന് ഞാനെടുത്തു വായിച്ച ആ ഗ്രന്ഥത്തിലാണ് aggressive clarity എന്ന പ്രയോഗം കണ്ടതെന്ന് ഓർമ്മ പറയുന്നു. ആ പുസ്തകം സ്വന്തമായി എനിക്കില്ല, കൈയിലുണ്ടായിരിക്കേണ്ടതാണെന്നു ഞാൻ എഴുതിയെങ്കിലും.)

★ ★ ★

ഉച്ചയ്ക്ക് ഞാനും എസ്. ഗുപ്തൻനായരും ആനന്ദക്കുട്ടനും നാരായണക്കുറുപ്പും (സംസ്കൃതം ഡിപാർട്മെൻറ്) ഒരുമിച്ചിരുന്ന് ഊണുകഴിക്കുമായിരുന്നു യൂണിവേഴ്സിററി കോളേജിൽവച്ച്. ഒരുദിവസം ആനന്ദക്കുട്ടൻ ഊണുകഴിഞ്ഞ് ഇല ദൂരെക്കളയാനായി ചെന്നപ്പോൾ ഒരു യാചകബാലൻ അതിനുവേണ്ടി അദ്ദേഹത്തിൻെറനേർക്കു കൈനീട്ടി. ആനന്ദക്കുട്ടൻെറ ഉള്ള് ഒന്നു പിടഞ്ഞു. അദ്ദേഹം പറഞ്ഞു: 'ഇതിൽ ചോറും കറിയുമൊക്കെയുണ്ട്. പക്ഷേ, ഞാനിതു തരില്ല. അദ്ദേഹം ഇല വീശിയെറിഞ്ഞു.' തൻെറ ഉച്ഛിഷ്ടം വേറൊരുത്തന് നല്കാൻ അദ്ദേഹത്തിനുള്ള വൈമനസ്യമാണ് ആ പ്രവൃത്തിയിൽ ഞാൻ കണ്ടത്. അതുകൊണ്ടുതന്നെ ഞാൻ മനസാ അദ്ദേഹത്തെ അഭിനന്ദിച്ചു. അടുത്തദിവസം ഉച്ചയ്ക്കു ഞാൻ ഇലയിൽ ചോറും കൂട്ടാനും വിളമ്പി ഊണുകഴിക്കാൻ തുടങ്ങിയപ്പോൾ തലേദിവസത്തെ ബാലൻ ദയനീയമായ മുഖഭാവത്തോടെ കൈനീട്ടുന്നു. ഞാൻ ചോറു തൊട്ടിട്ടില്ലായിരുന്നു. ഉടനെ ഇലയെടുത്ത് പയ്യന് കൊണ്ടുകൊടുത്തു. ഹോട്ടലിൽച്ചെന്ന് ഊണുകഴിക്കുകയും ചെയ്തു. തിരിച്ച് കോളേജിലെത്തിയപ്പോൾ സഹപ്രവർത്തകനായിരുന്ന ചെറുതിട്ട നാരായണക്കുറുപ്പിനോട് (ആദ്യം പറഞ്ഞ നാരായണക്കുറുപ്പല്ല) ഞാൻ ആ സംഭവം വിവരിച്ചു കേൾപ്പിച്ചു. അപ്പോൾ അദ്ദേഹം അറിയിച്ചത് ഇങ്ങനെയാണ്: ഇത് നിങ്ങളുടെ ദയകൊണ്ടൊന്നുമല്ല. ഒരുകാലത്ത് നിങ്ങൾ യാചകനാവുകയും മറെറാരുത്തൻെറ നേർക്ക് ഭക്ഷണത്തിനുവേണ്ടി കൈനീട്ടുകയും ചെയ്താൽ അയാൾ എങ്ങനെ പ്രവർത്തിക്കണമെന്ന് ഈ കൃത്യത്തിലൂടെ നിങ്ങൾ പ്രകടിപ്പിക്കുകയായിരുന്നു. ഞാൻ ചെറുതിട്ടയുടെ ബുദ്ധിശക്തിയുടെ മുൻപിൽ തല കുനിച്ചു. അനുവാചകൻെറ അബോധാത്മകമായ വികാരങ്ങൾ കാവ്യത്തിലെ വികാരവുമായി യോജിക്കുന്നത് കലാസ്വാദനത്തിൻെറ പ്രധാന ഘടകമായി പരിഗണിക്കാം.

## ചോദ്യം, ഉത്തരം

"ഒരു സ്ത്രീയുടെ മരണത്തിനു കാരണമെന്തെന്ന് ഞാനൊരു ഡോക്ടറോടു ചോദിച്ചപ്പോൾ 'മാസ്സീവ് ഹാർട്ടററാക്ക്' എന്നു പറഞ്ഞു. ഇതിലെ മാസ്സീവിന് എന്താണർത്ഥം?"

"massive എന്നു ഡോക്ടർ പറഞ്ഞത് intense എന്നർത്ഥത്തിലാണ്. മെഡിക്കൽ ഗ്രന്ഥങ്ങളിലുള്ള ഈ പദം പ്രയോഗിക്കാതിരിക്കുന്നതാണു നല്ലത്. intense എന്നു വേണം പറയാൻ."

"ഇന്ദിരാഗാന്ധിയെ വധിച്ച ദിവസം നിങ്ങളും മോഹനവർമ്മയും [കഥാകാരൻ]കൂടി നിങ്ങളുടെ വീട്ടിലിരിക്കുകയായിരുന്നുവെന്നും വധവാർത്ത ടെലിഫോണിലൂടെ അറിഞ്ഞ നിങ്ങൾ യാഥാർത്ഥ്യമറിയാനുള്ള തിടുക്കത്തിൽ കരഞ്ഞുകൊണ്ട് റോഡിലൂടെ ഓടിയെന്നും മുൻപ് എഴുതിയിരുന്നല്ലോ. ഇന്ദിരാഗാന്ധിയെ നിങ്ങൾക്ക് അത്ര ബഹുമാനമായിരുന്നോ?"

" 'അസ്സാസിനേററ്' ചെയ്യപ്പെടുന്നവരുടെ രാഷ്ട്രവ്യവഹാരസിദ്ധാന്തം എന്തായാലും അങ്ങനെ ദുരന്തത്തിലെത്തുന്നവരെ ഓർമ്മിച്ചു ദുഃഖിക്കുന്നവനാണ് ഞാൻ. ഇന്ദിരാഗാന്ധി വധിക്കപ്പെട്ടുവെന്ന് അറിഞ്ഞപ്പോൾ ഞാൻ നിലവിളിച്ചു എന്നത് സത്യമാണ്. അതറിഞ്ഞ് ആകുലാവസ്ഥയിലെത്തിയ മോഹനവർമ്മ എൻെറ വിലാപം കണ്ടയാളാണ്. അതു പോകട്ടെ. താൻ വധിക്കപ്പെടുമെന്ന് ഇന്ദിരാഗാന്ധിക്കുതന്നെ ഒരു 'പ്രിമോണിഷൻ'—മുൻകൂട്ടിയുള്ള തോന്നൽ—ഉണ്ടായിരുന്നു. പൂർണ്ണമാക്കപ്പെടാത്ത അവരുടെ മരണപത്രത്തിലെ ഒരുഭാഗം നോക്കുക:

If I die a violent death as some fear and a few are plotting, I know the violence will be in the thought and the action of the assassin, not in my dying—for no hate is dark enough to overshadow the extent of my love for my people and my country; no force is strong enough to divert me from my purpose and my endeavour to take this country forward."

പൂപുൽ ജയക്കർ ഇന്ദിരാഗാന്ധിയെക്കുറിച്ചു പറഞ്ഞതും കേൾക്കുക: "The last time I saw her, she spoke at length of death. I am glad that her face was untouched by the assassins' bullets. She looked extremely beautiful and at peace." ["Indira Gandhi—Letters to an American Friend 1950—1984" എന്ന പുസ്തകത്തിൽനിന്ന്.]

"ഇന്ദിരാഗാന്ധിക്ക് സാഹിത്യത്തിൽ താൽപര്യമുണ്ടായിരുന്നോ? [ചോദ്യം സ്വന്തം]

അവരുടെ വാക്കുതന്നെയാവട്ടെ:

"Do you know 'Dylan Thomas' 'Under Milkwood'? An English friend sent it to me some time ago but I only got time to listen to it recently. Isn't it simply wonderful?"

[ഡിലൻ തോമസിൻെറ അതിസുന്ദരമായ റേഡിയോ നാടകമാണ് Under Milkwood. സമുദ്രതീരത്തെ ഒരു പട്ടണത്തിലെ നിശാസ്വപ്നങ്ങളെയും ഒരു വസന്തകാലദിനത്തെയും അത് ഭാവാത്മകത്വത്തിൻെറ പരകോടിയിൽ ചിത്രീകരിക്കുന്നു. Listen. It is night moving in the streets... it is the grass growing on Llaregyb Hill, dewfall, starfall, the sleep of birds in Milkwood എന്ന തുടക്കത്തിലുള്ള വരികൾ ഈ കലാശില്പത്തിൻെറ സ്വഭാവം വ്യക്തമാക്കിത്തരും. (An Aldine Paperback—J.M. Dent & Sons Ltd. 1974-ലെ വില 75 p.]

"മരിക്കാറായ വേളയിലും 'സ്വത്ത്, സ്വത്ത്' എന്നു മുറവിളികൂട്ടുന്ന ആളുകളെക്കുറിച്ച് എന്തു പറയുന്നു. അവർ ഈ സ്വത്തിൽ വല്ലതും കൂടെക്കൊണ്ടുപോകുമോ?"

"കൊണ്ടുപോകില്ലെന്ന് അവർക്കുമറിയാം. പക്ഷേ, ആ മുറവിളിയിൽ തെററില്ല. മരിക്കുന്ന നിമിഷംവരെയും അന്യരെ ആശ്രയിക്കാതെ കഴിയുന്നതിനാണ് സമ്പാദിക്കുന്നത്. ഇല്ലാതായാൽ ആരും തരില്ല. എന്നാൽ ഇത് എൻെറ ജീവിതവേദാന്തമാണെന്നു ധരിക്കരുത്. കൈയിലുള്ളതെല്ലാം മററുള്ളവർക്കു കൊടുക്കുന്നതിലാണ് എനിക്കു കൗതുകം."

"നിങ്ങൾ ബ്രഹ്മാവായാൽ എന്തു ചെയ്യും?"

"സകല ഭാര്യമാരെയും നാലുകൈകളോടുകൂടി സൃഷ്ടിക്കും. അങ്ങനെയാണെങ്കിൽ അവർ രണ്ടുകൈകൊണ്ടു കാപ്പിയെടുക്കും. അതേസമയം മററു രണ്ടുകൈകൊണ്ടു പലഹാരമെടുക്കും. രണ്ടും ഒരുമിച്ചു ഭർത്താവിൻെറ മുൻപിൽ കൊണ്ടുവയ്ക്കും. ഓഫീസിൽ പോകാൻ തിടുക്കമുള്ള പുരുഷന്മാരുടെ ഭാര്യമാർക്ക് നാലുകൈവീതം ഉണ്ടായിരിക്കണം. സ്ത്രീകൾക്കും ഇതറിയാം. അതുകൊണ്ടാണ് പുരുഷന്മാർ തിടുക്കം കൂട്ടുമ്പോൾ 'എനിക്കു രണ്ടുകൈയേ ഉള്ളൂ' എന്ന് അവർ പറയുന്നത്."

"പുരുഷന്മാരെ എങ്ങനെ സൃഷ്ടിക്കും?" (ചോദ്യം സ്വന്തം)

"കൈയുംകാലുമില്ലാതെ സൃഷ്ടിക്കും. കൈകൊണ്ടാണ് അവർ ഭാര്യമാരെ അടിക്കുന്നത്. കാലുകൊണ്ടാണ് ചവിട്ടുന്നത്. എങ്കിലും നാക്കുണ്ട് അവർക്ക്. അതുംകൂടെ ഇല്ലാതാക്കുന്നതു ശരിയാണോ? ഞാനൊന്ന് ആലോചിക്കട്ടെ. പിന്നീടു പറയാം."

## സ്വപ്നം

ഒരു ചൈനീസ് കഥ എനിക്കോർമ്മ വരുന്നു. ഒരിടത്ത് ഒരു പ്രോക്ടർ ഉണ്ടായിരുന്നു. (പ്രോക്ടർ = കാര്യസ്ഥൻ, ന്യായാധിപൻ എന്നൊക്കെ അർത്ഥം) കണിശക്കാരനായ അയാൾ കേട്ടു തൻെറ ഒരു ശിഷ്യൻ വലിയ തെററ് ചെയ്തുവെന്ന്. ശിഷ്യൻ തൻെറ മുൻപിലെത്തട്ടെ എന്ന് അയാൾ ആജ്ഞാപിച്ചു. കുറച്ചു വൈകിയാണ് ശിഷ്യൻ വന്നത്. വന്നപാടെ അയാൾ പ്രോക്ടറുടെ മുൻപിൽ നമസ്കരിച്ചിട്ട് അറിയിച്ചു: "ഗുരോ ഞാൻ നേരത്തേ വരുമായിരുന്നു. പക്ഷേ, ഒരായിരം പവൻ ഞാൻ കണ്ടു. അത് എങ്ങനെ ചെലവാക്കണമെന്ന് ഭാര്യയോട് ആലോചിച്ചുകൊണ്ടിരുന്നതിനാൽ വൈകിപ്പോയി." അതുകേട്ട് മൃദുലമനസ്കനായി പ്രോക്ടർ ചോദിച്ചു: "എവിടെക്കണ്ടു ആയിരം പവൻ?" ശിഷ്യൻെറ മറുപടി: "നിധിയായി കിട്ടി." ശിഷ്യൻ ആയിരം പവൻ വീതിക്കുന്നതെങ്ങനെയെന്ന് തുടർന്നു വിശദീകരിച്ചു. "അഞ്ഞൂറു പവൻ കൊടുത്ത് ഒരുവീടും പുരയിടവും വാങ്ങണം. ഇരുന്നൂററിയമ്പതു പവന് ആഭരണങ്ങളും മരസ്സാമാനങ്ങളും. ബാക്കിയുള്ള ഇരുന്നൂററിയമ്പതു പവനിൽ ഇരുന്നൂറു പവൻ അങ്ങയ്ക്ക്. അമ്പത് എൻെറ സ്വകാര്യാവശ്യങ്ങൾക്കും." പ്രോക്ടർ ഇതുകേട്ടു വല്ലാതെ സന്തോഷിച്ചു. അയാൾ ഭാര്യയെ വിളിച്ചു കോഴിയിറച്ചി പൊരിച്ചതും മദ്യവും കൊണ്ടുവരാൻ പറഞ്ഞു. അതൊക്കെ ആസ്വദിച്ചുകൊണ്ടിരുന്നപ്പോൾ പ്രോക്ടർ ശിഷ്യനോടു ചോദിച്ചു: "ആട്ടെ. പവൻ അലമാരിയിൽവച്ചു പൂട്ടിയിട്ടാണോ നീ ഇങ്ങോട്ടു പോന്നത്?" ശിഷ്യൻ മറുപടി നല്കി: "ഞാൻ പവൻ വീതിച്ചുകൊണ്ടിരുന്നപ്പോൾ കിടക്കയിൽ എൻെറ അടുത്തുകിടന്നിരുന്ന ഭാര്യ ഉരുണ്ട് എൻെറ ശരീരത്തിൽ വന്നിടിച്ചു. ഞാൻ കണ്ണുതുറന്നു. പവനും പോയി." പ്രോക്ടർ ചോദിച്ചു: "അപ്പോൾ അത് സ്വപ്നമായിരുന്നോ?" "അതേ" എന്നു ശിഷ്യൻ. പ്രോക്ടർക്കു ദേഷ്യം വന്നെങ്കിലും അതടക്കിക്കൊണ്ട് അയാൾ പറഞ്ഞു: "നീ സ്വപ്നത്തിൽ എന്നെ ഓർമ്മിച്ചുവെന്നു ഞാൻ മനസ്സിലാക്കുന്നു. ഇനി യഥാർത്ഥത്തിൽ പവൻ കിട്ടുമ്പോഴും എന്നെ മറക്കല്ലേ." ഇല്ലെന്നു ശിഷ്യൻ പറഞ്ഞപ്പോൾ പ്രോക്ടർ സന്തോഷത്തോടെ ഭാര്യയെ വിളിച്ച് "എടീ കോഴിയിറച്ചി കുറെക്കൂടി കൊണ്ടുവാ" എന്ന് ആജ്ഞാപിച്ചു.

ഒരു പോയിൻറുമില്ലാത്ത ഒരു കഥ—'ദൈവമേ' എന്ന കഥ—കുങ്കുമം വാരികയിൽ എ.പി. സുരേഷ് എഴുതിയപ്പോൾ വായനക്കാരെ അദ്ദേഹം ഓർമ്മിച്ചു. ഇനി എന്നെങ്കിലും പോയിൻറുള്ള കഥയെഴുതുമ്പോഴും അദ്ദേഹം ഞങ്ങളെ ഓർമ്മിക്കണേ എന്നാണ് അഭ്യർത്ഥന. തൊണ്ടുതല്ലുന്ന പെണ്ണുങ്ങളെ സഹായിക്കാൻ കേശവൻ എന്നൊരു ഷണ്ഡൻ വന്നുപോലും. അവൻ ഷണ്ഡൻതന്നെയാണോ എന്ന് ബഹുജനത്തിനറിയണം. അതിനിടയ്ക്കു സമരം. സമരം ഒത്തുതീർപ്പായപ്പോൾ നപുംസകജാതിയിൽപ്പെട്ട കേശവനെ പിരിച്ചുവിടണമെന്നു തീരുമാനമുണ്ടായി. ജോലി നഷ്ടപ്പെട്ട കേശവൻ പുഴയിൽച്ചാടി മരിച്ചു. സമരങ്ങളെ പരിഹസിക്കുന്നു എന്നൊരു പോയിൻറ് ഇവിടെയുണ്ടെന്നു പറയാം. പക്ഷേ, അതെന്തൊരു പോയിൻറാണെന്നു ചോദിക്കാൻ തോന്നിപ്പോകുന്നു. സുരേഷിനു കഥ പറയാൻ വശമുണ്ട്. നേരിയ ഫലിതമുണ്ട് അദ്ദേഹത്തിൻെറ ഉക്തികളിൽ. എന്നാലും കിനാവിലെ പവൻപോലെയിരിക്കുന്നു ഇത്. ശരിയായ പവൻെറ കുമ്പാരംതന്നെ അദ്ദേഹത്തിനു നിധിയായി കിട്ടട്ടെ. അപ്പോൾ

**ദൗർഭാഗ്യത്താൽ പ്രഫെസറായിപ്പോയി. എങ്കിലും ഡ്രൈവറുടെ ജോലിയാണ് ഞാൻ ചെയ്യുന്നത്. സാഹിത്യത്തിൻെറ വാഹനം ഓടിച്ചുകൊണ്ടിരിക്കുന്നു. ശ്രദ്ധയില്ലാതെ അതിൻെറ മുൻപിൽ വന്നുവീഴുന്നവർക്ക് അംഗഭംഗം വരും. ചിലപ്പോൾ മരണവും സംഭവിക്കും. അതിനു ഡ്രൈവറെ കുറ്റംപറഞ്ഞിട്ടു കാര്യമില്ല.**

വായനക്കാരായ ഞങ്ങളും അതിൻെറ ഒരുഭാഗം പററാൻ എത്തും. തീർച്ച.

★ ★ ★

വിശ്വസിക്കാൻ കൊള്ളാവുന്ന പുസ്തകപ്രസാധകരാണ് Readers International (London and New York). അവർ പ്രസിദ്ധീകരിച്ച മൂന്നു നോവലുകൾ ഞാൻ വായിച്ചു. മൂന്നും മാസ്ററർപീസുകളാണ്. 1) To Bury Our Fathers—A novel of Nicaragua by Sergio Ramirez—Translated by Nick Caistor—£ 5 = 95. 2) The Laughing Cry—Henri Lopes—Translated from French by Gerald Moore—£ 4 = 95 (കോംഗോയിലെ നോവൽ) 3) The Land—Antonio Torres—Translated from Portuguese by Margaret A Neves—£ 3—95. (ഇതു ബ്രസീലിലെ മോഡേൺ ക്ളാസ്സിക്കായി കരുതപ്പെടുന്നു.)

★ ★ ★

എനിക്ക് അഞ്ചുവയസ്സ് ആയിരുന്നപ്പോഴാണ് തെക്കൻ തിരുവിതാംകൂറിലെ തക്കല എന്ന സ്ഥലത്ത് ഞാൻ താമസിച്ചത്. അക്കാലത്ത് ബസ്സോടിക്കുന്നവർ എന്നെ എന്തെന്നില്ലാതെ ആകർഷിച്ചിരുന്നു. വളയം പിടിച്ചുതിരിച്ചുകൊണ്ടുള്ള ഡ്രൈവറുടെ ഇരിപ്പ്, ഭാവം ഇവയൊക്കെ എന്നെ വിസ്മയത്തിലേക്ക് എറിഞ്ഞു. പ്രായമാകുമ്പോൾ ഡ്രൈവറാകണമെന്നു ഞാൻ അന്നേ തീരുമാനിച്ചു. പക്ഷേ, ദൗർഭാഗ്യത്താൽ പ്രഫെസറായിപ്പോയി. എങ്കിലും ഡ്രൈവറുടെ ജോലിയാണ് ഞാൻ ചെയ്യുന്നത്. സാഹിത്യത്തിൻെറ വാഹനം ഓടിച്ചുകൊണ്ടിരിക്കുന്നു. ശ്രദ്ധയില്ലാതെ അതിൻെറ മുൻപിൽ വന്നുവീഴുന്നവർക്ക് അംഗഭംഗം വരും. ചിലപ്പോൾ മരണവും സംഭവിക്കും. അതിനു ഡ്രൈവറെ കുററം പറഞ്ഞിട്ടു കാര്യമില്ല.

# ടോംസിൻെറ ബോബനും മോളിയും




PRINTED AND PUBLISHED BY M.S. SREENIVASAN ON BEHALF OF KALA KAUMUDI PUBLICATIONS (Pvt) LTD. AT THE KALA KAUMUDI PRESS, TRIVANDRUM. EDITOR: S. JAYACHANDRAN NAIR